# മഹർഷി ചട്ടമ്പി സ്വാമി തിരുവടികൾ

(ഒരു ജീവിതചരിത്രം)

"നിർവൈരഃ സർവ്വഭൂതേഷു യഃ സ മാമേതി പാണ്ഡവ"
(ഭ. ഗീ. അ. 11 ശ്ലോകം 54)

ഗ്രന്ഥകർത്താ
എൻ. ബാലകൃഷ്ണൻനായർ



പ്രസാധകന്മാർ
കലാനിലയം പബ്ളിക്കേഷൻസ്
തിരുവനന്തപുരം
1959.

വില രൂപാ രണ്ട്.

| | |
|---|---|
| *Author* | N. Balakrishnan Nair |
| *1st Edition* | 1000 Copies |
| *Date* | 1-7-59 |
| *Printed* | B. V. Printing Works<br>Trivandrum-1. |


# MAHARSHI CHATAMBI SWAMI TIRUVADIKAL

PUBLISHERS

KALANILAYAM PUBLICATIONS

TRIVANDRUM.

# പ്രസ്താവന

1955-ൽ വേലുത്തമ്പി (സ്വരാജ്യാഭിമാനി അഥവാ വേലുത്തമ്പി ദളവാ) യുടെ ജീവിതചരിത്രം പ്രസിദ്ധപ്പെടുത്തിയശേഷം എന്റെ ആരോഗ്യസ്ഥിതി അപകടകരമായ ഒരു അവസ്ഥയിൽ എത്തിയിരുന്നു. തുടർന്നു രോഗശയ്യയിലാവുകയും, ദീർഘകാലത്തെ ചികിത്സയും വിശ്രമവും വേണ്ടിവരികയും ചെയ്തു. ആ കാലങ്ങളിൽ ഞാൻ വായിക്കാൻ ഇഷ്ടപ്പെട്ടിരുന്നത് തത്വജ്ഞാനപരങ്ങളായ ഗ്രന്ഥങ്ങളായിരുന്നു. മരണം ഏതവസരത്തിലും കടന്നാക്രമിക്കാം എന്നു വിചാരിക്കുവാൻ വകയുണ്ടായിരുന്ന ആ രോഗാവസ്ഥയിൽ ആത്മാവിനെ ആത്മാവിനോടടുപ്പിക്കുന്ന തത്വചിന്തകളടങ്ങിയ വേദാന്തഗ്രന്ഥങ്ങൾ നിരവദ്യമായ ഒരു സുഖം നൽകിയിരുന്നു. അങ്ങിനെ എന്റെ രോഗശയ്യയിൽ കിടന്നുകൊണ്ടു ഞാൻ വായിച്ച ഗ്രന്ഥങ്ങളാണ് അനേകവർഷം മുൻപ് എന്റെ മനസ്സിൽ ഉദയമൂലമായിത്തീർന്നിരുന്ന ശ്രീമത് ചട്ടമ്പിസ്വാമിതിരുവടികളുടെ ഒരു ജീവിതചരിത്രം എഴുതണമെന്ന ആശയത്തെ സാക്ഷാത്കരിക്കുവാൻ സഹായിച്ചതെന്ന വസ്തുതയെ ഞാനിവിടെ അനുസ്മരിച്ചുകൊള്ളുന്നു. മഹാത്മാവായ മഹർഷി ചട്ടമ്പിസ്വാമി തിരുവടികളെവിടെ, മന്ദബുദ്ധിയായ എന്റെ തൂലിക എവിടെ. എന്ന് ആലോചിച്ചാലോചിച്ചു പതിനൊന്നിൽപ്പരം വർഷങ്ങളും ഞാൻ തള്ളിനീക്കിയിട്ടുണ്ട്. സ്നേഹം, അഹിംസ,

ജ്ഞാനം എന്നീ മൂന്നു ശാശ്വതമഹാശൃംഗങ്ങൾ ഒന്നായി, അനഭ്രതമയമായി, മൂർത്തിമൽഭാവമായിനില്ക്കുന്നമഹർഷി ചട്ടമ്പിസ്വാമിതിരുവടികളുടെ വ്യക്തിപ്രഭാവത്തിന്റെ ഒരു ഏകദേശവീക്ഷണമെങ്കിലും ഈ ഗ്രന്ഥത്തിൽനിന്നും വായനക്കാൎക്കു ലഭിക്കുന്നുവെങ്കിൽ ഞാൻ കൃതാൎത്ഥനായി.

ഈ ഗ്രന്ഥനിർമ്മിതിക്ക് ഞാൻ അന്വേഷിച്ചു കുറിച്ചുവച്ചിരുന്ന ചില കുറിപ്പുകളും, ശ്രീ. പറവൂർ കെ. ഗോപാലപിള്ള എഴുതിയിട്ടുള്ള ശ്രീചട്ടമ്പിസ്വാമികൾ എന്ന ഗ്രന്ഥവും, ശ്രീ ചട്ടമ്പിസ്വാമിശതാബ്ദസ്മാരകപ്രസിദ്ധീകരണവും ഞാനുപയോഗപ്പെടുത്തിയിട്ടുണ്ട്. രേഖയുള്ള കാൎയ്യങ്ങളെ സംബന്ധിച്ചു നടക്കുന്ന വിവാദങ്ങൾ ഞാൻ ശ്രദ്ധിച്ചിട്ടില്ല. മഹാജനങ്ങൾക്കു നമസ്കാരം.

എന്ന്,
എൻ. ബാലകൃഷ്ണൻ നായർ.

തിരുവനന്തപുരം,
26-6-1959,



# മഹർഷി ചട്ടമ്പി സ്വാമി തിരുവടികൾ

## അവലോകനം.

1

ജീവനും ജീവകാരുണ്യത്തിനും തമ്മിൽ മലരും മണവും പോലെയാണു ബന്ധം. ജീവകാരുണ്യത്തിന്റെ പ്രഭാതം മുതൽക്കാണു മാനവസംസ്കാരത്തിന്റെ പ്രാരംഭമെന്നതു നിർവ്വിവാദമാണ്. ലോകത്തിലെ ആദിമഗ്രന്ഥമായ വേദം രൂപം പൂണ്ടിട്ടുള്ളതുതന്നെ ജീവന്റെ ക്രിയാപരവും, കാരുണ്യാത്മകവുമായ ഭാവങ്ങളെ അടിസ്ഥാനപ്പെടുത്തിയാണല്ലോ.

2

ജീവമയമായ ജഗത്തിൽ ചിന്താസ്വഭാവജീവിയായ മനുഷ്യൻ, തനിക്കും അന്യജീവനും (അന്യമനു

---

1 "അന്തഃകരണത്തിൽ പ്രതിഫലിച്ചിരിക്കുന്ന ആത്മചൈതന്യത്തിനു ജീവൻ എന്നു പറയുന്നു." ശ്രീമദ് ചട്ടമ്പിസ്വാമി തിരുവടികൾ—'അദ്വൈതചിന്താപദ്ധതി' പുറം 46.

2 "ജീവന്റെ അഭ്യുദയത്തിനു ഹേതുഭൂതങ്ങളായ കർമ്മങ്ങൾ പ്രയാസപ്പെട്ടായാലും ചെയ്യണമെന്നുപദേശിക്കുന്ന വേദഭാഗങ്ങൾക്കു വിധിവാക്യങ്ങളെന്നു പറയുന്നു. ഈ വിധിയനുസരിച്ചുള്ള കർമ്മങ്ങൾക്കു ധർമ്മം എന്നാണുപേർ. ജീവനെ (മനുഷ്യനെ) അധഃപതിപ്പിക്കുന്ന വ്യഭിചാരം, അസത്യഭാഷണം, മോഷണം മുതലായ നീചകർമ്മങ്ങൾ ഒരിക്കലും അനുഷ്ഠിക്കരുതെന്നു ഉപദേശിക്കുന്ന വേദഭാഗങ്ങൾക്കു നിഷേധവാക്യങ്ങൾ എന്നു പറയുന്നു. ഇങ്ങനെ നിഷേധിക്കപ്പെട്ട കർമ്മങ്ങളുടെ അനുഷ്ഠാനത്തിന് അധർമ്മം എന്നാണു നാമകരണം ചെയ്തിരിക്കുന്നതു്." അദ്വൈതചിന്താപദ്ധതി—പുറം 40.

ഷ്യൻ) മോഷം വരാത്തവിധത്തിൽ ചിന്തിച്ചു പ്രവൎത്തിക്കുന്നതിന് ഉതകുമാറ്, ധൎമ്മവും അധൎമ്മവും നിൎണ്ണയപ്പെടുത്തി ധൎമ്മമാൎഗ്ഗത്തിൽ പ്രകാശം വീശുകയാണു വേദങ്ങൾ ചെയ്യുന്നതു്. വേദകാലം തൊട്ടു് ഇങ്ങോട്ടു വിവിധചിന്താമണ്ഡലങ്ങളിലായി നമുക്കു ലഭിച്ചിട്ടുള്ള മഹൽച്ചിന്തകൾ എല്ലാററിൻേറയും ലക്ഷ്യവും ജീവന്റെ ഉത്ക്കർഷമല്ലാതെ മറെറാന്നുമല്ല. എന്തെന്നാൽ, ഹിംസ നാശത്തിൻെറ മാർഗ്ഗമാകയാൽ, "അഹിംസാ പരമോധർമ്മഃ" എന്ന മഹാതത്വം സമൂഹത്തിൻെറ ജീവിതത്തിൽ അവതരിപ്പിച്ചുറപ്പിക്കുകയാണ് അവയുടെ എല്ലാം പരമമായ ഉദ്ദേശ്യം.

മഹത്തായ ആ ഉദ്ദേശ്യനിർവ്വഹണത്തെ ലക്ഷ്യമാക്കി സമദർശികളായ ജീവകാരുണ്യനിധികൾ ജ്യോതിർഗ്ഗോളങ്ങൾക്കുതുല്യം പ്രഭാപ്രസരത്തോടുകൂടി ചില കാലങ്ങളിൽ മാനവലോകത്തു് ഉദിച്ചുയരുന്നു. പക്ഷേ അതു് ഒരു അപൂർവ്വ ദർശനമാകുന്നു. ഭൂമിയിൽ നിന്നു മുയന്നു്, സ്വർഗ്ഗാഭിമുഖമായി വിടന്നു്, അത്യാനന്ദകരമായ സൗന്ദര്യം പൊഴിച്ചുനിൽക്കുന്ന പനിനീർപ്പൂവിനു തുല്യം മനുഷ്യചിത്തത്തെ ഭൗമവലയത്തിൽനിന്നു് അഭൗമതലത്തിലേക്കുയർത്തി ഉപാധിരഹിതമായ കേവലാനന്ദത്തിൽ ആറാടിക്കുവാൻ പരമമായി സമദർശികളായ ആ ജീവകാരുണ്യനിധികളുടെ ജീവിതങ്ങൾക്കു് അസാമാന്യമായ ശക്തിയുണ്ടു്.

അദൃഷ്ടപൂർവ്വമായ ജീവകാരുണ്യത്തിൻെറ മഹിമാതിശയരശ്മികൾ വർഷിച്ചുകൊണ്ടു സമദർശികളിൽ

സമദർശിയായി എഴുപതോളം സംവത്സരം ജീവിച്ചു ഒരു മഹാത്മാവാണു ശ്രീമദ് ചട്ടമ്പിസ്വാമി തിരുവടികൾ. ഈശ്വരനും, ഈശ്വരതുല്യന്മാരായ അപൂർവ്വ വ്യക്തികൾക്കും മാത്രം ഭാരതവർഷത്തിൽ രേഖപ്പെടുത്തപ്പെട്ടിട്ടുള്ള 'സർവ്വജ്ഞൻ' 'മഹാപ്രഭു' എന്നീ പദങ്ങളാൽ ഈ മഹാപുരുഷൻ വിശേഷിപ്പിക്കപ്പെട്ടിരിക്കുന്നു. ആധുനിക കേരളത്തിലെ ആദ്ധ്യാത്മിക ജ്യോതിസ്സുകളിൽ അതിമാത്രം കീർത്തനീയനായിട്ടുള്ള ശ്രീനാരായണഗുരുദേവനാണ് ഈശ്വരവാചികളായ ഈ പദങ്ങൾ ഉച്ചരിച്ചു ചട്ടമ്പിസ്വാമിതിരുവടികളുടെ മഹത്വത്തെ അനുസ്മരിച്ചിട്ടുള്ളത്.

ശ്രീനാരായണൻ, ആ മഹാപുരുഷന്റെ അന്തേവാസിയും ആത്മമിത്രവുമായി അനേകവർഷങ്ങൾ കഴിച്ചിരുന്നു. മഹാന്മാരുടെ മഹത്വം മഹാത്തുക്കൾക്കേ ശരിയായി അറിഞ്ഞു കൂടൂ. എല്ലാമതങ്ങളിലുമുള്ള സത്യത്തെയും കരതലാമലകംപോലെ സാക്ഷാൽക്കരിക്കാൻ സാധിച്ച ശ്രീരാമകൃഷ്ണപരമഹംസനെപ്പററി അവിടുത്തെ ശിഷ്യപ്രമുഖനായ സ്വാമി വിവേകാനന്ദൻ എത്ര അത്ഭുതാവേശത്തോടുകൂടി ലോകത്തോടു സംസാരിച്ചുവോ, അതിലുമുപരിയായ സൂക്ഷ്മജ്ഞാനാവലോകനത്തോടുകൂടിയാണു ശ്രീനാരായണഗുരുപാദർ 'സദ്ഗുരു'വായ ശ്രീമദ് ചട്ടമ്പിസ്വാമി തിരുവടികളെപ്പററി പ്രതിപാദിച്ചിട്ടുള്ളത്.

ചട്ടമ്പിസ്വാമി തിരുവടികളെ ഈശ്വരതുല്യനാക്കിത്തീർത്ത മനുഷ്യലോകത്തു കണ്ടെത്തുവാൻ കഴിഞ്ഞി

ട്ടില്ലാത്ത വിധത്തിൽ ആ മഹാത്മാവിൽ വിളങ്ങിയിരുന്ന ജീവകാരുണ്യമായിരുന്നു. അതിന് ആസ്പദമായ ഒരു സംഭവം ഇരുപതാം നൂറ്റാണ്ടിന്റെ ഉദയത്തിനും ഏഴു കൊല്ലം മുൻപ് തിരുവനന്തപുരം നഗരിയിൽ ഉണ്ടായി.

അന്ന്, സ്വാമിജിയുടെ അസാധാരണത്വത്തെപ്പറ്റി നഗരിയിലെ ബഹുജനങ്ങൾ വളരെയൊന്നും അറിഞ്ഞിരുന്നില്ല. ഒരു ദിവസം സന്ധ്യാസമയത്തു, തലസ്ഥാന നഗരിയിൽനിന്നും തെക്കൻ ദിക്കിലേക്കു പോകുന്ന രാജപാതവഴി സ്വാമിജി നടക്കുകയായിരുന്നു. അപ്പോൾ കാളകൾ വലിക്കുന്ന ഒരു ഭാരവണ്ടിയും ആ വഴി വരുന്നുണ്ടായിരുന്നു. ഭാരംവലിച്ചു കൈയ്യും മെയ്യും കുഴയുന്നു എന്നു നാവെടുത്തുപറവാൻ വിധിച്ചിട്ടില്ലാത്ത ആ ജന്തുക്കളിൽ ഒന്നിനെ വണ്ടിക്കാരൻ ചാട്ടവീശി "ശ്ശീ" എന്ന് ഒന്നടിച്ചു. ഉടനെ അരികിൽക്കൂടി പോയിരുന്ന ദീക്ഷാധാരിയായ തടിച്ച ഒരു മനുഷ്യൻ (ചട്ടമ്പിസ്വാമി) വേദനിച്ചു ചുളുങ്ങി 'ഹൌ' എന്നു ശബ്ദിച്ചുകൊണ്ടു തന്റെ തുടതടവി. വണ്ടിക്കാരൻ അതു കണ്ടു് അൽഭുതപരതന്ത്രനായി. കാളയുടെ പുറത്തടിച്ച അടി തന്റെ പുറത്തേറ്റതായി തോന്നി തുടതടവുന്ന ആ അസാധാരണമനുഷ്യനെ അയാൾ വീണ്ടും വീണ്ടും നോക്കി. സംഭവം ശ്രദ്ധിച്ച പഥികർ ആ ജീവകാരുണ്യ നിധിയാരാണെന്നറിവാനായി അദ്ദേഹത്തിന്റെ പുറകേ നടന്നു. കാഷായം ധരിക്കാത്തതിനാൽ അദ്ദേഹം ഒരു സന്ന്യാസിയാണെന്ന് ആരും വിചാരിച്ചില്ല. ഒടുവിൽ വഴി മദ്ധ്യേ കണ്ട ചില പരിചിതരുമായി സംസാരിക്കുന്നതു കേട്ടതിനു

ശേഷം ലഭിച്ച അറിവിൽ നിന്നുമാണ് ആ സിദ്ധൻ മീനദയാവത്സലനായ, ജീവകാരുണ്യനിധിയായ ചട്ടമ്പിസ്വാമി തിരുവടികളാണെന്ന അറിവു ലഭിച്ചത്. ആ വാർത്ത നഗരിയിലെങ്ങും പരന്നു. അതിനുശേഷം സ്വാമി തിരുവടികളെ സംബന്ധിച്ച അപദാനങ്ങൾ കേൾക്കുമ്പോഴൊക്കെയും അവയുടെ എല്ലാം അടിസ്ഥാനം അനന്യസാധാരണമായ ജീവകാരുണ്യമാണെന്നു നഗരിയിലെ പാമരന്മാർവരെയുള്ള ബഹുജനങ്ങൾ പറയുമായിരുന്നു.

ചട്ടമ്പിസ്വാമി തിരുവടികളുടെ സ്നേഹസീമയിൽ ജീവരാശി മുഴുവനും അടങ്ങിയിരുന്നുവെന്നു വേണം പറയുവാൻ. സ്വതന്ത്രമായും, സ്വാഭാവികമായും അന്തഃകരണത്തിൽനിന്നും ഉദിക്കുന്ന സ്നേഹത്തെക്കാൾ ജീവികളെ ആകർഷിക്കുന്ന ഒരു പരിമളവിശേഷം ഭൂമിയിൽ വേറെ ഇല്ല. സ്നേഹമാകുന്ന പരിമളം വീശി വീശി മനുഷ്യഹൃദയങ്ങളെ നിർവൃതികൊള്ളിക്കുന്ന ദിവ്യവസന്തമാണു ചട്ടമ്പിസ്വാമി തിരുവടികളുടെ സാമീപ്യമെന്ന് ആ സന്നിധാനസൗഭാഗ്യം ലഭിക്കുവാൻ യോഗമുണ്ടായിട്ടുള്ളവർ അറിഞ്ഞിരുന്നു. "അഹേതുകദയാസിന്ധുഃ" എന്ന ഭാരതീയമായ ഗുരുനിർവ്വചനത്തിനു ചട്ടമ്പിസ്വാമിയെപ്പോലെ മറെറാരു മാതൃക കേരളം കണ്ടിട്ടില്ല.

ജീവൻ എവിടെ സ്ഫന്ദിക്കുന്നുവോ അവിടെ അദ്ദേഹം ദയകാട്ടിയിരുന്നു; സ്നേഹം വഴിയുന്ന കാരുണ്യം പൊഴിച്ചിരുന്നു; അതേ, തീരമില്ലാത്ത ഒരു ദയാസിന്ധു

വായിരുന്നു ചട്ടമ്പിസ്വാമിതിരുവടികൾ. കൊച്ചുവണ്ടു കൾ മുതൽ ക്രൂരവ്യാഘ്രങ്ങൾവരെ പ്രേമസാമ്രാജ്യത്തി ലെ പ്രജകളായി ആ മഹാത്മാവിന്റെ സന്നിധിയിൽ വിഹരിക്കുന്ന രംഗങ്ങൾ കണ്ടു നേത്രനിർവ്വാണമടഞ്ഞി ട്ടുള്ളവർ ഇപ്പോഴും കേരളക്കരയുടെ പല ഭാഗങ്ങളിലും ഉണ്ടു്.

ആട്ടിനെ വെട്ടുന്നതിനു പകരം തന്റെ ഉത്തമാം ഗത്തെ മുറിച്ചുകൊൾവാൻ അർത്ഥിച്ച ബുദ്ധദേവനെ അതിശയിക്കുന്ന ജീവകാരുണ്യം ചട്ടമ്പിസ്വാമിതിരുവ ടികളിൽ കുടികൊണ്ടിരുന്നു. ബുദ്ധൻ, മനുഷ്യനെ, മൃഗ ഹിംസയിൽ നിന്നു നിവർത്തിപ്പിക്കാനായി ബലിയാട്ടി നെ സ്വതന്ത്രമാക്കിയിട്ടു തന്റെ തലവെട്ടിക്കൊൾവാൻ അഭ്യർത്ഥിച്ചുവെങ്കിൽ ചട്ടമ്പിസ്വാമിയാകട്ടെ മൃഗത്തെ മൃഗത്തിൽനിന്നു രക്ഷിപ്പാനായിട്ടുപോലും ആത്മാഹുതി ചെയ്യുവാൻ മുതിർന്നിരുന്നു.

കൊല്ലവർഷം 1092-ൽ സ്വാമി തിരുവടികൾ ഉത്തര തിരുവിതാംകൂറിലുള്ള മലയാറ്റൂർ കൊടനാട്ടു വനപ്രദേശത്തു താമസിക്കുമ്പോൾ ഒരു പശുവിന്റെ പ്രാണരക്ഷാർത്ഥം ഒരു വ്യാഘ്രവുമായി അദ്ദേഹത്തിനു ഏറ്റുമുട്ടേണ്ടതായിവന്നു. പുൽമേഞ്ഞുകൊണ്ടു് ഒരു കുന്നിൻ താഴ്‌വരയിൽ നിന്നിരുന്ന ഒരുക്കൂട്ടം പശുക്കൾ വനാന്തരത്തിൽനിന്നു കുതിച്ചുവരുന്ന ഒരു കടുവായുടെ ഗർജ്ജനംകേട്ടു ഭയാക്രാന്തമായി ഓടുന്നതു സ്വാമിജി കാണുകയുണ്ടായി. പുറകെ ആ സമജത്തോടൊത്തുപോ കുവാൻ വഹിയാതെ ഒററപ്പെട്ട ഒരു പശുവിന്റെ ആക്ര ന്ദനവും സ്വാമിജിയുടെ ചെവിയിൽ പതിച്ചു. സ്വാമി തിരുവടികൾ കരുണാവിവശനായി. അതിവേഗം പശു നിന്നിരുന്ന താഴ്‌വരസ്ഥലത്തു എത്തി. വ്യാഘ്രവും

വന്നുചാടി. പക്ഷേ അവിടെ കണ്ടതു് ഒരൽഭുതരംഗമായിരുന്നു. കടുവാ പശുവിനെ ഹിംസിച്ചില്ല. മനുഷ്യനും, ക്രൂരവ്യാഘ്രവും തമ്മിൽ മിത്രങ്ങളെപ്പോലെ വർത്തിക്കുന്ന ഒരു അത്ഭുതരംഗം. പശുവിന്റെയും, കടുവായുടേയുംനടുവിൽ സ്വാമിജി നിന്നു. സുദുർലഭമായ ഒരു മനുഷ്യജീവിതം കടുവായ്ക്കു കാഴ്ചവയ്ക്കുകയായിരുന്നു. ആ രംഗം നോക്കിക്കണ്ടു ഭയത്രസ്തരായി അകലെനിന്നിരുന്നവരിൽ ഒരാൾ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:

1

"വ്യാഘ്രത്തോടു സ്വാമികൾ എന്തൊക്കെയോ പറയുന്നുണ്ടായിരുന്നു." "അല്പംകഴിഞ്ഞു കടുവാ കിഴക്കുഭാഗത്തുള്ള തേക്കിൻതോട്ടത്തിലേയ്ക്കും സ്വാമികൾ സാവകാശം കുന്നിൽമുകളിലേയ്ക്കും തിരിച്ചു."

"വ്യാഘ്രത്തെ തടഞ്ഞുനിർത്തി, ശാന്തമായി തന്റെ താടി തടവിക്കൊണ്ടു സ്വാമികൾ അതിനോടു തന്റെ ശരീരം വേണമെങ്കിൽ ഭക്ഷിച്ചുകൊള്ളൂ—സാധു പശുവിനെ ഹിംസിക്കരുതു്." എന്നിപ്രകാരം അപേക്ഷിച്ചതായും രേഖപ്പെടുത്തപ്പെട്ടിരിക്കുന്നു.

പിന്നെയും ഒരിക്കൽ അതേ വനപ്രദേശത്തുവച്ചു മറെറാരു കടുവായുമായി സ്വാമിജി സന്ധിക്കുകയുണ്ടായിട്ടുണ്ടു്.

2

"ഒരു വളർത്തുപട്ടി തന്റെ യജമാനന്റെ അടുത്തെത്തി തലവച്ചു ശയിച്ചും വട്ടംചുററിയും മണത്തും പെരുമാറുന്നതുപോലെ" ആ കാട്ടുജന്തു ചേഷ്ടിച്ചു.

---

1 ശ്രീ ചട്ടമ്പിസ്വാമി ശതാബ്ദസ്മാരകഗ്രന്ഥം പുറം 133.

2 ശ്രീ ചട്ടമ്പിസ്വാമികൾ ശ്രീ. പറവൂർ കെ. ഗോപാലപിള്ള.

"സ്വാമി അതിന്റെ തലയിൽ ഇടത്തുകൈകൊണ്ടു് ഒരു ശിശുവിനെ എന്നതുപോലെ താലാടിലാളിച്ചു ......കട്ടവാ ഒരു കോട്ടുവാ ഇട്ടുകൊണ്ടു വന്നവഴിയേ തിരിച്ചുപോയി."

അഹേതുകമായി സ്നേഹിക്കുകയും, ആത്മസംപർക്കമായി കാരുണ്യം പൊഴിക്കുകയും ചെയ്യുന്ന മഹാത്മാക്കൾ മനുഷ്യവംശത്തിന്റെ വഴിവിളക്കുകളും ജീവരാശിയുടെ നിതാന്ത ബന്ധുക്കളുമാകുന്നു. തന്നത്താൻ ആശ്വസിക്കാനും അന്യരെ ആശ്വസിപ്പിക്കാനും പ്രാഭവമുള്ള ഏററവും ഉത്കൃഷ്ടമായ മനോവികാരം കാരുണ്യം ഒന്നുമാത്രമാണു്. കരുണാമസൃണമായ ഹൃദയത്തിനു ഹിംസയിൽ വെറുപ്പും അഹിംസയിൽ അത്യധികമായ ആനന്ദവും ലഭിക്കുന്നു. അഹിംസ എന്നാൽ ജീവന്റെ വ്യഷ്ടിപ്രഭാവത്തെ അതിക്രമിച്ചുള്ള പ്രേമപരിണാമമാകുന്നു. സർവ്വജീവികളിലുമുള്ള ജീവനും തന്റെ ജീവനും ഒരൊററ ആത്മചൈതന്യത്തിന്റെ പ്രതിഫലനമാണെന്നറിയുന്നതിനു തടസ്സമായി നിൽക്കുന്നതു് ഓരോ ജീവിയേയും ആവരണം ചെയ്യുന്ന ശരീരവും തജ്ജന്യസ്വഭാവവുമാണല്ലോ. ശരീരവ്യത്യാസത്തെ മറന്നു, ജീവനു വിലകല്പിക്കുകയും ജീവനെ ഏകമായി കാണുകയും ചെയ്യുന്ന സമദർശികൾക്കു മററു വിചാരങ്ങൾ എല്ലാം ശക്തിവിഹീനമായിത്തീരുകയും, എന്തിലുമുപരിയായി സജീവപ്രേമം പൊന്തിനിൽക്കുകയും ചെയ്യും. അതു സ്വഭാവമായി പരിണമിക്കുമ്പോൾ ജീവരാശിയെ മുഴുവനും ബന്ധുകടുംബാംഗങ്ങളായിട്ടല്ലാതെ കാണുവാൻ സാദ്ധ്യ

മില്ല. ജാതിവൈരമുള്ള ജന്തുക്കൾ സുസ്ഥിര സ്നേഹനിധികളായ മഹർഷിമാരുടെ മുൻപിൽ വൈരം മറന്നു വിളയാടുമെന്നുള്ള ഭാരതീയ സാഹിത്യവുമായി പരിചയപ്പെട്ടിട്ടുള്ളവരോടു പറയേണ്ട ആവശ്യമില്ല.

[1]

“അഹിംസാപ്രതിഷ്ഠായാം തത് സന്നിധൌ വൈരത്യാഗഃ” എന്ന സൂത്രംമുഖേന യോഗശാസ്ത്രകർത്താവായ പതഞ്ജലി മഹർഷി ആ മഹൽസ്സിദ്ധിയെപ്പററി പ്രഖ്യാപിച്ചിട്ടുമുണ്ടു്.

ഹിംസ, അഹിംസയുടെ മുൻപിൽ മുട്ടുകുത്തുമെന്നു്, ഹിംസയിൽ അധിഷ്ഠിതമായിരുന്ന ബ്രിട്ടീഷ്സാമ്രാജ്യശക്തിക്കെതിരായി ആധുനികഭാരതത്തിലെ അഹിംസാചാര്യനായ മഹാത്മാഗാന്ധിയുടെ നായകത്വത്തിൽ നിരായുധരായ ഭാരതീയ ജനത മാതൃഭൂമിയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി ചെയ്ത ധർമ്മസമരത്തിൽ നിന്നും മറക്കാത്തവണ്ണം ലോകം മനസ്സിലാക്കിയിട്ടുണ്ടു്. മഹർഷിമാർ വളർത്തിയ സമാധാനപ്രധാനമായ സംസ്കാരത്തിന്റെ പിൻതുടർച്ചക്കാരായ ഭാരതീയർ രാഷ്ട്രീയദാസ്യത്തിൽനിന്നുമുള്ള മോചനത്തിനുവേണ്ടി അഹിംസയെ ആയുധമാക്കിയതു ചരിത്രത്തിൽ ആദ്യമായിട്ടായിരുന്നെങ്കിലും വിജയംസുനിശ്ചിതമായിരുന്നു.

ഹിംസയുടെ പാരമ്പര്യം പുലർത്തിപ്പോരുന്ന ലോകത്തിനു അഹിംസാസിദ്ധികൾ കേവലം അൽഭുതസംഭവങ്ങളായിരിക്കും. ഹിംസാപ്രമാണ വിശ്വാസിയായ ഒരാൾ, സ്വാമി തിരുവടികളുടെ അഹിംസാസിദ്ധികൾ കണ്ടിട്ടു്, അൽഭുതപരതന്ത്രനായി ചോദിച്ചു:

---

1 യോഗസൂത്രം അദ്ധ്യായം 2—സൂത്രം 35.

"സ്വാമിജീ! ഇതെങ്ങിനെ സാധിക്കുന്നു?"

"ഇതാക്കാം സാധിക്കുന്നതേ ഉള്ളു. നിങ്ങൾ എല്ലാററിനേയും സ്നേഹിക്കുകയും ഒന്നിനേയും ഹിംസിക്കാതിരിക്കുകയും ചെയ്യുക. ഒരു വ്യാഴവട്ടക്കാലമെങ്കിലും ത്രികരണങ്ങൾകൊണ്ടും ആ വ്രതം മുടങ്ങാതെ അനുഷ്ഠിക്കുക." എന്നിപ്രകാരം സ്വാമിജി പ്രതിവചിച്ചു.

ഒരു ഘട്ടത്തിൽ സ്വാമിജിയുടെ അഹിംസാവിചാരം അചരങ്ങൾവരെ എത്തി. അദ്ദേഹത്തിൽനിന്നും വിനിർഗ്ഗളിച്ചു:

1

"ഹിംസയ്ക്കു രണ്ടുവിധ ദോഷമാണുള്ളതു്. ഒന്നു വേദനപ്പെടുത്തൽ, രണ്ടു അതിൻെറ രക്ഷയ്ക്കായിട്ടു പോകുന്ന വഴിയെ തടക്കൽ. അതിൽ വേദനപ്പെടുത്തൽ പ്രധാനമായി ചരങ്ങളിലാണു സംബന്ധിക്കുന്നതു്. താമസപ്പെടുത്തൽ ചരങ്ങളിലും അചരങ്ങളിലും ഒന്നുപോലെ ബാധിക്കും. ചരങ്ങളിലുള്ള അറിവുഭേദംകൊണ്ടു നോക്കുമ്പോൾ വേദനയുടെ കാര്യത്തിൽ ഇല്ലെന്നുപറയത്തക്കവണ്ണം കുറഞ്ഞമട്ടിലാണു്."

വൃക്ഷലതാദികളിലും ജീവികളിലെന്നപോലെ സ്വാമിജി ജീവൻ ദർശിച്ചിരുന്നു. ലതകൾ, അദ്ദേഹത്തിൻ്റെ ആജ്ഞയനുസരിച്ചു നിലത്തിറങ്ങുകയും തിരച്ചു കയറുകയും ചെയ്തിട്ടുള്ള സംഭവങ്ങൾ ഉണ്ടായിട്ടുണ്ടു്. സർവ്വവും അന്തഃകരണത്താൽ താനാണെന്നു നിശ്ചയിച്ചറിഞ്ഞിരു

1 'ജീവകാരുണ്യനിരൂപണം'—ശ്രീമദ് ചട്ടമ്പിസ്വാമി തിരുവടികൾ'

ന്നു ചട്ടമ്പിസ്വാമിതിരുവടികൾക്കു ജീവപ്രപഞ്ചത്തിൽ കളിത്തോഴരായിട്ടല്ലാതെ ഒന്നുമേ ഇല്ലായിരുന്നു.

നായ്ക്കൾ, തമ്മിൽ നിരക്കാത്ത ജന്തുക്കളെയായിട്ടാണു നാം കണ്ടുവരുന്നതു്. എന്നാൽ, അവ പത്തും നൂറും അതിലധികവും ആ അഹിംസാ പ്രതിഷ്ഠിതന്റെ ചൊൽപ്പടിക്കു നടക്കുന്നതു കണ്ടിട്ടുള്ളവരുടെ തലമുറ അവസാനിച്ചു തീർന്നിട്ടില്ല. ഉറുമ്പു് കാൽമുട്ടുവരെ ഊന്നു കയറി കരിമ്പടം വിരിച്ച മാതിരി കൂടിയിരിക്കുന്നതും, അതു നോക്കിയാനന്ദിച്ചിട്ടു തറയിൽ പൊടിയരി വിതറി ആ കൊച്ചു ജീവികളെ ഊട്ടിയയയ്ക്കുന്നതും നോക്കിനിന്നു വിസ്മയപരവശരായിട്ടുള്ളവർ ഇപ്പോഴുമുണ്ടു്. വീട്ടിൽ ശല്യംചെയ്യുന്ന എലികളേയും മറ്റും അരികിൽ വിളിച്ചു വരുത്തി വീട്ടുകാർക്കു് ഉപദ്രവം ഉണ്ടാക്കരുതെന്നു ഗുണദോഷം പറഞ്ഞു് ആഹാരാംശങ്ങൾ നൽകി അവയെ അയച്ചിട്ടുള്ളതും, ക്രൂരസർപ്പങ്ങളെ ഫണം താഴ്ത്തിച്ചു ഹിംസാലക്ഷ്യത്തിൽ നിന്നു പിൻവാങ്ങിപ്പിച്ചിട്ടുള്ളതും ദൃഗ്സാക്ഷികളുടെ വിവരണങ്ങൾവഴി അറിഞ്ഞിട്ടില്ലാത്തവർ കേരളത്തിൽ ചുരുക്കമാണു്. എന്നാൽ ഒരു രാത്രിയിൽ തിരുവനന്തപുരം ശംഖുംമുഖം കടൽപ്പുറത്തിരുന്നുകൊണ്ടു, (പരേതനായ ഡാക്ടർ സുബ്രഹ്മണ്യയ്യർ കൂടെയുണ്ടായിരിക്കുമ്പോൾ) നിദ്രയിലാണ്ടിരുന്ന കാകന്മാർ തന്റെ സ്വരം കേട്ടാലുണരുന്നതു് (ഒരു മിത്രത്തിന്റെ അപേക്ഷപ്രകാരം) കാട്ടിക്കൊടുപ്പാനായി സ്വാമിജി ഒരു ശബ്ദം പുറപ്പെടുവിച്ചു. ശബ്ദം കേൾക്കാത്തതാമസം, ചുറ്റുപാടുമുള്ള മരക്കൊമ്പുകളിൽ ചേക്കേറിയിരുന്ന കാക്കകൾ ചിറകടിച്ചുണർന്നു സ്വാമിജി

യുടെ തലയ്ക്കുമുകളിൽവന്നു വട്ടമായി പറക്കാൻ തുടങ്ങി. അവയെ ഉരുട്ടി അയയ്ക്കുന്നതിനായി, ശബ്ദം പുറപ്പെടുവിച്ചപ്പോഗം തന്നെ ഹസ്തതലത്തിൽ ഒരുപിടി അരി സ്വാമിജി വച്ചിട്ടുണ്ടായിരുന്നു. ആ പറവകഗം താണുവന്നു അതിനെ കൊത്തിത്തിന്നുകൊണ്ടു് ഉയന്നു വീണ്ടും തലയ്ക്കുമുകളിൽ വട്ടമായി പാറന്നിട്ടു് ചേക്കസ്ഥാനങ്ങളിലേയ്ക്കു മടങ്ങി.

ഇതു് ആ സ്നേഹസമ്പന്നനു പ്രാണികളുടെ മേലുണ്ടായിരുന്ന സ്വാധീനതയെ വിളിച്ചറിയിക്കുന്ന ഒരു മഹാ സംഭവമായി കീർത്തിക്കപ്പെട്ടിരുന്നു.

ആദ്ധ്യാത്മികദൃഷ്ട്യാ വീക്ഷിക്കുന്നവക്കു തന്റെ മനസ്സിൽ നിന്നു വിഭിന്നമായി മറെറാരു മനസ്സില്ല. ആ ജ്ഞാനം ബലവത്താകുമ്പോഗം ജീവൽ പ്രപഞ്ചത്തിലുള്ള ഏതൊന്നിനേയും ചലിപ്പിക്കുന്നതും നിയന്ത്രിക്കുന്നതും ഇച്ഛാശക്തിയുടെ ലഘുവായ ഒരു കൃത്യംമാത്രമായിത്തീരുന്നു. എന്നാൽ, ഗഹനമായ ആ വിഷയത്തിലേക്കു കടത്തിവിട്ടു് ആരേയും വിഭ്രമിപ്പിക്കുവാൻ ആദ്ധ്യാത്മികസമ്പത്തിൽ 'മഹാപ്രഭു'വായ ചട്ടമ്പിസ്വാമി തിരുവടികഗം ആഗ്രഹിച്ചില്ല. ജീവകാരുണ്യത്തെ മുറുകെപ്പിടിക്കുവാനായിരുന്നു ആ മഹാത്മാവു സഹജാതരെ ഉത്ബോധിപ്പിച്ചതു്. ജീവകാരുണ്യപ്രഭാവോജ്ജ്വലമായ തന്റെ നേട്ടങ്ങളെ അവലംബമാക്കിക്കൊണ്ടു സ്വാമിതിരുവടികഗം ഉപദേശിച്ചു:

"ഏതാദായത്തേയും വ്യക്തിയേയും ലക്ഷ്യമാക്കാതെ ജീവകാരുണ്യത്തെ ഭൂഷണമാക്കിപ്പിടിച്ചുകൊണ്ടാൽ മററുള്ളവയെല്ലാം നടയിൽ വന്നു കാത്തുകിടക്കും."

ജീവികളോടു കാരുണ്യം കാട്ടണമെന്നതിന്റെ കാരണത്തെപ്പററി സ്വാമി തിരുവടികൾ പറയുന്നു;

“ഒരു മെഴുകുണ്ടയിൽ പലതരം ലോഹരജസ്സുകൾ എങ്ങിനെ ലീനങ്ങളായിരിക്കുന്നുവോ അതുപോലെ പ്രളയകാലത്തിൽ മൂലപ്രകൃതിയിൽ ലീനങ്ങളായിരിക്കുന്ന വാസനാവിശേഷങ്ങൾക്കനുസരണമായി ഓരോ ജീവനും ഓരോ ശരീരത്തെ സ്വീകരിക്കുന്നു. ഇവയെല്ലാം പരമമായിരിക്കുന്ന മോക്ഷസുഖത്തെ കാംക്ഷിച്ചു ഗമിക്കുന്നവയാണു്. ഈ ക്രമയാത്രയിൽ നാം കാണുന്ന എല്ലാ ജന്തുക്കളും അതാതിന്റെ ഉയർന്നതരം പരിണാമങ്ങൾക്കുള്ള ഓരോ സ്ഫുടങ്ങളായ ശരീരങ്ങളോടുകൂടിയ ജനനങ്ങളാകുന്നു. ഈ സ്ഫുടങ്ങൾ പരിപൂർണ്ണമായി വേർപെടുന്നതിനു മുൻപു നാം അതിനെ ഉടച്ചുകളഞ്ഞാൽ വീണ്ടും ആ ജാതിസ്ഫുടത്തെത്തന്നെ സ്വീകരിച്ചു വളരെക്കാലം കഴിക്കേണ്ടിവരും. ഇതു് അതിന്റെ ഉദ്ദേശ്യസാദ്ധ്യത്തിനു വലുതായ താമസത്തെ ഉണ്ടാക്കി അതിന്റെ മാർഗ്ഗം അടയുന്നു. ഇതും ഒരു ഹിംസയായി മഹാന്മാർ കരുതുന്നു.” (ജീവകാരുണ്യനിരൂപണം)

ജീവകാരുണ്യത്തിൽ പ്രതിഷ്ഠിതമായ അഹിംസയുടെ ഉത്തുംഗമായ അവസ്ഥ എന്തെന്നു സ്വാമിജി ദർശിക്കുന്നു;

[1] “അഹിംസ എന്നതിന്റെ അങ്ങേയററത്തെ നില (പരിപൂർണ്ണാവസ്ഥ)യെത്തന്നെയാണു മോക്ഷമെന്നു പറയുന്നതു് ”

---

1 ‘ശ്രീചട്ടമ്പിസ്വാമി’യിൽ ഉദ്ധരിച്ചിട്ടുള്ളതിൽനിന്നും.

ജീവരാശിയോടു മുഴുവനും അവിഭക്തമായ സ്നേഹവും സാഹോദര്യവും പുലർത്തി 'സർവ്വജ്ഞത്വ'നും 'മഹാപ്രജ്ഞ'വുമായി വർത്തിച്ചിരുന്ന ചട്ടമ്പിസ്വാമിതിരുവടികളുടെ പ്രഭാവം അനുസ്മരിപ്പിച്ചിരുന്നതു് വ്യാസവസിഷ്ഠാദ്യപ്രമുഖതികളായ മഹർഷിപുംഗവന്മാരുടെ പരമ്പരയെ ആയിരുന്നു.

1

"നാനാശാസ്ത്രകലാവിശേഷ വിലസദ്വിജ്ഞാ
"പ്രത്യഗ്രശങ്കരൻ [നഭാക്ക°......
"പരമഭട്ടാരക വിദ്യാധിരാജൻ
"സർവ്വദർശന തന്ത്രസ്വതന്ത്രൻ
"കേരളവിജ്ഞാനസൂര്യൻ
"വിജ്ഞാനാംഭോനിധി
"സകലകലാവല്ലഭൻ
"യതിരാട്ടു"
"നിഗമമൂർത്തി
"യതിപുംഗവൻ
"വിശ്വൈകവന്ദ്യൻ
"യോഗീശ്വരൻ"

ഇത്രയും ആദ്ധ്യാത്മികപദാവലികളാൽ സംസ്തൂയമാനനായിട്ടുള്ള ഒരു മഹാപുരുഷൻ ഒരായിരംകൊല്ലത്തിനുള്ളിൽ കേരളത്തിൽ ജനിച്ചിട്ടില്ല. അതിനുമപ്പുറ

---

1 ശ്രീചട്ടമ്പിസ്വാമി ശതാബ്ദസ്മാരകഗ്രന്ഥത്തിൽ പണ്ഡിതമഹോപാദ്ധ്യായ ശിരോമണി കെ. ബാലരാമപ്പണിക്കർ ഉദ്ധരിച്ചിട്ടുള്ളതു്.

ത്തെയും നോക്കുമ്പോൾ കേരളത്തിൽ ജനിച്ച് 'ഭാരതമടക്കെ പ്രവർത്തനമണ്ഡലമാക്കി' ലോകവിശ്രുതിയാർജ്ജിച്ച അപ്രതിമപ്രഭാവനായ ശ്രീമദ് ശങ്കരാചാര്യഗുരുപാദർ എന്നൊരു മഹാവ്യക്തി നമ്മുടെ ദൃഷ്ടിയിൽപെടുന്നു. അതേ; ആ ഒരു മഹാത്മാവുമാത്രം.

---

# അദ്ധ്യായം—൧

## "ചട്ടമ്പി"

തിരുവനന്തപുരം നഗരത്തിന്റെ പൂർവ്വഭാഗത്തു മൂക്കുന്നിമലയുടെ വടക്കുകിഴക്കേ ചരിവിൽ മരുകിൽ മഠച്ചൽ ദേശത്തു[1] വെണ്ണിയത്തുവീട് എന്നൊരു പുരാതന

1 വെണ്ണിയത്തു (പോനിയത്തു) കുടുംബാംഗങ്ങളിൽ തപോജ്ഞാനികളുടേയും പണ്ഡിതന്മാരുടേയും ഒരു പരമ്പരതന്നെ ഉണ്ടായിരുന്നതായി അറിവുണ്ട്. ആ കുടുംബാംഗമായ ഈശ്വരപിള്ള—തൊണ്ണൂറുകൊല്ലങ്ങൾക്കുമുൻപു അവധൂതനായി തിരുവനന്തപുരം നഗരിയിൽ വിഹരിച്ചിരുന്ന ഹരിഹരശാസ്ത്രികളുടെ ശിഷ്യൻ—ഗൃഹസ്ഥാശ്രമിയായി ജീവിക്കവേതന്നെ ബ്രഹ്മനിഷ്ഠയിൽ ഉപവിഷ്ടനായി ശരീരം പരിത്യജിച്ച ഒരു യോഗിവര്യനായിരുന്നു. 'നാരായണമൌനി' എന്ന പേരിൽ അറിയപ്പെട്ടിരുന്ന മറ്റൊരു യോഗിയും ആ കുടുംബാംഗമായി ഉണ്ടായിരുന്നു. സ്വാതിതിരുനാൾ മഹാരാജാവിന്റെ വിദ്വൽസദസ്സിൽ സംബന്ധിച്ചിരുന്ന ഉമ്മിണിപ്പിള്ള ആശാൻ എന്ന സൂരിമുഖ്യനും ആ കുടുംബയശസ്സിനെ വർദ്ധിപ്പിച്ച ഒരംഗമായിരുന്നു.

നായർ കുടുംബമുണ്ടായിരുന്നു. ആ കുടുംബത്തിലെ ഒരു തായ്‌വഴിക്കാർ ജന്മികളും സ്ഥാനികളുമായ 'മറുകിൽ മഠ'ത്തിലെ മലയാള ബ്രാഹ്മണർക്കു പരിചാരികവൃത്തി ചെയ്തുപോന്നിരുന്നു. ഏകദേശം ഒരു ശതാബ്ദത്തിനു മുൻപു 'മറുകിൽമഠ'ക്കാർ തിരുവനന്തപുരം നഗരിയുടെ പശ്ചിമോത്തരഭാഗത്തു കണ്ണമ്മൂലപ്പാലത്തിനു കിഴക്കു കൊല്ലൂർ ഗ്രാമത്തിൽ ഭൂസ്വത്തുക്കളോടുകൂടിയ ഒരു മഠം സംസ്ഥാപിച്ചു. ആ പുതിയബ്രാഹ്മണജന്മികുടുംബത്തിന്റെ പിൻഭാഗത്തു മറുകിൽ വേണിയത്തുകുടുംബ തായവഴിക്കാരിൽ നിന്നും പരിചാരികവൃത്തിക്കു കൊണ്ടുപോന്നിട്ടുള്ളവർക്കായി 'ഉള്ളൂർക്കോട്ട്' എന്ന പേരിൽ ഒരു ഭൃത്യകുടുംബവും ഉറപ്പിക്കപ്പെട്ടു. ഉള്ളൂർക്കോടിൽ ഉറപ്പെടുത്തി[2] കുന്നിൻ പുറത്തുവീട് എന്നൊരു ചെറുഭവനവും സമീപത്തു നിർമ്മിതമായി.

ഉള്ളൂർക്കോട്ടു കുടുംബത്തിൽ നങ്ങമ്മപ്പിള്ള എന്നു പേരായി ഒരു യുവതി ഉണ്ടായിരുന്നു. ആ മഹിളയും അവരുടെ മാതാവിനെപ്പോലെ മഠത്തിലെ പരിചാരികയായിട്ടാണു അറിയപ്പെടുന്നതു്. എന്നാൽ അവർക്കു് ആജന്മസിദ്ധമായി ഈശ്വരനിൽ ഉറച്ച വിശ്വാസവും,

2 ചട്ടമ്പിസ്വാമിതിരുവടികളുടെ ജന്മ ഗൃഹമായ കൊല്ലൂർ കുന്നിൻപുറത്തുവീടു് ഇപ്പോഴും നിലനിൽക്കുന്നുണ്ടു്. ഭിത്തികൾക്കുമാററം വരുത്തിയിട്ടുണ്ടെങ്കിലും ഉത്തരവും മേൽക്കൂരയും പഴയതു തന്നെ. ആ പാവനഗൃഹം നിൽക്കുന്ന ഭൂമിക്കു 17 സെൻറ് വിസ്തൃതിയുണ്ടു്. ഇപ്പോൾ ആ ഗൃഹത്തിൻെറയും ഭൂമിയുടെയും അവകാശികൾ സ്വാമിജിയുടെ കുടുംബക്കാരല്ല.

ഈശ്വരാരാധനയിൽ പ്രത്യേകമായ നിഷ്ഠയും ഉണ്ടായിരുന്നു. മഠത്തിലെ പരിചാരികപ്പണികൾക്കിടയിൽ അവർ മഠത്തിനോടനുബന്ധിച്ചുള്ള ക്ഷേത്രങ്ങളിൽ ദർശനം കഴിക്കുന്നതിനും വ്രതങ്ങൾ അനുഷ്ഠിക്കുന്നതിനും ഉൽസുകയായിരുന്നു. ജന്മിഗൃഹത്തിലെ ദാസ്യവൃത്തിയാണു ജീവിതവൃത്തിയെങ്കിലും സ്വതന്ത്രമായ ഒരു മനോഭാവം ആ വനിതയിൽ വിശേഷാലായി കാണപ്പെട്ടിരുന്നു.

[1] ഈശ്വരാരാധനയിൽ താത്പര്യവും ദാനശൂരത്വവും, യോഗപ്രാപ്തിയും വംശസ്വഭാവമായിത്തീർന്നിരുന്ന ഒരു വർഗ്ഗത്തിലാണു താൻ പിറന്നതെന്നു നങ്ങമ്മപ്പിള്ളയുടെ ഭാവവും ചേഷ്ടകളും അഭിവ്യഞ്ജിപ്പിച്ചിരുന്നു. കുടുംബവും, സമ്പൽപ്രതാപങ്ങളും ഒക്കെ നശിച്ചുപോയാലും നാശത്തെ അതിജീവിച്ചു കുറച്ചെങ്കിലും നിൽക്കുന്നതു വംശസ്വഭാവം മാത്രമാകുന്നു.

നങ്ങമ്മപ്പിള്ളയെ പരിണയിച്ചതു് വാസുദേവൻ നമ്പൂതിരി എന്നൊരു ആഢ്യബ്രാഹ്മണനായിരുന്നു. അക്കാലങ്ങളിൽ നായർ സ്ത്രീകളെ നമ്പൂതിരിമാർ ഭാര്യമാരാക്കുന്നതു് അഭിമാനകരമായി ഗണിച്ചുപോന്നിരുന്നു. എന്നാൽ, നായർ നമ്പൂതിരി ബന്ധത്തിൽനിന്നും ജനി

---

1 "ഈശ്വരാരാധനേ രക്താ ഭക്താ യത്ര സുസാധവഃ
ജനാ യത്രദാനശൂരാഃ സംഗ്രാമാങ്കണ ഭൈരവാഃ
യോഗിനോ യൽ ഗൃഹാന്തസ്ഥ പേടികാരത്നദീപികാഃ
നായകാഢ്യാ യത്ര ശൂദ്രാ രാജാനസ്സന്തിസർവ്വദാ"

(സഹ്യാദ്രിഖണ്ഡം)

ക്കുന്ന സന്താനങ്ങൾക്കു നമ്പൂതിരിയച്ഛന്റെ സ്വത്തിനു അവകാശം നൽകപ്പെട്ടിരുന്നില്ല. മാത്രമല്ല, നമ്പൂതിരിക്കു, സ്വജാതിസ്ത്രീയിൽ ഉണ്ടായ സന്താനങ്ങളോടൊപ്പം നായർ സ്ത്രീയിൽ ജനിച്ച മക്കൾക്കു സാമൂഹ്യമണ്ഡലത്തിൽ പരിഗണനയും ഇല്ലായിരുന്നു. എങ്കിലും, നമ്പൂതിരി ബ്രാഹ്മണൻ, അറിവിന്റെ ആസ്ഥാനമായ വേദത്തിന്റെ അവകാശിയും നിഗ്രഹാനുഗ്രഹശക്തിയുള്ള മന്ത്രതന്ത്രകർമ്മങ്ങൾക്ക് അധികാരിയും ആയി അംഗീകരിക്കപ്പെട്ടുപോയ പൂർവ്വികതയെ ധിക്കരിക്കുവാനുള്ള ചങ്കൂററം ഉണ്ടാകാത്തതു നിമിത്തം ചിരന്തനമായ ആ പരിണയദാസ്യബന്ധം തുടർന്നുപോയിരുന്നു.

[1] സർവ്വസ്വവും ദാനം ചെയ്യാൻ മടിക്കാത്ത ഒരു വർഗ്ഗമെന്നു പുരാതനചരിത്രം ഘോഷിക്കുന്ന 'നാക' (നായന്മാർ) താന്മാരെ ആശ്രയിച്ചു ജീവിക്കുന്നവരായിട്ടല്ലാതെ ആര്യാവർത്തത്തിൽ നിന്നും കേരളത്തിൽ എത്തിയ നമ്പൂതിരി ബ്രാഹ്മണർക്കു ആദിയിൽ വേറേ ഗതി ഇല്ലായിരുന്നു. നായന്മാർ ഭൂമിയുടെ ഉടമസ്ഥന്മാരും സംഗ്രാമധീരന്മാരും, ഭരണകർത്താക്കളും പ്രഭുക്കന്മാരും ആകയാൽ അവരെ സ്വാധീനപ്പെടുത്തിയല്ലാതെ തങ്ങളുടെ നില കേരളത്തിൽ ഉറയ്ക്കുന്നതല്ലെന്നു ബുദ്ധിമാന്മാരായ നമ്പൂതിരിമാർ കണ്ടു. ഈശ്വരഭജനവും, വേദാദ്ധ്യയനവും മാത്രമാണ് തങ്ങളുടെ വൃത്തിയെന്ന് അവർ എത്തിച്ചേർന്ന ഭൂപ്രദേശത്തിന്റെ അധിപന്മാരെ ധരിപ്പിച്ചു. ആദ്ധ്യാത്മികമായിട്ടുള്ളതെല്ലാം, തങ്ങൾ നോക്കി

1 ചട്ടമ്പിസ്വാമി തിരുവടികളുടെ പ്രാചീനമലയാളത്തെ ആശ്രയിച്ച്

ക്കൊള്ളാമെന്നു് അവർ സ്വയം ഏറെറടുത്തു. അങ്ങിനെ അവർ എല്ലാററിൻേറയും ഉപരിമണ്ഡലത്തിലുള്ള ആദ്ധ്യാത്മികകാര്യങ്ങളിൽ കേരളമെങ്ങും ആധിപത്യം സംസ്ഥാപിച്ചു് ഒരു നീണ്ട കാലഘട്ടത്തിനുള്ളിൽ. കേരളാധീശന്മാരായിരുന്ന നായന്മാരുടെ വർഗ്ഗത്തിൽ നിന്നു തന്നെ തങ്ങൾക്കു പരിചാരികവൃത്തിക്കുകൂടി ആളുകളെ കലപരമ്പരയായി സമ്പാദിച്ചുതോൾക്കുമ്പോൾ അവരുടെ മേന്മയെ സ്ഥാപിച്ചു നിലനിത്തുവാൻ ഉപയോഗിച്ചു ബുദ്ധിതന്ത്രം ഉഹാതീതമാണെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. ആ ബുദ്ധിതന്ത്രപ്രയോഗത്തിൻെറ ഫലമായി, ക്രമാനുഗതമായി കേരളക്കരയിൽ ഉണ്ടായ ഹീനമായ ഉച്ചനീചാവസ്ഥകളെ കാട്ടുന്ന ആചാരങ്ങൾ സമൂഹത്തെ ഞുറുക്കുറായി ശിഥിലിച്ചു് അഗാധമായ വിടവുകളോടുകൂടിയതാക്കിത്തീത്തു എന്നതിനു ഭൂതകാലചരിത്രം മതിയായ സാക്ഷ്യം വഹിക്കുന്നുണ്ടു്.

കൊല്ലവർഷം 1029 പൊന്നിൻ ചിങ്ങമാസം 11-ാനം- ഭരണിനാളിൽ നങ്ങമ്മപ്പിള്ള ഒരാൺകുഞ്ഞിനെ പ്രസവിച്ചു. വാസുദേവൻ നംപൂതിരിയുടേയും നങ്ങമ്മപ്പിള്ളയുടേയും സീമന്തസന്താനമായിരുന്നു ആ ശിശു. മാതാവു ദാരിദ്ര്യദുഃഖത്തിൽ മുഴുകിയിരുന്ന ഒരു അവസ്ഥയിലാണു ശിശുവിൻെറ ജനനം. എന്തൊരത്ഭുതം, ദാരിദ്ര്യക്കൂപത്തിൽ ഒരു അടിച്ചുതളിപ്പണിക്കാരി പെററിട്ട ശിശു വളൻ വിദ്യാധിരാജനും, സവ്വഃതജ്ഞോനഭാവിയും, 'മഹാപ്രഭു'വുമായി *മാറുമെന്നു ജ്യോ*തിഷികൾ ദർശിച്ചു.

1

‘കുഞ്ഞൻ’ എന്ന പേർ ശിശുവിനു അമ്മ തന്നത്താൻ ഇട്ടതായിരുന്നു. കുഞ്ഞനു് വയസ്സു് അഞ്ചു് ആറു്, ഏഴു് ഇങ്ങനെ കഴിഞ്ഞുപോകുന്നതു് അമ്മയ്ക്കു എത്രയും സങ്കടകരമായിരുന്നു. എന്തെന്നാൽ, ആ ബാലനെ യഥാകാലം എഴുത്തിനിരുത്തുവാൻ അവൾക്കു സാധിച്ചിരുന്നില്ല. കാരണം അവരുടെ കൊടിയ ദാരിദ്ര്യം തന്നെയായിരുന്നു.

കുഞ്ഞനുശേഷം, രണ്ടു ശിശുക്കൾക്കുകൂടി നങ്ങമ്മപ്പിള്ള മാതാവായി. [ആ ശിശുക്കളിൽ വേലായുധൻ എന്നു പേരായ ചരിത്രപുരുഷന്റെ സഹോദരൻ ചെറുതിലേ മൃതിയടഞ്ഞു. നാണിയമ്മ എന്നു പേരായ സഹോദരിമാത്രം വംശവർദ്ധിനിയായി അവശേഷിച്ചു.] അക്കാലങ്ങളിൽ ആ മനസ്വിനിയുടെ ദാരിദ്ര്യദുഃഖശമനത്തിനായി അവരുടെ മാതാവും, സഹോദരിയും അവരെ വളരെ സഹായിച്ചിരുന്നു.

ബാല്യംമുതൽ കുഞ്ഞനിൽ ചില അസാധാരണസ്വഭാവങ്ങൾ കണ്ടുതുടങ്ങി. ദാരിദ്ര്യത്തിൽ കഴിയുന്ന തന്റെ മാതാവിനോ, സഹോദരങ്ങൾക്കോ, മാതാമഹിക്കോ എന്തെങ്കിലും രോഗമോ ദുഃഖമോ ഉണ്ടായാൽ ആ ദുഷ്കാലസംഭവങ്ങളിൽ അധികം ക്ലേശിക്കുന്നതു് കുഞ്ഞനായിരിക്കും. ഭക്ഷണം പകുക്കുമ്പോൾ സഹോ

---

1 ചില്ക്കാലത്തു സ്വാമി തിരുവടികളെക്കുറിച്ചു് ഉണ്ടാക്കപ്പെട്ടിട്ടുള്ള കൃതികളിൽ ‘ശിശുനാമൻ’ ‘അർഭകനാമൻ’ ‘ബാലാഹ്വയൻ’ എന്നിങ്ങനെ സംസ്കൃതീകരിച്ചിട്ടുള്ള പദങ്ങൾ കുഞ്ഞൻ എന്ന സാക്ഷാൽപേരിനെ അടിസ്ഥാനമാക്കിയാകുന്നു.

ദരങ്ങൾക്കു വേണ്ടുവോളം കൊടുക്കുവാൻ തികഞ്ഞില്ലെങ്കിൽ "അമ്മ എനിക്കു തരുന്നതുകൂടി അവർക്കു കൊടുക്കണം" എന്നു കുഞ്ഞൻ സ്വഃമേധയാ വിളിച്ചു പറയും. ദയ, കാരുണ്യം, സ്നേഹം ഇവയുടെ മാധുര്യം ബാലനായ കുഞ്ഞനു രൂപംകൊടുത്തുകൊണ്ടിരുന്നു. തന്റെ ഭക്ഷണത്തെ വിശപ്പാറാത്ത സഹോദരങ്ങൾക്കു നൽകുവാൻ ആവശ്യപ്പെടുന്ന ഒരു മാതൃകാസഹോദരൻ!

നിത്യബ്രഹ്മചര്യത്തിന്റെ ലക്ഷണങ്ങളും കുഞ്ഞനിൽ ബാല്യകാലത്തു തന്നെ കണ്ടിരുന്നു.

ഒരിക്കൽ, വയസ്സ് പത്തു കഴിഞ്ഞ കുഞ്ഞൻ, നഗ്നതമറയ്ക്കാതെ (കൌപീനം ഉടുക്കാതെ) ഓടിക്കളിച്ചു നടക്കുന്നതു കണ്ടിട്ടു മാതാമഹി ചോദിച്ചു:

"എന്താ കുഞ്ഞാ! നീ പിറന്ന മേനിക്കു നടക്കുന്നതു്? വയസ്സു പത്തു കഴിഞ്ഞില്ലേ?"

കുഞ്ഞൻ മറുപടി നൽകി:

"അമ്മൂമ്മ! അതു പ്രയാസമാണു്, അങ്ങനെയാണെങ്കിൽ ഈ കൈവിരലുകളും ഒക്കെ മറയ്ക്കേണ്ടതല്ലേ."

വീട്ടിലെ ദാരിദ്ര്യാവസ്ഥ കുഞ്ഞനെ സ്വയം ചിന്തിക്കുന്നവനാക്കിത്തീർത്തു. കഴിയുമെങ്കിൽ താൻ തന്റെ വീട്ടിനു് ഒരു ഭാരമാകാതെ തന്റെ ഭക്ഷണം സ്വയം സമ്പാദിക്കണമെന്നു് ആ ബാലൻ തീർച്ചപ്പെടുത്തി. തന്റെ വിഹാരസ്ഥലമായ കൊല്ലൂർ മഠത്തിന്റെ പരിസരങ്ങളിൽനിന്നു പൂക്കൾ പറിച്ചു മാലകോർത്തു താൻ നിത്യം ദശനം കഴിക്കുന്ന മഠം വകയായ ഭഗവതി ക്ഷേത്രത്തിൽ

കൊടുക്കുന്നതിൽ കുഞ്ഞൻ ഉത്സുകനായി. കലാപരമായി വിവിധ വർണ്ണത്തിലുള്ള പൂക്കൾ കോർത്ത് മാലകെട്ടിയുണ്ടാക്കുന്നതിൽ കുഞ്ഞൻ അതിസമർത്ഥനായിരുന്നു. ഭാവനയുടെ വികസ്വരത അതിൽ പ്രതിബിംബിച്ചു കണ്ടിരുന്നു. കുഞ്ഞൻ, നിത്യവും ക്ഷേത്രത്തിലേയ്ക്കു മാല കെട്ടി കൊടുക്കണമെന്നും, അതിനു പ്രതിഫലമായി നാഴി ഉണക്കലരിച്ചോറു നൽകണമെന്നും ക്ഷേത്രത്തിന്റെ ഉടമസ്ഥസ്ഥാനം വിധികല്പിച്ചു. അങ്ങിനെ ലഭിച്ച ആ നാഴിയരിച്ചോറ, ചരിത്രനായകന്റെ ബാല്യകാലത്തെ പ്രാധാന്യമുള്ള ഒരു സംഭവമാകുന്നു:

ക്ഷേത്രത്തിൽനിന്നും നൽകുവാൻ തുടങ്ങിയ ചോറു കൊണ്ടു കുഞ്ഞന്റെ ഒരു ദിവസത്തെ ഭക്ഷണകാര്യം നിറവേറിയെന്നും വരും, ഇല്ലെന്നുമാവും. വിശപ്പു പൊറാതെയാവുമ്പോൾ, മഠത്തിന്റെ ചുററുപാടും പറമ്പുകളിൽ നില്പുള്ള തകരകളിൽനിന്നും ഇല പറിച്ചു വീട്ടിൽകൊണ്ടുപോയി പുഴുങ്ങിച്ചു പങ്കുതിന്നു സംതൃപ്തനാവും.

കൗമാരവയസ്സിലേക്കു കടക്കുന്നതിനുമുമ്പു സമാനവയസ്കരിൽ കാണാത്ത നെഞ്ചുവിരിവും, മുഷ്ടിബലവും കുഞ്ഞനിൽ കണ്ടിരുന്നു. ഏതാണ്ടു പതിമൂന്നുവയസ്സ് ആയപ്പോൾ വീട്ടിലെ ദാരിദ്ര്യംകണ്ടുസഹികെട്ട് ഭവനശില്പികളായ കൊത്തന്മാരോടുകൂടി. അവരുടെ കൈയ്യാളായിട്ടു കുഞ്ഞൻ കൂലിവേലയ്ക്കായി പോയിത്തുടങ്ങി.

അപ്പോൾ തിരുവനന്തപുരം തലസ്ഥാനനഗരിയിൽ പുത്തൻ കച്ചേരി (ഇപ്പോഴത്തെ കേരളാസെക്രട്ടറിയേററ്)എന്നപേരിൽ ഉയർന്നായ ഒരു കെട്ടിടത്തിന്റെ

പണി നടന്നു കൊണ്ടിരിക്കുകയായിരുന്നു. അതിന്റെ ശില്പികളുടെ കൂടെയാണു് കുഞ്ഞൻ ആദ്യമായി കൂലി വേലയ്ക്കു പോയതു്.

പിൽക്കാലത്തൊരിക്കൽ, തലസ്ഥാനനഗരിയിലെ ഹജൂർകച്ചേരിയെ ചൂണ്ടിക്കാട്ടിക്കൊണ്ടു സ്വാമിജി പറഞ്ഞു:

"ഈ പുത്തൻ കച്ചേരിക്കെട്ടിടത്തിലെ ഭിത്തിക്കല്ലുകളിൽ ചിലതു ഞാൻ എടുത്തുവച്ചിട്ടുള്ളതാണു്."

കുഞ്ഞൻ, കെട്ടിടപ്പണിക്കാരുടെ കൂടെപ്പണിക്കു പോയിരുന്ന ആ കാലം തിരുവിതാംകൂർ സംസ്ഥാനത്തിന്റെ നവോത്ഥാനഘട്ടമായിരുന്നു. വേലുത്തമ്പിയുടെ പതനത്തോടുകൂടി മൂകമായിപ്പോയ തിരുവിതാംകൂർ, ആധുനിക പരിഷ്കാരത്തിലേക്കു കാൽകുത്തി, ഉണരാൻ തുടങ്ങുകയായിരുന്നു. ബ്രിട്ടീഷ്കോയ്മയിൻകീഴിൽ അകപ്പെട്ടു, വ്യക്തിത്വം നശിച്ച ഇന്ത്യൻ നാട്ടുരാജ്യങ്ങളിൽ, മാതൃകാ സംസ്ഥാനമെന്ന കീർത്തി തിരുവിതാംകൂറിനു ലഭിച്ചതു് അപ്പോഴായിരുന്നു. ആധുനികപരിഷ്കാരത്തിലേക്കു രാജ്യത്തെ കടത്തിവിട്ട ആയില്യംതിരുനാൾ മഹാരാജാവും, അവിടത്തെ സചിവപുംഗവനായ സർ. ടി. മാധവരായരും അന്നു തിരുവിതാംകൂറിന്റെ ഭരണസാരഥ്യം വഹിക്കുകയായിരുന്നു.

കുഞ്ഞൻ കുറച്ചുകാലം കൂലിവേല ചെയ്തിട്ടു് പിന്നെയും മഠത്തിലെ ഭഗവതി ക്ഷേത്രത്തിൽ പൂകെട്ടുന്നതിൽ ഏർപ്പെട്ടു. അതിനു പ്രത്യേകമായ ഒരു കാരണമുണ്ടായിരുന്നു. കൂലി വേലയ്ക്കുപോകുക നിമിത്തം ക്ഷേത്രത്തിൽ പൂ കെട്ടുന്ന കാലത്തു് ശീലിച്ച ധ്യാനം പലപ്പോ

ഴം മുടങ്ങിപ്പോയിരുന്നു. വേല കഴിഞ്ഞു മടങ്ങുമ്പോൾ പൂജ കഴിഞ്ഞു ക്ഷേത്രത്തിലെ നട അടച്ചു പോയിരിക്കും. ധ്യാനവും, ക്ഷേത്രദർശനവും കൃത്യമായി നടത്താതെ കൌമാരവയസ്സിലേക്കു കടന്ന കുഞ്ഞന്നു് ഒരു വേല ചെയ്യുന്നതിനും തൃപ്തി ഇല്ലായിരിരുന്നു. എന്നു മാത്രമല്ല, ഒരു വൃത്തിയിലും സ്ഥിരമായി ഏർപ്പെടണമെന്ന ഒരു മോഹവും കുഞ്ഞനിൽ കണ്ടിരുന്നില്ലാ. വീട്ടിലെ ക്ലേശങ്ങൾ അധികമാവുമ്പോൾ എന്തെങ്കിലും ചെയ്യുമെന്നേ ഉണ്ടായിരുന്നുള്ളു.

കൂലിവേലയിൽനിന്നും വിരമിച്ച കാലങ്ങളിലാണു എഴുത്തുപഠിക്കുവാനുള്ള ആവേശം കുഞ്ഞനിൽ അധികമായതു് എഴുത്തുപള്ളികളുടെ പുറത്തുചെന്നുനിന്നു് അകത്തു ആശാന്മാർ വിദ്യാർത്ഥികളെ പഠിപ്പിക്കുന്നതു ശ്രദ്ധിച്ചുകേൾക്കുക കുഞ്ഞന്റെ നിയന്ത്രിക്കാനാവാത്ത ഒരു ശീലമായി. അതു കൂടാതെ, മഠത്തിലെ ബ്രാഹ്മണബാലന്മാരുടെ ഗുരുവായ ശാസ്ത്രികൾവന്നു അവരെ സംസ്കൃതം അഭ്യസിപ്പിക്കുന്നതും തുടർച്ചയായി കുഞ്ഞൻ കേട്ടുനിന്നിരുന്നു. കേൾക്കുന്നതെല്ലാം അതേപടി ഹൃദിസ്ഥമാക്കിയിട്ടു നിർജ്ജനമായ മററാരിടത്തു ചെന്നുനിന്നു് അതിനെ ഉരുവിട്ടു ശീലിക്കുന്നതു കുഞ്ഞനെ സംബന്ധിച്ചടത്തോളം ഒരു സ്വഭാവൈഖരിവ്യാപാരമായിരുന്നു. അക്ഷരങ്ങൾ പഠിച്ചിട്ടില്ല.

കുഞ്ഞനു വയസ്സു പതിമൂന്നായി, ഒരു ദിവസം, മഠത്തിലെ ഭഗവതിക്ഷേത്രമുററത്തു ധ്യാനനിമഗ്നനായിനിൽക്കന്നു. അപ്രതീക്ഷിതമായി ഒരു പ്രാകൃതമനുഷ്യൻ ക്ഷേത്രമുററത്തുകടന്നുചെന്നു അങ്ങുമിങ്ങും ഒന്നുനോക്കി.

അവിടെ ധ്യാനത്തിൽ മുഴുകിനിൽക്കുന്ന ബാലന്റെ അടുത്തു വൈദ്യുതശക്തി ആകർഷിച്ചിട്ടെന്നപോലെ ചെന്നുനിന്നു. ആ ബാലന്റെ മുഖത്തു് ഇമയറാതെ ഒട്ടുനേരം നോക്കി. അപ്രതീക്ഷിതമായി കുഞ്ഞന്റെ മുകുളിതനയനങ്ങൾ വിടർന്നു. കരുണാശീതളമായ സ്വരത്തിൽ ആഗതൻ കുഞ്ഞനോടു് എന്തോ പറഞ്ഞു. ഉടനെ തന്നെ, പ്രാകൃത മനുഷ്യൻ മുൻപിലും കുഞ്ഞൻ പിറകിലുമായി ക്ഷേത്രമുററത്തുനിന്നും അപ്രത്യക്ഷരായി.

അവർ എത്തിയതു് അടുത്തുള്ള ഒരു വിജന സ്ഥലത്തായിരുന്നു. ആ പ്രാകൃതൻ, ഒരു അവധൂതനായിരുന്നു. ബാലന്റെ ഏകാഗ്രഭക്തിയാണു് അദ്ദേഹത്തെ ആകർഷിച്ചതു്. ബ്രഹ്മജ്ഞാനം ആ ബാലനു് അനായാസേന ഉണ്ടാവുമെന്നു് ആ മഹാത്മാവു് അന്തരാ ദർശിച്ചു. ബ്രഹ്മജ്ഞാനലബ്ധിക്കു് ആദ്യപടിയായി വേണ്ടതു് ഏകാഗ്രതയാണു്. അതിന്നായി മന്ത്രോപാസനയല്ലാതെ ആ ബാലനു് ഉപദേശിക്കുവാൻ മററൊന്നില്ല. 'ബാലാസുബ്രഹ്മണ്യം' (മന്ത്രവിധികളിൽ ഇല്ലാത്ത) എന്നൊരു മന്ത്രം ഉപദേശിച്ചിട്ടു് ദയാസിന്ധുവായ ആ അവധൂതൻ ബാലനോടായിപറഞ്ഞു:

"നിനക്കു വേണ്ടുന്നതെല്ലാം ഈ മന്ത്രം സിദ്ധിവരുത്തുന്നതു കൊണ്ടുകിട്ടും."

അവധൂതൻ അവിടെ നിന്നും പോയി. കുഞ്ഞൻ തിരിച്ചു ക്ഷേത്രത്തിലും എത്തി.

അക്കാലത്തു ഭക്തിപ്രേമവിവശമായ കുഞ്ഞന്റെ ഹൃദയത്തിൽ ജീവകാരുണ്യം മൊട്ടിട്ടുപുഷ്പിക്കാൻ തുടങ്ങിയിരുന്നു. അടിയിൽവരുന്നസംഭവം അതിനു ഉദാഹരണമാകുന്നു.

കുഞ്ഞന്റെ മാതാവിനു മത്സ്യം കൂട്ടുന്നതിൽ വലിയ താല്പര്യമായിരുന്നു. എന്നാൽ കുഞ്ഞനു ജന്മനാ തന്നെ അതിനോടു വെറുപ്പാണ്. അക്കാര്യത്തിൽ മാതാവിനെ ഉപദേശിക്കുവാൻ തന്നെ കുഞ്ഞൻ കൂട്ടാക്കിയിട്ടില്ല. യാതൊരു ജന്തുവിനേയും ഉപദ്രവിക്കരുതെന്നും ഒരു ജീവിയുടേയും മാംസം ഭക്ഷിക്കരുതെന്നും തീവ്രമായി കുഞ്ഞൻ വാദിച്ചുപോന്നിരുന്നു. എന്നാൽ മത്സ്യം തിന്നു രുചിപിടിച്ച അമ്മയുണ്ടോ അനുസരിക്കുന്നു? കളിത്തോഴന്മാരായ ബാലന്മാർ, വെള്ളം കുറഞ്ഞ പാടങ്ങളിൽനിന്നും മത്സ്യം പിടിച്ചു കരയ്ക്കിടുന്നതു കാണുമ്പോഴം അതിനെ എടുത്തു തിരിച്ചു വെള്ളത്തിലെറിയുന്നവനായിരുന്നു കുഞ്ഞൻ.

ഒരുദിവസം വീട്ടിൽ മീൻകൊടുക്കുന്ന മുക്കുവസ്ത്രീ മീനുമായി പതിവുപോലെ വന്നുചേൻ്നു. അന്നും നങ്ങമ്മപ്പിള്ള മീൻവാങ്ങി. മുക്കുവസ്ത്രീ മീൻ കുട്ടയെ മുററത്തുവച്ചിട്ടു വരാന്തയിൽ നിന്നിരുന്ന ഗൃഹനായികയോടു എന്തോ സംസാരിച്ചുകൊണ്ടുനിന്നു. ആ തക്കംനോക്കി കുഞ്ഞൻ മീൻകുട്ടയുടെ അടുത്തുചെന്നു മുകളിൽ ഇരുന്ന ഒരു പാളയിൽ നിറയെ മൂത്രം ഒഴിച്ചുവച്ചിട്ട് അവിടെനിന്നു പോയി. മുക്കുവസ്ത്രീ തിരിച്ചുവന്നപ്പോഴം കണ്ടതു പാളയിൽ മൂത്രിച്ചുവച്ചിരിക്കുന്നതായിരുന്നു അതു കുസൃതി കാട്ടിയതു കുഞ്ഞനല്ലാതെ മററാരുമല്ലെന്നു നങ്ങമ്മപ്പിള്ളയ്ക്കു റിയാമായിരുന്നു. അമ്മ, മകനെ വിളിച്ചുവരുത്തി നീളമുള്ള (വാള)ഒരു മത്സ്യംതന്നെയെടുത്തു ഉറക്കിൽ ഒരു പ്രഹരം കൊടുക്കുവാൻ ഒട്ടും താമസിച്ചില്ല. ആ പ്രഹരം നിമിത്തം ഒരു ആഴമേറിയമുറിവു കുഞ്ഞന്റെ ശരീരത്തിലുണ്ടായി. അതുണങ്ങിയ തഴമ്പ്, ജീവിതാവസാനംവരെ

ജീവകാരുണ്യത്തിനു കിട്ടിയ മായാത്തമുദ്രയായി സ്വാമിജിയുടെ ശരീരത്തിലുണ്ടായിരുന്നു.

പതിമൂന്നു വയസ്സിനുശേഷം എഴുത്തുപള്ളിയുടെ അകം കണ്ട സ്വാമിതിരുവടികൾ തന്റെ വിദ്യാഭ്യാസത്തിന്റെ പ്രാരംഭമെങ്ങനെയായിരുന്നുവെന്നു പിൽക്കാലത്തു വിജ്ഞനായ ഒരു ആരാധകനോടു പറയുകയുണ്ടായിട്ടുണ്ട്. അതു ചോദിച്ചറിഞ്ഞ ആരാധകൻ രേഖപ്പെടുത്തിയിരിക്കുന്നു:

"1 സ്വാമികൾ അക്ഷരാഭ്യാസം ആരംഭിച്ചതു കുറേ പ്രായമായതിനുശേഷമായിരുന്നു. ...................... എഴുത്തുപള്ളിയുടെ മുൻവശത്തു പോയിനിന്നു കുട്ടികളെ പഠിപ്പിക്കുന്നതെല്ലാം കേട്ടുപഠിക്കും. കുട്ടികൾ ദിവസം തോറും വീട്ടിൽവച്ചു കാപ്പി (അന്നത്തെ ചട്ടവരിയോല) എഴുതിക്കൊണ്ടുവരുന്ന ഓലകൾ ആശാൻ നോക്കിയശേഷം എഴുത്തുപള്ളിയുടെ അഴികളിൽക്കൂടി വെളിയിൽ കളഞ്ഞിരുന്നതു പെറുക്കിയെടുത്തു ആ ഓരോ ഓലയിലും ഓരോ വരിയുടെയും തുടക്കഭാഗങ്ങളിൽ മുകളിൽ കണ്ടപ്രകാരം അക്ഷരമെഴുതി പഠിക്കുകയാണു് ഉണ്ടായതു്. ഒടിഞ്ഞ മുനയില്ലാത്ത ഒരു നാരായം എവിടെനിന്നോ കിട്ടിയതു്, ആൽത്തറകളിൽ കെട്ടിയിട്ടുള്ള കരിങ്കല്ലുകളിന്മേൽ അക്കാലത്തു നാരായം തേയ്ക്കുന്നതിനു ഉണ്ടാക്കിയിടാറുള്ള പഴുതുകളിൽ നട്ടുച്ചയ്ക്കു ഉരച്ചുമൂർച്ച വരുത്തി, അതുകൊണ്ടാണു് എഴുതിയതു്......എഴുത്തുപള്ളിയുടെ മുൻവശം കണ്ട ബാലന്റെ (സ്വാമികളുടെ) എഴുത്തു പഠിക്കുവാനുള്ള ആഗ്രഹവും ബുദ്ധിവൈഭവവും

1 ശ്രീ ചട്ടമ്പിസ്വാമിശതാബ്ദസ്മാരക ഗ്രന്ഥം: പുറം 186

കണ്ടു്, ആശാൻ, ബാലനെ എഴുത്തുപള്ളിയിൽ മററുള്ള വരോടൊപ്പം കയറിയിരുന്നു പഠിക്കുവാൻ അനുവദിച്ചു."

തിരുവനന്തപുരത്തു പേട്ടയിൽ രാമൻപിള്ള ആശാന്റെ എഴുത്തുപള്ളിയിലും നമ്മുടെ ചരിത്രനായകൻ വിദ്യാകുതുകിയായി എത്തിയിട്ടുണ്ടു്. പിൽക്കാലത്തു മഹർഷിപുംഗവനായിത്തീർന്ന ആ ശിഷ്യനെ അനുസ്മരിച്ചുകൊണ്ടു് ആശാൻ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:

"കുഞ്ഞൻപിള്ളയുടെ [1] വിദ്യാരംഭം വേറെ ഏതോ ഗുരുവിന്റെ അടുക്കൽ ആയിരുന്നു. എന്നാൽ കുഞ്ഞൻ പിള്ള എന്റെ ശിഷ്യനുംകൂടെയായിരുന്നു. കുറച്ചു പ്രായം കൂടിയവനും ബുദ്ധിമാനും ആയിരുന്നതു കൊണ്ടു് അദ്ദേഹത്തെ എന്റെ പള്ളിക്കൂടത്തിലെ "ചട്ടമ്പി" [2] യാക്കി. അങ്ങിനെയാണു് "കുഞ്ഞൻപിള്ള ചട്ടമ്പി" എന്നപേർ അദ്ദേഹത്തിനു സിദ്ധിച്ചതു്. എന്റെ അടുക്കൽ നിന്നു് എന്തുപഠിച്ചെന്നു നല്ലനിശ്ചയമില്ല, വേദാന്തസംബന്ധമായി "കൈവല്യനവനീതം" മുതലായ ചില ഗ്രന്ഥങ്ങൾ പഠിക്കുവാൻ എന്റെ കൈയ്യിൽനിന്നു വാങ്ങിക്കൊണ്ടുപോയി എന്നു് ഇപ്പോൾ ഞാൻ ഓർക്കുന്നുണ്ടു്. പ്രധാനമായി ഞാൻ അദ്ദേഹത്തെ സംഗീതമാണു് അഭ്യസിപ്പിച്ചതു്. രാമായണം, ഭാരതം മുതലായി കിളിപ്പാട്ടു

1. ശ്രീചട്ടമ്പിസ്വാമികൾ.

2. അദ്ധ്യാപകനില്ലാത്തപ്പോൾ വിദ്യാർത്ഥികളെ നിയന്ത്രിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്ന വിദ്യാർത്ഥിത്തലവൻ–മാനിട്ടർ.

വൃത്തങ്ങളിലുള്ള ഗ്രന്ഥങ്ങൾ പല രാഗങ്ങളിലും വായിക്കും. അയൽവാസികളായ ഏതാനും യുവാക്കന്മാർ വായനകേൾക്കുവാനും പഠിക്കുവാനുമായി എന്റെ വീട്ടിൽ വരാറുണ്ടായിരുന്നു. അവരെ വായിപ്പിക്കുന്നതു കുഞ്ഞൻപിള്ളയുടെ ജോലിയായിരുന്നു. എന്റെ വീട്ടിലുള്ള ഒരംഗത്തെപ്പോലെതന്നെ, എല്ലാവരുടെയും വാത്സല്യപാത്രമായി അധികസമയവും കുഞ്ഞൻപിള്ള എന്റെ വീട്ടിൽതന്നെ താമസിച്ചു പോന്നു. സംഗീതത്തിൽ കുഞ്ഞൻപിള്ള സമർത്ഥനായിരുന്നു. അദ്ദേഹത്തിന്റെ ശാരീരം സ്ത്രീകളുടേതുപോലെയായിരുന്നു..........എന്റെ കൂടെ പഠിക്കുമ്പോൾ കുഞ്ഞൻപിള്ളയ്ക്കു എതാണ്ടു് പതിനഞ്ചു വയസ്സുപ്രായമുണ്ടായിരുന്നിരിക്കും."

---

## അദ്ധ്യായം ൫

## വിദ്യാതൃഷ്ണയും ഭയരാഹിത്യവും

കുഞ്ഞൻപിള്ള ചട്ടമ്പിയുടെ വിദ്യാതൃഷ്ണ അത്യത്ഭുതകരമായിരുന്നു. കൊല്ലൂർ മഠത്തിലെ വിദ്യാർത്ഥികളെ പഠിപ്പിക്കുന്നതു പുറത്തുനിന്നു കേട്ടുപഠിക്കുന്നതിനെപ്പറ്റി കഴിഞ്ഞ അദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഒരുദിവസം ശാസ്ത്രികൾ മഠത്തിലെ ബ്രാഹ്മണകുമാരന്മാരെ പഠിപ്പിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ പുറത്തേയ്ക്കു നോക്കിയപ്പോൾ കണ്ടതു ബഹിർലോകം വിസ്മരിച്ചു്

ങ്ങാകുത്തു വായിച്ചു കേൾക്കുന്നതിലും ചൊല്ലിക്കൊടുക്കുന്നതിലും ശ്രദ്ധയെ കേന്ദ്രീകരിച്ചുനിൽക്കുന്ന കുഞ്ഞൻപിള്ളയെ ആയിരുന്നു. ഉടനേ തന്നെ ആ വിദ്യാർത്ഥിയെ അടുത്തു വിളിച്ചു ചില ചോദ്യങ്ങൾ ചോദിച്ചിട്ട് "ഇവരോടുകൂടിവന്നിരുന്നു കേട്ടുമനസ്സിലാക്കിക്കൊള്ളുന്നതിൽ വിരോധമില്ല." എന്നു സന്തോഷത്തോടും, ഉത്തേജനപരമായും പറയുന്നതിനു് ആ ശാസ്ത്രിദ്വിജൻ കാട്ടിയ മഹാമനസ്കത പ്രശംസനീയമായിരുന്നു "ശ്രദ്ധാവാൻ ലഭതേജ്ഞാനം" എന്ന ആർഷസൂക്തി അപ്പോൾ ആ ശാസ്ത്രിപ്രവരൻ ഓർത്തിരിക്കണം.

വിദ്യാഭ്യാസത്തെപ്പറ്റി പിൽക്കാലത്തൊരിക്കൽ ചട്ടമ്പിസ്വാമി തിരുവടികൾ പറയുകയുണ്ടായതു തനിക്കു് ഏതും ഒരു പ്രാവശ്യം കേട്ടാൽ മതിയെന്നും മറവി മാറുകയേവേണ്ടു എന്നുമായിരുന്നു.

പതിനാറുവയസ്സു തികയുന്നതിനു മുൻപു മലയാളത്തിലും തമിഴിലുമുള്ള ഒട്ടനവധി സാഹിത്യഗ്രന്ഥങ്ങളും മതഗ്രന്ഥങ്ങളും കുഞ്ഞൻപിള്ള വായിച്ചുതീർത്തിരുന്നു. സംസ്കൃതത്തിൽ സാമാന്യവ്യുൽപത്തിയും നേടിക്കഴിഞ്ഞിരുന്നു. ഇതരക്കു ചെയ്യാൻ വിഷമമേറിയ കണക്കുകൾ കുഞ്ഞൻപിള്ള നിഷ്പ്രയാസം ചെയ്തുതീർത്തിരുന്നു. വളരെ ചിട്ടയായി അക്ഷരങ്ങൾ എഴുതി പഠിച്ചിട്ടുള്ളതിനാൽ കുഞ്ഞൻപിള്ളയുടെ വടിവൊത്തകയ്പടയിൽ ആകൃഷ്ടരാകാത്തവർ ഇല്ലായിരുന്നു.

പതിനാറാം വയസ്സിൽ കൊല്ലൂർമഠത്തിലെ കണക്കപ്പിള്ളമാരിൽ ഒരാളായി കുഞ്ഞൻപിള്ളച്ചട്ടമ്പി നിയമിതനായി. കണക്കിലും; നല്ലകയ്പട എഴുതുന്നതിലും

കാട്ടിയ സാമൎത്ഥ്യമായിരുന്നു ആ ജോലിയിൽ ആക്കുന്നതിനു മഠക്കാരെ പ്രേരിപ്പിച്ചതു്. മഠത്തിൽ കുഞ്ഞൻ പിള്ള, കണക്കെഴുത്തുജോലി നോക്കിയിരുന്ന കാലത്തെപ്പററി അറിയാൻകഴിഞ്ഞിട്ടുള്ളതു്, മററുള്ളവർ ആറുമാസം കൊണ്ടു തീക്കാത്ത കണക്കുകൾ അദ്ദേഹം ഒരുമാസത്തിനുള്ളിൽ തീൎത്തിരുന്നു എന്നാണു്. അന്നന്നു ചെയ്യേണ്ടജോലി ചെയ്തുതീൎത്തു കഴിഞ്ഞാൽ വിജ്ഞാനസമ്പാദനത്തിനായിരുന്നു കുഞ്ഞൻ പിള്ളയുടെ അദ്ധ്വാനം. മഠത്തിലെ യുവാക്കന്മാർ, മന്ത്രതന്ത്രങ്ങൾ ഉരുവിട്ടു പഠിക്കുമ്പോൾ കുഞ്ഞൻപിള്ള അവരുടെ സമീപത്തെത്തി അതേപടി അവ ഹൃദിസ്ഥമാക്കുക പതിവായിരുന്നു. ഉച്ചാരണം അസ്പഷ്ടമായി തനിക്കു കേട്ടു പഠിക്കുവാൻ സാധിക്കാതെ വരുമ്പോൾ, അവരോടു് "ഏട്ടനൊക്കി ഉറക്കെ വായിച്ചില്ലെങ്കിൽ ഒന്നും മനസ്സിലാകുകയില്ല." എന്നിപ്രകാരം, പരിചാരിക നങ്ങമ്മപ്പിള്ളയുടെ മകൻ പറയുമായിരുന്നു. മന്ത്രവും തന്ത്രവും, വേദാദ്ധ്യയനം പോലെ തന്നെ അബ്രാഹ്മണൎക്കു അരുതാത്തവയായിട്ടാണു കൊല്ലൂർമഠക്കാരും പരിഗണിച്ചിട്ടുള്ളതു്. എങ്കിലും ഭക്തനും, ജ്ഞാനതൃഷ്ണുവുമായ കുഞ്ഞൻപിള്ളയിൽ അനിതരസാധാരണമായ എന്തോ ചില ഗുണങ്ങൾ ഉണ്ടെന്നു തോന്നിയിട്ടുള്ളതിനാൽ "കുഞ്ഞൻ" കേൾക്കുന്നതുകൊണ്ടു് ദോഷമില്ലെന്നു് ആ ബ്രാഹ്മണയുവാക്കന്മാർ കല്പിച്ചിരുന്നു. പിൽക്കാലത്തു, വേദത്തിനു് അധികാരികൾ മനുഷ്യജാതിയിൽപ്പെട്ട എല്ലാവരുമാണെന്നു് സ്ഥാപിക്കുവാൻ പോന്നിരിക്കുന്ന ഒരു സർവ്വതന്ത്രജ്ഞാനഭാവിയാണു തങ്ങളുടെ സമീപത്തുനിന്നു മന്ത്രതന്ത്രങ്ങൾ ഉ

ഒക്കെ വായിച്ചു പഠിക്കുവാൻ പറയുന്നതെന്നു് അന്നു കൊല്ലൂർ മഠത്തിൽ ആക്കും തന്നെ സങ്കല്പിക്കുവാൻ സാദ്ധ്യമായിരുന്നില്ല. ബ്രാഹ്മണർ തങ്ങളുടെ ആധിപത്യം പുലർത്തിക്കൊണ്ടുപോവാനായി തങ്ങൾക്കുമാത്രമാക്കിയിട്ടുള്ള ഓരോന്നും പ്രത്യേകമായി പഠിക്കണമെന്ന ഒരു നിശ്ചയം യൗവനാരംഭകാലംമുതൽ കുഞ്ഞൻപിള്ള ചെയ്തിട്ടില്ലേ എന്നു സന്ദേഹിപ്പാനുണ്ടു്.

അഹേതുകമായി തന്നിൽ ദയതോന്നി "ബാലാസുബ്രഹ്മണ്യം" ഉപദേശിച്ചു് അനുഗ്രഹിച്ച പ്രാകൃതവേഷവാനായ കണ്ട മഹാത്മാവിനെ ഇക്കാലങ്ങളിൽ ഒന്നുകൂടി കാണാനായി കുഞ്ഞൻപിള്ള അലഞ്ഞു നടന്നതായും കരമനയാററിന്റെ തീരത്തുവച്ചു് ഒരിക്കൽ കണ്ടുമുട്ടി പരസ്പരം ആലിംഗനംചെയ്തു പിരിഞ്ഞതായും പറയപ്പെടുന്നു.

കുറച്ചുചെന്നപ്പോൾ, മഠത്തിലെ കണക്കെഴുത്തു ജോലിയിൽ വിരക്തിതോന്നി കുഞ്ഞൻപിള്ള അതിനെ ഉപേക്ഷിച്ചു. അതു് അപ്രതീക്ഷിതമായ ഒരു സംഭവമായിരുന്നു. ഐഹികമായ യാതൊന്നിനോടും തനിക്കു സ്ഥിരമായ ബന്ധം വന്നുപോകരുതെന്ന ഒരു വ്രതം ചരിത്രപുരുഷൻ പുലർത്താൻ തുടങ്ങുന്നതിന്റെ പ്രാരംഭമായിരുന്നു ആ സംഭവം. അത്രമാത്രമല്ല, പരിപൂർണ്ണനായ ഒരു ത്യാഗിയുടെ ലക്ഷണങ്ങളും ഷോഡശവയസ്കനായ കുഞ്ഞൻപിള്ളച്ചട്ടമ്പിയിൽ ദൃശ്യമായി.

കണക്കെഴുത്തുവേലയിൽ നിന്നും പിരിഞ്ഞു വീട്ടിൽ നിൽക്കുമ്പോൾ "കുഞ്ഞൻ" ഉടുക്കാൻ വസ്ത്രമില്ലാതെ

വിഷമിക്കുന്നതു കണ്ടിട്ടു മാതൃസഹോദരീപുത്രനായ ജ്യേഷ്ഠൻ 1കൃഷ്ണപിള്ള ഒരു പുതിയ മുണ്ടും, തുവത്തും ഒരു കുടയും വാങ്ങി അനുജനു നൽകി. അനുജൻ അതു സസന്തോഷം സ്വീകരിച്ചു. ആ വസ്ത്രങ്ങളും ധരിച്ചു കുടയുമേന്തി അടുത്തദിവസം, വേദാന്തസംബന്ധമായ ഏതോ പുസ്തകം ആരോടോ ചോദിച്ചുവാങ്ങണമെന്നു പറഞ്ഞുകൊണ്ടു കുഞ്ഞൻപിള്ള വീട്ടിൽനിന്നും പുറത്തുപോയി. രാത്രി കുറേ അധികമായതിനുശേഷമാണു അന്നു കുഞ്ഞൻ മടങ്ങിയെത്തിയതു്. അപ്പോഴത്തെ വേഷം വിചിത്രതരമായിരുന്നു. പുതിയ വസ്ത്രങ്ങൾക്കുപകരം കീറിപ്പറിഞ്ഞ ഒരു പഴന്തുണി ധരിച്ചിട്ടുണ്ടു്. തുവര്‍ത്തോ, കുടയോ ഇല്ല. വീട്ടിൽനിന്നും അതേപ്പററി ചോദ്യമുണ്ടായപ്പോൾ പറഞ്ഞതു് അതെല്ലാം നഗ്നത മറയ്ക്കാൻ തികയാത്ത ഒരു പാവപ്പെട്ടവനു കൊടുത്തിട്ടു് അയാൾ ധരിച്ചിരുന്ന ഒരു കീറവസ്ത്രം വാങ്ങിധരിച്ചുകൊണ്ടു പോന്നുവെന്നായിരുന്നു.

പതിനേഴാമത്തെ വയസ്സിൽ കുഞ്ഞൻപിള്ള ഏതാനും മാസം രജിസ്റ്റർ കച്ചേരിയിൽ ആധാരമെഴുത്തു ജോലിയ്ക്കായി പോയിരുന്നു. നെയ്യാററിൻകര രജിസ്റ്റർ കച്ചേരിയിൽ ജ്യേഷ്ഠൻ കൊല്ലൂർകൃഷ്ണപിള്ള ജോലിയായിരിക്കവേയാണു് കുഞ്ഞൻപിള്ളച്ചട്ടമ്പി ആധാരമെഴുതി വീട്ടിലെ ദാരിദ്ര്യം ശമിപ്പിക്കാനായി ജ്യേഷ്ഠന്റെ നിർദ്ദേശാനുസരണം അവിടെ ചെല്ലുന്നതു്. അതേപ്പററി പിൽ

1 കൃഷ്ണപിള്ളയെ കൊല്ലൂരമ്മാവൻ എന്ന പേരിലാണു് അറിയപ്പെട്ടിരുന്നതു്. ഇദ്ദേഹം തിരുവിതാംകൂർ രജിസ്ട്രേഷൻ ഡിപ്പാർട്ടുമെൻറിൽ ഒരു ഹെഡ്ക്ലാർക്കായിരുന്നു.

കാലത്തു ശ്രീ. കൊല്ലൂർ കൃഷ്ണപിള്ള ഇപ്രകാരം അനുസ്മരിച്ചിരിക്കുന്നു:

"ചെറുപ്പകാലത്തു വീട്ടിൽ വളരെ ദാരിദ്ര്യമായിരുന്നു. അമ്മയുടെ നിർബ്ബന്ധം അനുസരിച്ചു കുഞ്ഞൻ പിള്ളച്ചട്ടമ്പി എന്റെ കൂടെ ആധാരമെഴുതാൻ പോന്നു. നെയ്യാറ്റിൻകരയിലും ത്രപ്പാണ്ടിയിലും എന്നോടൊരുമിച്ചു് ആധാരമെഴുതിയിട്ടുണ്ടു്. ആധാരമെഴുത്തു് ഒരു ഗവർമ്മെന്റുദ്യോഗമല്ല. ഒരു ആധാരം എഴുതിയാൽ ഒരു പണം പ്രതിഫലം കിട്ടും. ഷണ്മുഖസുന്ദരംപിള്ള എന്നൊരാൾ നാല്പത്തഞ്ചാമാണ്ടു നെയ്യാറ്റിൻകര രജിസ്ത്രേഷൻ ഇൻസ്പെക്ടരായിരുന്നു. കുഞ്ഞന്റെ കയ്പട കണ്ടു് അദ്ദേഹം വളരെ സന്തോഷിച്ചു. അദ്ദേഹവും ഒരു സുബ്രഹ്മണ്യോപാസകനായിരുന്നു. കുഞ്ഞനും അന്നു് ഏതാണ്ടൊക്കെ ഉപാസനയുണ്ടു്. എന്റെകൂടെ ആദ്യത്തെദിവസം എഴുതിയവകയിൽ എട്ടുപണം കിട്ടി. അതു് അത്ര സാധാരണമല്ല. കിട്ടിയതു വീട്ടിൽ അയച്ചുകൊടുക്കുകയാണു പതിവു്. വേദാന്തിയായ ഷണ്മുഖസുന്ദരംപിള്ള കുഞ്ഞന്റെ നടപടിയിൽ സന്തോഷിച്ചു രജിസ്ത്രാരാഫീസ്സിൽ സ്വകാര്യമായ ഒരു നിശ്ചയം ചെയ്തു. ആധാരം എഴുതിയാലും ഇല്ലെങ്കിലും ശരി കുഞ്ഞൻപിള്ളയ്ക്കു എട്ടുചക്രം വൈകുന്നേരം ആഫീസ്സിൽനിന്നും കൊടുക്കണമെന്നതായിരുന്നു അതു്. കുഞ്ഞൻപിള്ള എഴുതാൻ മടി കാണിക്കാറില്ല. എന്നാൽ ആധാരം എല്ലാവർക്കും എഴുതാൻ വേണ്ടുവോളം കിട്ടിയില്ലെന്നുവരും. കുഞ്ഞൻപിള്ളയ്ക്കു എട്ടുചക്രം കിട്ടിയാൽ അന്നു് ഒരു

കാൎയ്യം കിട്ടാത്ത കുട്ടികൾക്കു് അതിൽനിന്നും ഒന്നുരണ്ടു മാത്രം വീതിച്ചുകൊടുക്കും. ഞാൻ ഇതുകണ്ടു് പലപ്പോഴും ദേഷ്യപ്പെട്ടിട്ടുണ്ടു്. എന്നാൽ, "അവൎക്കു പട്ടിണി നമുക്കു പട്ടിണിപോലെയല്ലേ?" എന്നു് എന്നോടു പറഞ്ഞു കാലുപിടിക്കും."

ബാലനായിരിക്കുമ്പോഴും തന്റെ വിശപ്പിനെ സഹിച്ചുകൊണ്ടു സഹോദരങ്ങളുടെ വിശപ്പു് ആറുവാൻ മുതിൎന്നിരുന്ന കുഞ്ഞൻപിള്ള, ബന്ധുവലയത്തിൽനിന്നും ഒട്ടു വിശാലമായ മനുഷ്യലോകത്തേയ്ക്കിറങ്ങിയപ്പോഴും തനിക്കു കിട്ടുന്ന പ്രതിഫലത്തെ, ഒന്നും കിട്ടാതെ വന്നുപോകുന്ന കുട്ടികൾക്കുകൂടി വീതിച്ചുകൊടുത്തിട്ടു് അവരുടെ പട്ടിണി നമ്മുടെ പട്ടിണിപോലെയല്ലേ എന്നോൎത്തു സമാശ്വസിക്കുവാൻ തുടങ്ങിയതു സ്വാഭാവികം തന്നെയാകുന്നു. അതു എല്ലാ ജീവികളിലും തന്നെ കാണുക എന്ന നിൎമ്മലമായ ആത്മരഹസ്യത്തിന്റെ ബഹിൎസ്ഫുരണങ്ങളും ആയിരുന്നു. തടവില്ലാത്ത സ്നേഹവും, അതിരില്ലാത്ത ജീവകാരുണ്യവും അതിൽ മേളിച്ചിരുന്നു. സാധാരണമനുഷ്യർ, തങ്ങളെ സംബന്ധിച്ച കാൎയ്യങ്ങളിൽ മാത്രം ഒട്ടിപ്പിടിച്ചു് അവയുടെ തടവുകാരായി കിടന്നുകൊണ്ടു "തന്റേതു തന്റേതു" എന്നു പ്രലപിച്ചു തനിക്കു താൻ അടിമയായി അധഃപതിക്കുമ്പോൾ വിശിഷ്ടമനുഷ്യർ സ്നേഹവും കാരുണ്യവും ആത്മബോധവും നിറഞ്ഞു് എല്ലാവരിലും എല്ലാററിലും തന്നെ കാണുന്ന പൂൎണ്ണസ്വാതന്ത്ര്യത്തിന്റെ ഫലം അനുഭവിച്ചു് ഉന്നതിയെ പ്രാപിക്കുന്നു.

നെയ്യാററിൻകര ആധാരമെഴുത്തിനായി പോയ കുഞ്ഞൻപിള്ള ചട്ടമ്പി ഏതാനും മാസങ്ങൾക്കകം അവിടെനിന്നും ഭൂതപ്പാണ്ടിക്കച്ചേരിയിലേക്ക മാറിയ ജ്യേഷ്ഠനോടൊത്തു പോയി. അവിടെയും ആധാരമെഴുത്തായിരുന്നു ജോലി. പക്ഷേ കുറച്ചു ദിവസങ്ങളേ അവിടെ താമസിച്ചുള്ളു. അവിടെ നിന്നു കുഞ്ഞൻപിള്ള മടങ്ങിയതിനെപ്പററി ജ്യേഷ്ഠൻ കൃഷ്ണപിള്ള ഇങ്ങനെ അനുസ്മരിക്കുന്നു:

"ഭയമെന്നുള്ളതു കുഞ്ഞനില്ല. ഭൂതപ്പാണ്ടിയിൽ അധികനാൾ താമസിച്ചില്ല. അക്കാലത്തു് അവിടെ അതിശക്തിയായി അടിച്ചിരുന്ന കാററു കുഞ്ഞനു് അസഹനീയമായി തോന്നിയിരുന്നു. അവിടെ താമസിച്ചാൽ അയാൾ ചെട്ടുപോകും എന്നു പോലും എന്നോടു സങ്കടം പറഞ്ഞു. എനിക്ക കുഞ്ഞനെ തിരുവനന്തപുരത്തേയ്ക്കു് അയയ്ക്കുവാൻ മനസ്സായിരുന്നില്ല. കാരണം അവൻ അവിടെ ചെന്നാൽ ഒരു മാതിരി ഗുസ്തിയും, തെണ്ടിത്തിരിഞ്ഞുള്ള നടപ്പും, പ്രസംഗവുമൊക്കെയാണു ജോലിയെന്നെനിക്കറിയാം. അതിനാൽ നെയ്യാററിൻകരപോയി താമസിക്കാൻ ഞാൻ ഏർപ്പാടുചെയ്തു. ഒരു ദിവസം രാത്രി അവിടെനിന്നും പുറപ്പെടാൻ ഭാവിച്ചു. അന്നത്തെ നിലയ്ക്കു ഭൂതപ്പാണ്ടിയിൽനിന്നും തനിയേ നെയ്യാററിൻകരവരെ ഒരുത്തരും നടക്കമാറില്ല. ഞാൻ രാത്രി പോകണ്ടാ എന്നു വിലക്കി. "സാരമില്ല; എന്നെ ആരും പിടിച്ചു തിന്നുകയില്ല" എന്നു പറഞ്ഞു് അവിടെ നിന്നും പുറപ്പെട്ടു. നെയ്യാററിൻകര എത്തി കുഞ്ഞനിൽ നിന്നും

എഴുന്നു വന്നുചേരുന്നതുവരെ എനിക്ക് ഒരു സമാധാന
വും വന്നില്ല.........”

“അഭീഃ” “അഭീഃ” എന്ന ഭയരഹിതനായിരിപ്പാനുള്ള വേദാന്താനുശാസനം കുഞ്ഞൻപിള്ളച്ചട്ടമ്പിയിൽ പ്രാകൃതനമായ ഒരു സാംസ്കാരവിശേഷമായിരുന്നു. എല്ലാം മാററത്തിനു വിധേയമായിക്കൊണ്ടിരിക്കുന്ന ലോകത്തു യാതൊന്നിലും ഭയപ്പെടാത്ത അചഞ്ചലമായ ആത്മധൈര്യം നേടിയില്ലെങ്കിൽ ആ ജീവിതത്തിൻെറ നേട്ടങ്ങളും കേവലം ചലനാത്മകമായി ഇരിക്കുകയുള്ളൂ.

ഭൂതപ്പാണ്ടിയിൽനിന്നും നെയ്യാററിൻകര എത്തിയ കുഞ്ഞൻപിള്ള അവിടെ അധികം താമസിച്ചില്ല. ജ്യേഷ്ഠൻ വിവരിച്ചതുപോലുള്ള ജീവിതത്തിനായി വീണ്ടും തിരുവനന്തപുരത്തെത്തി. ഗുസ്തി, സംഗീതാലാപം, അസ്പൃശ്യരായി കരുതപ്പെട്ടിട്ടുള്ളവരുമായുള്ള കൂട്ടുകെട്ട് വിജ്ഞാനതൃഷ്ണ, ഏകാന്തധ്യാനം, വേദാന്തികളെ തേടിയുള്ള അലഞ്ഞുനടപ്പ് എന്നിങ്ങനെയുള്ള വൃത്തികളാൽ കൂടിയ ഒരു ജീവിതത്തിൽ കുഞ്ഞൻപിള്ള വ്യാപരിച്ചു. ഇതെല്ലാംതന്നെ വീട്ടുകാർക്കും, ബന്ധുക്കൾക്കും വെറുപ്പുണ്ടാക്കുന്നവയായിരുന്നു. എന്തെന്നാൽ, പ്രായമായാൽ എന്തെങ്കിലും വേലചെയ്തു തൻെറയും കുടുംബത്തിൻെറയും സുഖക്ഷേമങ്ങളെ പുലർത്തേണ്ടതു കർത്തവ്യമായിരിക്കെ ആവക കാര്യങ്ങളിൽ കേവലം അനാസ്ഥ കാട്ടുന്നതു് കുടുംബമായി കഴിയുന്നവർക്ക് അസഹ്യമായിട്ടല്ലാതെ വരാൻ തരമില്ലല്ലൊ. ചുരുക്കിപ്പറഞ്ഞാൽ ഗൃഹവും, കുഞ്ഞൻപിള്ളയുടെ ജീവിതവും തമ്മിൽ പൊരുത്തമില്ലെ

ന്നായി. ഭക്ഷണം അന്വേഷിക്കുന്ന ജീവിതസരണിയിൽ അദ്ദേഹത്തെ ആരെങ്കിലും പിടിച്ചിറക്കിയാൽ അവരെ അനുസരിക്കാൻവേണ്ടി കുറച്ചുകാലം അതിൽ സഞ്ചരിക്കും എന്നേയുള്ളൂ.

അമ്മയുടെ നിർബ്ബന്ധം സഹിയാതെയായപ്പോൾ വീണ്ടും കുഞ്ഞൻപിള്ള ഒരു ജോലിയിൽ പ്രവേശിച്ചു. തലസ്ഥാനനഗരിയിലെ സദിർക്കോടതിയിൽ വ്യവഹരിച്ചിരുന്ന ഒരു വക്കീലിന്റെ ഗുമസ്ഥനായിട്ടാണ് ആ പ്രാവശ്യം ജോലിയിൽ ചേർന്നതു്. ആ കാലഘട്ടത്തെ മനസ്സിൽവച്ചുകൊണ്ടു പിൽക്കാലത്തു ശ്രീ. കൊല്ലൂർകൃഷ്ണപിള്ള പറഞ്ഞു:

"അന്നു സദിർക്കോടതിയായിരുന്നു. ഇന്നത്തെ ഹജൂർകച്ചേരി ഏർപ്പാടു് ഒന്നും ആയിട്ടില്ല. മുക്കലംപാട്ടു ഉമ്മിണിപ്പിള്ളയുടെ ജ്യേഷ്ഠൻ പപ്പുപിള്ള എന്നൊരാൾ ആ കോടതിയിൽ വ്യവഹരിച്ചിരുന്നു. തക്കതരം പറവാനും മററുള്ളവരെ ശിങ്കിടി കളിപ്പിപ്പാനും ഈ വിദ്വാനുള്ള സാമർത്ഥ്യം ഒന്നു വേറെതന്നെയാണു്. അന്നു കോടതിയിലുള്ള വക്കീലന്മാരുടെ ദുഃസാമർത്ഥ്യംകൊണ്ടു നമ്പൂരി ജഡ്ജി വിഷമിക്കുമ്പോൾ "നീ പപ്പുപിള്ളയായി പോകട്ടെ" എന്നു ശപിക്കാറുപോലുമുണ്ടു്. പപ്പുപിള്ളയുടെ പ്രസിദ്ധി അങ്ങിനെയാണു്. ഈ പപ്പുപിള്ളയോടു എതിർക്കാനും അയാളെ അടക്കാനും കുഞ്ഞൻ മാത്രമേ ഉണ്ടായിരുന്നുള്ളൂ."

"ഭയമെന്നതു കുഞ്ഞനില്ല." എന്നു പറയുന്ന ജ്യേഷ്ഠന്റെ ഈ വിവരണം ശ്രദ്ധേയമാകുന്നു. ഭയരഹിത

ന്മാക്കില്ലാതെ അധർമ്മത്തോട് എതിരിട്ടു നിൽക്കുവാൻ
ആവുന്നതല്ല. ആരുടെ കാര്യത്തിലായാലും അനീതിക
ണ്ടാൽ അതിനെ നേരിടുക എന്നതു ദരിദ്രയുവാവായ
കുഞ്ഞൻപിള്ളയുടെ ഒരു സ്വഭാവവിശേഷമായിരുന്നു.

വക്കീൽ ഗുമസ്ഥാപ്പണി കുഞ്ഞൻപിള്ളയ്ക്കു തീരെയും
ചേരുന്നതല്ലായിരുന്നു. അതും കുറച്ചുകാലം മാത്രം
നോക്കിയിട്ടു അദ്ദേഹം വലിച്ചെറിഞ്ഞു. മനസ്സിനെ
നിരന്തരം വെളിയിലേക്കു വ്യാപരിപ്പിക്കേണ്ടിവരുന്ന
തൊഴിൽ ഒരു ജ്ഞാനേച്ഛുക്കു ഒരിക്കലും ഇഷ്ടപ്പെടുന്ന
തല്ല. അതുപോലെതന്നെ വേദാന്തപരമായ ജ്ഞാനസ
മ്പാദനത്തിനു വേണ്ടിയുള്ള അലഞ്ഞുനടപ്പിനു സമയ
വും ലഭിച്ചിരുന്നില്ല. ലോകത്തോടു കരുണ കാട്ടുകയും,
ലോകത്തിൽനിന്നു് അകന്നിരിക്കുകയും ചെയ്ക എന്ന
പ്രാകൃതവേഷക്കാരനായ തന്റെ അവധൂതഗുരുവിന്റെ
ജീവിതം നൽകുന്ന പാഠങ്ങളിലേയ്ക്കു ഈ ഘട്ടത്തിൽ
യുവാവായ കുഞ്ഞൻപിള്ളയുടെ ചിന്തകൾ എത്തിത്തുട
ങ്ങിയിരിക്കണം.

വീണ്ടും ഒരു മാസക്കാലം, യാദൃച്ഛികമായി കുഞ്ഞൻ
പിള്ളയ്ക്കു ജോലിയിൽ ഇരിക്കേണ്ടിവന്നു.

തിരുവിതാംകൂർ സർക്കാരിന്റെ ഭരണകാര്യനിലയ
നമായ ഹജൂർക്കച്ചേരിയിൽ ദിവാൻ രാജാ സർ. ടി. മാധ
വരായർ പുതിയ രീതിയിൽ കണക്കുകൾ എഴുതി സൂക്ഷി
ക്കുന്നതിലേയ്ക്കായി ഏതാനും ഗുമസ്ഥന്മാരെ തെരഞ്ഞെടു
ക്കുവാൻ തീരുമാനിച്ചു പരസ്യംചെയ്തു. അതിൻപ്രകാരം

ഹാജരായ അപേക്ഷകരുടെ യോഗ്യതയറിവാനായി ഒരു പരീക്ഷവച്ചു. മുഖ്യമായ പരീക്ഷാവിഷയം കണക്കായിരുന്നു. അപേക്ഷകർ എല്ലാവരുംതന്നെ കണക്കുകൾ ശരിയായി ചെയ്തുകൊണ്ടുവന്നു. അതു കണ്ടപ്പോൾ അധികാരികൾക്കു സംശയം ജനിച്ചു. ഏതോ ഒരു അജ്ഞാതബുദ്ധികേന്ദ്രത്തിന്റെ സഹായം കൊണ്ടാണ് എല്ലാപേക്കും ഒരുപോലെ ഉത്തരം കിട്ടിയതെന്ന് അവർ അഭ്യൂഹിച്ചു. സർക്കാരിൽനിന്നും രഹസ്യമായി അന്വേഷണം നടത്തി, ആ അജ്ഞാതധിഷണാസമ്പന്നനെ കണ്ടുപിടിച്ചു ദിവാൻജിയുടെ മുൻപിൽ ഹാജരാക്കി. ദിവാൻജി നേരിട്ടു കണക്കു സംബന്ധിച്ചു ചില ചോദ്യങ്ങൾ ചോദിച്ചു. അവയ്ക്കെല്ലാം, ശരിയായ ഉത്തരങ്ങൾ നൽകപ്പെട്ടു. അന്നുതന്നെ, കുഞ്ഞൻപിള്ള എന്നു പേരായ ആ യുവാവ് തിരുവിതാംകൂർ സംസ്ഥാനസേവനത്തിൽ ഒരു ഗുമസ്ഥനായി നിയമിക്കപ്പെട്ടു. ശമ്പളം നാലുരൂപായായിരുന്നു.

നാലുരൂപാ ശമ്പളക്കാരനായ കുഞ്ഞൻപിള്ളച്ചട്ടമ്പിയുടെ സത്യനിഷ്ഠയിൽ തിരുവിതാംകൂർ സംസ്ഥാനത്തിന്റെ ഭരണസാരഥ്യം വഹിച്ചിരുന്ന ദിവാൻ സർ. ടി. മാധവരായർ വിസ്മയപരവശനായി തലകുനിച്ചുപോയ ഒരു സംഭവത്തെപ്പററി ഇപ്രകാരം രേഖപ്പെടുത്തപ്പെട്ടിരിക്കുന്നു:

“[1]മാസാവസാനത്തിൽ ചട്ടമ്പിക്കു ദിവാൻ തന്റെ സ്വന്തം കൈകൊണ്ടു ശമ്പളം കൊടുത്തു. ശമ്പളം പത്തു

1 ശ്രീചട്ടമ്പിസ്വാമി തിരുവടികൾ.

റുപ്പായുണ്ടായിരുന്നു. തന്റെ ശമ്പളം നാലുറുപ്പാ എടുത്തുകൊണ്ടു ബാക്കി ആറു റുപ്പാ ദിവാൻജിക്കുതന്നെ മടക്കിക്കൊടുത്തു. പത്തു റുപ്പായും വാങ്ങിക്കുവാൻ നിർബ്ബന്ധിച്ചു. എങ്കിലും വാങ്ങിയില്ല. കിട്ടിയ നാലുറുപ്പാ വീട്ടിൽ ഏല്പ്പിക്കുകയും ചെയ്തു.”

ആദ്യമാസത്തെ ശമ്പളം വാങ്ങിയതിനുശേഷം, കുഞ്ഞൻപിള്ള ഒരുമാസത്തെ അവധിക്കപേക്ഷിച്ചു. മേലുദ്യോഗസ്ഥൻ [1]ത്രിവിക്രമൻതമ്പി ആ അപേക്ഷയെ നിരസിച്ചിട്ട്, കുഞ്ഞൻപിള്ളയെ വിളിച്ചു ശബ്ദഭേദത്തോടുകൂടി പറഞ്ഞു:

“അടുത്തദിവസം ഞാൻ കച്ചേരിയിൽ വരുമ്പോൾ നിന്റെ സ്ഥാനത്തു നീ ഇരിക്കുന്നതുകാണണം.” ആജ്ഞയെ നിഷേധിച്ചു, “അതേ; ഇനി ഞാൻ വരുമ്പോൾ കണ്ടുകൊള്ളണം.” എന്നു പറഞ്ഞുകൊണ്ടു കുഞ്ഞൻപിള്ള കച്ചേരിവിട്ടിറങ്ങിപ്പോയി.

[1] പിൽക്കാലത്തു തിരുവിതാംകൂർ സംസ്ഥാനത്തു പോലീസ്സുപ്രണ്ടുദ്യോഗം വഹിച്ചിരുന്നു.

# അദ്ധ്യായം ൫

## സ്വതന്ത്രജീവിതം

സത്യനിഷ്ഠയിൽ തിരുവിതാംകൂർ ദിവാൻജിയെ വിസ്മയിപ്പിച്ച ആ യുവാവ് '1അപരിഗ്രഹം' എന്ന വ്രതം അനുഷ്ഠിച്ചുപോരുന്ന ഒരു ആത്മവിദ്യാകാമുകനാണെന്ന് അദ്ദേഹമെങ്കിലും ശരിയായി അറിഞ്ഞിട്ടുണ്ടോ എന്നു സംശയമാണ്.

"ഈശാവാസ്യമിദം സർവ്വം
യത്കിഞ്ച ജഗത്യാം ജഗത്
തേന ത്യക്തേന ഭുഞ്ജീഥാ
മാ ഗൃധഃ കസ്യസ്വിദ്ധനം."

എന്ന ഈശാവാസ്യോപനിഷന്മന്ത്രത്തിന്റെ പൊരുൾ അക്കാലങ്ങളിൽ കുഞ്ഞൻപിള്ളയുടെ ജീവിതത്തിൽ സ്പഷ്ടമായി പ്രകാശിച്ചിരുന്നു. ജഗത്തിൽ എന്തൊക്കെയുണ്ടോ അതിലൊക്കെ ഈശചൈതന്യം നിറഞ്ഞിരിക്കുന്നു എന്ന ആസ്തിക്യബുദ്ധി ഉറയ്ക്കുകയാണെങ്കിൽ ഒരു സത്യാന്വേഷകന് അത്രേ വേണ്ടൂ. തന്മൂലമായി ഉള്ളിൽ തോന്നിയ ആ ഈശചൈതന്യത്തെ അനുഭവി

---

1 യോഗം പരിശീലിക്കുമ്പോൾ അനുഷ്ഠേയങ്ങളായിട്ടുള്ള യമ, നിയമ, ആസന, പ്രാണായാമ, പ്രത്യാഹാര, ധാരണ, ധ്യാന, സമാധി എന്നീ അഷ്ടാംഗയോഗ വിധിയിൽ 'അപരിഗ്രഹം' യമങ്ങളിൽ ഉൾപ്പെടുന്നു.

യമങ്ങൾ—അഹിംസ, സത്യം, അസ്തേയം, അപരിഗ്രഹം.

നിയമങ്ങൾ—തപസ്സ്, സ്വാദ്ധ്യായം, സന്തോഷം, ശൌചം, ഈശ്വരപ്രണിധാനം.

പ്പറിയുന്നതിന് എല്ലാം ത്യജിക്കുക—ഒന്നും സ്വീകരിക്കാതിരിക്കുക എന്ന അപരിഗ്രഹമാർഗ്ഗത്തെ കർശനമായി പിന്തുടരണം. ലൌകികദൃഷ്ടിയിൽ കുഞ്ഞൻപിള്ള പലപ്പോഴും സ്വീകരിക്കേണ്ടിടത്തു ഉപേക്ഷിക്കുകയും എടുക്കേണ്ടിടത്തു കൊടുക്കുകയും ചെയ്യുന്നു. തത്വദർശികൾക്കു കൊടുക്കാനല്ലാതെ എടുക്കാനായി ലോകത്തു ഒന്നുംതന്നെ ഇല്ലല്ലൊ.

സംഗീത സാഹിത്യാദികൾകൊണ്ടു മനസ്സിനു ലഭിക്കുന്ന മാർദ്ദവം, മന്ത്രോപാസനകളാൽ സംസിദ്ധമാകുന്ന ഏകാഗ്രത ഇവ ആത്മസാക്ഷാൽക്കാരത്തിനായി യത്നം ചെയ്യുന്നവർ നേടുന്നതു് ലക്ഷ്യപ്രാപ്തിക്കു സഹായകമായിരിക്കുമെന്നു കുഞ്ഞൻപിള്ളയുടെ ആദ്ധ്യാത്മിക ജീവിതത്തിന്റെ പ്രാരംഭം തെളിയിച്ചിരുന്നു. കായികമായ ശക്തിസമ്പാദനവും അവശ്യമാണെന്നു യുവാവായ ചരിത്രപുരുഷന്റെ ജീവിതം അനുസ്മരിപ്പിച്ചിരുന്നു. ദുർബ്ബലന്; ഇന്ദ്രിയങ്ങളെ, ആഗ്രഹങ്ങളെ, മനസ്സിനെ നിയന്ത്രിക്കാൻ ശക്തിയില്ലാത്തവനു—ജ്ഞാനലബ്ധി അസാദ്ധ്യമാണു്; ഈശ്വരൻ അകലെയാണു്; മോക്ഷോപാധിയായ സ്വർഗ്ഗം ദൂരത്താണു്.

ഉദ്യോഗരാജിസമർപ്പണത്തിനുശേഷം, കുഞ്ഞൻപിള്ളയുടെ മുഖ്യമായ വിശ്രമസങ്കേതം പേട്ടയിൽ രാമൻപിള്ള ആശാന്റെ വസതിയായിരുന്നു. അറിവു സമ്പാദിക്കുന്നതിനായി ഗ്രന്ഥങ്ങൾ അന്വേഷിച്ചും, വിദ്വജ്ജനങ്ങളുമായുള്ള സംഭാഷണത്തിനായി കാംക്ഷിച്ചും അലഞ്ഞു നടന്നിട്ടു് അദ്ദേഹം ആശാന്റെ വസതിയിൽ എത്തിച്ചേരും. അവിടെ പഠിക്കുവാൻ വരുന്ന യുവാക്കന്മാരെ

ആശാന്റെ അഭാവത്തിൽ പഠിപ്പിച്ചും, തന്നത്താൻ കായികാഭ്യാസം പരിശീലിച്ചും, പേട്ടയിലും ചുററുപാടുമുള്ള 'പതിവർഗ്ഗ'ങ്ങൾ എന്നു് എണ്ണപ്പെട്ടിരുന്നവരുടെ ഇടയിൽ നിന്നു മിത്രങ്ങളെ സമ്പാദിച്ചും ഏകാന്തത ലഭിക്കുന്ന ക്ഷേത്രസങ്കേതങ്ങളിൽച്ചെന്നിരുന്നു ധ്യാനം പരിശീലിച്ചും ഒന്നിലല്ലെങ്കിൽ മററൊന്നിൽ സദാ പ്രവൃത്തിനിരതനായിട്ടാണു് അക്കാലങ്ങളിൽ കുഞ്ഞൻപിള്ളയെ കണ്ടിരുന്നതു്.

എന്നാൽ, രാമൻപിള്ള ആശാൻെറ വസതിയിൽ വച്ചു നിശയുടെ പകുതിയാകുമ്പോൾ കുഞ്ഞൻപിള്ള കിടക്കയിൽനിന്നും എഴുന്നേററു പോകുന്നതായി കണ്ടുപിടിയ്ക്കപ്പെട്ടു. ആ പോക്കു്, ആശാനിൽ കുണ്ഠിതവും നൈരാശ്യവും ഉളവാക്കി. താൻ മനസ്സിലാക്കിയിട്ടുള്ളതല്ല കുഞ്ഞൻപിള്ളയുടെ യഥാർത്ഥചിത്രമെന്നു് ആ ഗുരുഭൂതൻ വിചാരിച്ചു. എന്തായാലും, കുഞ്ഞൻപിള്ളയുടെ നിശാകാലനിഷ്ക്രമണം എവിടേയ്ക്കാണെന്നു് അറിഞ്ഞുവരുവാനായി രണ്ടുപേരെ ശ്രദ്ധമായി ഒരു രാത്രിയിൽ ആശാൻ നിയോഗിച്ചു. അവർ നിദ്രാവിഹീനരായി ഒളിച്ചിരുന്നു, രാത്രിയുടെ മദ്ധ്യയാമത്തിൽ എഴുന്നേററുപുറപ്പെട്ട കുഞ്ഞൻപിള്ളയുടെ പുറകേ പോയി. കുഞ്ഞൻപിള്ള ചുററുപാടുകൾ എല്ലാം വിസ്മരിച്ചിട്ടു മുന്നോട്ടുപോകുന്നതായി കാണപ്പെട്ടു. കുറച്ചുനേരം നടന്നു സമീപത്തുള്ള ഒരു ഭഗവതിക്ഷേത്രത്തിനുള്ളിലേയ്ക്കു പ്രവേശിക്കുന്നു. പുറകേപോയവർ അവിടെ എത്തി ഉള്ളിലേക്കു നോക്കിയപ്പോൾ, ദേവീവിഗ്രഹത്തെകെട്ടിപ്പുണർന്നു് ആത്മരതിയിൽ കുഞ്ഞൻപിള്ള വിലയിച്ചിരിക്കുന്നു. രാത്രിയുടെ

അവസാനയാമംവരെ ആ ഇരിപ്പിൽ ഇരുന്നു ധ്യാനം നടത്തിയിട്ടു പുലർച്ചയ്ക്കു മുൻപു താൻ രാത്രിയിൽ ഉറങ്ങാൻ കിടന്നിരുന്ന കിടക്കയിൽ വന്നു കിടക്കുന്നു. അതായിരുന്നു, ആ നിശാമധ്യനിയോഗിതർ കണ്ടെത്തിയതു്. ആ സംഭവം അറിഞ്ഞതിനുശേഷം രാത്രിയിലാവട്ടെ പകലാവട്ടെ കുഞ്ഞൻപിള്ള എവിടെ പോകുന്നുവെന്നോ എന്തു ചെയ്യുന്നുവെന്നോ അന്വേഷിപ്പാൻ ആശാൻ പോയിട്ടേ ഇല്ല.

"മലരണികൊണ്ടപ്പൊരുക്കിലും
കമലമുകുളകൊങ്കകളുക്കിലും
മധുവിലുപാരിയൻപുറരപ്പിലും
മനമിളകാതെ............"

എന്നിപ്രകാരം കവിത നിർമ്മിച്ചു പാടിയാനന്ദിക്കുന്ന കുഞ്ഞൻപിള്ളച്ചട്ടമ്പിയുടെ യുവത്വം സാധാരണ മനുഷ്യരുടെ യുവത്വമായിരുന്നില്ല. അങ്ങിനെ ആശാൻ ശങ്കിച്ചുപോയതു് അദ്ദേഹത്തിന്റെ യാഥാർത്ഥ്യം ഗ്രഹിക്കാത്തതുകൊണ്ടുമാത്രമായിരുന്നു.

സ്വഗൃഹത്തിൽനിന്നും സ്വജനങ്ങളിൽനിന്നും സ്വതന്ത്രനാവുക ഒരു ആത്മജ്ഞാനതല്പരന്റെ ജീവിതത്തിനു് ഒഴിച്ചുകൂടാൻ വയ്യാത്ത ഒരാവശ്യമാണു്. യാതൊരു കെട്ടുപാടുമില്ലാത്ത ലൌകികമായ യാതൊന്നിനോടും പ്രത്യേകമായൊരു ക്കുറില്ലാത്ത അവസ്ഥ യഥാർത്ഥമായ ആത്മീയ സ്വാതന്ത്ര്യത്തിനു അനുപേക്ഷണീയമാകുന്നു. സ്വഗൃഹംപോലെ പരഗൃഹത്തെ കാണുന്നതിനും സ്വജനങ്ങളെപ്പോലെ അന്യജനങ്ങളെ സ്നേഹിക്കുന്ന

തിനും സ്വതന്ത്രജീവിതമുള്ളവൎക്കല്ലാതെ സാധിക്കുന്ന തല്ല. അതിനാലാണെന്നു തോന്നുന്നു അസാമാന്യമായി സൎക്കാരുദ്യോഗബന്ധനത്തിൽനിന്നും മോചനം നേടിയതിൻശേഷം, സ്വഭവനത്തോടു കുഞ്ഞൻപിള്ള മിക്കവാറും യാത്രപറഞ്ഞിറങ്ങിയ നിലയെ അവലംബിച്ചതു്. സ്നേഹത്തിന്റെ വിശാലസീമയിൽ ലോകത്തെ ഗ്രഹിക്കുവാൻ കൊതിക്കുന്നവൎക്കു പരിമിതികൾ ഉല്ലംഘിക്കേണ്ടതു കൎത്തവ്യമായിവരും.

സവൎണ്ണകുലത്തിൽ ജനിച്ചവൻ; എത്ര ഉൽപ്പതിഷ്ണുവാകട്ടെ എത്ര നിന്ദ്യനാകട്ടെ, പതിതവൎഗ്ഗങ്ങളുമായി സഹവസിക്കുന്നതു് ഒരു വിധത്തിലും നീതീകരിക്കാത്തതായിരുന്നു അന്നത്തെ സാമൂഹ്യവ്യവസ്ഥ. എന്നാൽ സവൎണ്ണകുലജാതനായ കുഞ്ഞൻപിള്ളച്ചട്ടമ്പിയാകട്ടെ, ആ വ്യവസ്ഥയെ കേരളത്തിൽ ആദ്യമായി വെല്ലുവിളിക്കുന്ന ഒരു യുവാവായി കാണപ്പെട്ടു. പേട്ടയിലും, പരിസരങ്ങളിലുമുള്ള പതിതവൎഗ്ഗങ്ങളിലെ യുവാക്കന്മാരുമായി സഹവസിച്ചും മൈത്രീബന്ധം പുലൎത്തിയും, അവരുടെ ഭവനങ്ങളിൽ നിന്നു് ആഹാരം കഴിച്ചും അങ്ങിനെ അവഗണിക്കപ്പെട്ടു് അധഃപതിച്ച ആ മനുഷ്യവിഭാഗങ്ങളുമായി സാത്മ്യം പ്രാപിക്കുവാൻ കുഞ്ഞൻപിള്ളച്ചട്ടമ്പി ഔത്സുക്യം കാട്ടിപ്പോന്നു. അധികവും, അസ്പൃശ്യരായി കരുതപ്പെട്ടിരുന്ന കേരളത്തിലെ പ്രബല സമുദായങ്ങളിൽ ഒന്നായ ഈഴവരുമായിട്ടായിരുന്നു പൊട്ടിപ്പോയ മനുഷ്യസാഹോദര്യശൃംഖലയുടെ കണ്ണികളെ വച്ചുവിളക്കി തീൎത്തു പിടിപ്പിക്കുന്ന മൈത്രീബന്ധത്തിൽ

കുഞ്ഞൻപിള്ള ഏർപ്പെട്ടതു്. അതു കേരളത്തിന്റെ സാമൂഹ്യഘടനയിൽ ദൂരവ്യാപകമായ ഫലങ്ങളുളവാക്കുന്ന ധീരമായ ഒരു കാൽവയ്പാണെന്നു കാണുവാൻ കണ്ണുള്ളവർ അപ്പോൾ സവർണ്ണരിൽ ഇല്ലായിരുന്നുവെങ്കിലും, "കുഞ്ഞൻ കുലത്തിനും കൂട്ടത്തിനും അപമാനം വരുത്തുന്നു." എന്നു പറഞ്ഞു ഭർത്സിക്കുവാൻ ധാരാളം പേർ ഉണ്ടായിരുന്നു. "തൊട്ടുകൂടാത്തവർ എന്നൊരു കൂട്ടർ മനുഷ്യജാതിയിൽ ഉണ്ടോ" എന്നിപ്രകാരം, തന്നെ ഭത്സിച്ചു പറയുന്നതു കേൾക്കുമ്പോൾ കുഞ്ഞൻപിള്ള തിരിഞ്ഞു നിന്നു ചോദിച്ചിട്ടുമുണ്ടു്.

നാനാജാതിക്കാർ ഇടകലർന്നു പെരുമാറുന്ന ചന്തസ്ഥലങ്ങൾ, കച്ചേരിസ്ഥലങ്ങൾ, വിദ്യാലയങ്ങൾ എന്നിവിടങ്ങളിൽനിന്നും മടങ്ങി വരുന്ന സവർണ്ണർ തീണ്ടൽതൊടീലിന്റെ പേരിൽ സ്നാനം നടത്തിയല്ലാതെ ഗൃഹങ്ങളിൽ കയറുക അക്കാലങ്ങളിൽ പതിവില്ലായിരുന്നു. വഴിമദ്ധ്യേ, അധഃകൃതരായി എണ്ണപ്പെട്ടിട്ടുള്ളവർ ദൃഷ്ടിയിൽ പെട്ടുപോയാൽ അവർ നായ്ക്കൾ ഓടുന്നതുപോലെ തൊടീലിനെ ഭയന്നു് ഓടി ഒളിച്ചുകൊള്ളണമെന്നു വയ്പുകൾ അലംഘനീയമായി ആചരിക്കപ്പെട്ടിരുന്ന സവർണ്ണരും കുറവില്ലായിരുന്നു. അത്രമാത്രമല്ല, ആഢ്യനായ സവർണ്ണൻ നടക്കുന്ന പെരുവഴിയെ പതിതകുലജാതൻ സഞ്ചരിക്കുന്നതു വിലക്കപ്പെട്ടിരുന്ന എടങ്ങളും കേരളത്തിൽ ഉണ്ടായിരുന്നു. ഇങ്ങിനെ പലതരത്തിൽ പതിതവർഗ്ഗങ്ങൾ പീഡനങ്ങൾ അനുഭവിക്കുമ്പോഴാണ്—യഥാസ്ഥിതികത്വം അതിന്റെ ഉച്ചകോടിയിൽ നില്ക്കുമ്പോഴാണു—ഉത്പതിഷ്ണുവും കായികാഭ്യാസിയു

മായി അറിയപ്പെട്ടിരുന്ന കുഞ്ഞൻപിള്ളച്ചട്ടമ്പി തിരുവനന്തപുരം നഗരത്തിന്റെ പടിഞ്ഞാറുഭാഗത്തു പേട്ടയിലും പരിസരങ്ങളിലും പ്രധാനമായി ഈഴവയുവാക്കന്മാരുടെ ഇടയിൽ സഞ്ചരിച്ചും അവരോടൊത്തു വസിച്ചും സ്നേഹസാഹോദര്യങ്ങളുടെ മധുരഫലമായ മൈത്രീബന്ധം ആരോടുമാകാം എന്നു തെളിയിക്കുവാൻ തുടങ്ങിയതു്.

ബ്രാഹ്മണരിൽവച്ചു ബ്രാഹ്മണനായ ശ്രീരാമകൃഷ്ണപരമഹംസൻ ഭാരതവർഷത്തിൽനിന്നു ജാതിചിന്തയെ തുടച്ചുമാററുവാനെന്നപോലെ പറയന്റെ ഭവനം അടിച്ചുവാരുകയും ആ ഭവനത്തിലെ മാലിന്യങ്ങൾ തേച്ചുകഴുകുവാൻ തന്റെ നീണ്ട തലമുടിയെത്തന്നെ ഉപകരണമാക്കുകയും ചെയ്തു ആ മഹാസംഭവത്തിന്റെ പ്രസിദ്ധി ഭാരതജനസമുദായത്തെ ഞെട്ടിപ്പിച്ചതു് ആ നൂററാണ്ടിലായിരുന്നുവല്ലോ. അതേ; ബംഗാളത്തു ആ സംഭവം നടക്കുന്നതിനോടടുത്ത കാലങ്ങളിൽ തന്നെയാണു് യുവാവായ കുഞ്ഞൻപിള്ളച്ചട്ടമ്പി, തിരുവിതാംകൂറിന്റെ തലസ്ഥാനനഗരിയിൽ പതിതവർഗ്ഗക്കാരോടു സമത്വവും മൈത്രിയും പരിപാലിച്ചുകൊണ്ടു് അവരുടെ ഭവനങ്ങളിൽ ഭക്ഷണം കഴിക്കുവാനുള്ള ക്ഷണങ്ങളെ സസന്തോഷം സ്വീകരിച്ചുപോന്നതു്. തന്റെ മിത്രങ്ങളായ ഈഴവയുവാക്കന്മാർ ജ്ഞാനവിജ്ഞാനങ്ങൾ സ്വായത്തമാക്കി പ്രബുദ്ധരായി ഉയരണമെന്നും കുഞ്ഞൻപിള്ള അഭിലഷിച്ചു.

പിൽക്കാലത്തു എസ്. എൻ. ഡി. പി. യോഗം സംഘടിപ്പിക്കുവാൻ മുൻ കൈയെടുത്ത ഡാക്ടർ പല്പു

എന്ന നിഷ്കാമനായ സാമൂഹ്യപ്രവർത്തകന്റെ ജ്യേഷ്ഠൻ 'പേട്ടയിൽ മാനേജർ' എന്നറിയപ്പെട്ടിരുന്ന ശ്രീ. പേട്ടയിൽ പരമേശ്വരൻ പറയുന്നു:

"[1]എന്റെ അനുജനാണു ചിലർ പറയുംപോലെ നാണുഗുരുവിനെ ഉയർത്തിക്കൊണ്ടുവന്നതെന്ന ഡോക്ടർ പല്പു എന്ന മാന്യൻ. ചട്ടമ്പിസ്വാമി എന്റെ അയൽവാസിയും സമവയസ്കനുമാകുന്നു. വളരെക്കാലം ഞങ്ങൾ തമ്മിൽ കൂടിനടന്നിട്ടുണ്ട്. അദ്ദേഹത്തിന് ഏകദേശം പതിനാറുവയസ്സുവരുമ്പോൾ പേട്ടയിൽ രാമൻപിള്ള ആശാൻ നടത്തുന്ന പേട്ട പള്ളിക്കൂടത്തിലെ ചട്ടം പിള്ള അല്ലെങ്കിൽ ചട്ടമ്പിയായിരുന്നു.

"......പേട്ടയിൽ രാമൻപിള്ള ആശാൻ, ഒരിക്കൽ ചട്ടമ്പിസ്വാമി എന്റെ വീട്ടിൽനിന്നും പതിവായി ആഹാരം കഴിക്കുന്നു എന്നു കേട്ട് അതിശയിച്ചു. അതിന്നു ചട്ടമ്പിസ്വാമികൾ ഉത്തരം പറഞ്ഞതു ഞാനിന്നും ഓർക്കുന്നു. "ഞാൻ ആശാന്റെ വീട്ടിൽനിന്നും ഉണ്ണാറുള്ള സ്ഥിതിക്ക് അവിടെനിന്നും ആകാമല്ലോ." ജാതിവ്യത്യാസത്തെ മൈത്രിയാൽ നശിപ്പിക്കണമെന്നായിരുന്നു...... ഇംഗിതം.

"ചട്ടമ്പിസ്വാമിക്കു സംഗീതവാസന വളരെയുണ്ട്. ഇതാ ഈ പറമ്പിന്റെ മുൻപിൽ കാണുന്നതും ചില കാലം വെള്ളമില്ലാതിരിക്കുന്നതുമായ തോട്ടിൽ രാത്രിയും പകലും ഞങ്ങളും വയസ്യരും പോയിരുന്നു പാട്ടുപാടി പൊടിക്കും, കൊട്ടുകയും ചെയ്യും.......

1 ശ്രീചട്ടമ്പിസ്വാമികൾ.

"ചിത്രം വരയ്ക്കാൻ സ്വാമിക്കു വളരെ സാമർത്ഥ്യം ഉണ്ട്. അന്നു മന്ത വേലക്കാരിൽ പ്രധാനിയായ ഒരു നീലകണ്ഠൻ ആശാരി ഉണ്ടായിരുന്നു. ചിത്രം എഴുത്തു പഠിച്ചതു അയാളുടെ അടുക്കൽ നിന്നാണ്. ഒരാളെ അഞ്ചു തരം വേഷങ്ങളിൽ ഛായാഭേദം വരാതെ എഴുതിയതു ഞാൻ കണ്ടിട്ടുണ്ട്."

സമൂഹത്തിന്റെ ബഹുമാനം ആർജ്ജിച്ചിട്ടുള്ള ഒരു എഴുത്താശാനും സംഗീതസാഹിത്യാദി കലകളിൽ അഭിജ്ഞനും ആണ് പേട്ടയിൽ രാമൻപിള്ള ആശാൻ. അദ്ദേഹത്തിന് ചരിത്രനായകന്റെ ഒരു ഗുരുസ്ഥാനവും കൂടി സങ്കല്പിക്കപ്പെട്ടിട്ടുണ്ട്. എന്നിട്ട്, ആ അഭിവന്ദ്യന്റെ മുഖത്തു നോക്കി "ആശാന്റെ വീട്ടിൽ നിന്നും ഉണ്ണാറുള്ള സമിതിക്ക് അവിടെനിന്നുമാകാമല്ലോ." എന്നു പറയുവാൻ കുഞ്ഞൻപിള്ള അദ്ദേഹവും മടി കാണിച്ചില്ല. സ്വവർഗ്ഗത്തിൽ പിറന്ന ആശാന്റെ വീട്ടിനു തുല്യം പതിതരായി എണ്ണപ്പെട്ടിട്ടുള്ളവരുടെ ഭവനത്തെ വീക്ഷിച്ച ആ സമദർശിത്വം അന്നത്തെ സാമൂഹ്യമര്യാദകളെ എല്ലാം ഉല്ലംഘിക്കുന്നതാണെന്നു പറയേണ്ടതില്ലല്ലോ. അതിശയനീയമായ ബുദ്ധിസമ്പത്തോടു സ്നേഹം, സത്യം, കാരുണ്യം, ഭയരാഹിത്യം, സത്യനിഷ്ഠ, സമബുദ്ധി എന്നീ ഗുണവിശേഷങ്ങൾകൂടി സമ്മിളിതമായാൽ അർത്ഥശൂന്യവും മനുഷ്യത്വത്തെ മരവിപ്പിക്കുന്നതുമായ അനാചാരങ്ങൾ ആ ബുദ്ധികേന്ദ്രം യുക്തിസഹമായ പര്യവേക്ഷണത്തിനു വിഷയമാക്കുമെന്നുള്ളതു തീർച്ചയാണ്. എന്തെന്നാൽ, എല്ലാ ഉപാധികളിൽനിന്നും സ്വതന്ത്ര

മായി നിന്നുകൊണ്ടു് ചിന്തിക്കുവാൻ അവർക്കേ സാദ്ധ്യമാവൂ.

ഈഴവരായ തൻെറ മിത്രങ്ങളിൽ ചിലരെ അഭ്യസിപ്പിക്കുന്നതിലേയ്ക്കായി കുഞ്ഞൻപിള്ള ചട്ടമ്പി പേട്ടയിൽ ഒരു കായികാഭ്യാസക്കളരി സ്ഥാപിച്ചിരുന്നു. 'കായികബലമാണു സർവ്വം' എന്നു പറഞ്ഞു നടക്കുന്ന യുവാക്കന്മാർ, തമിഴ് ഗ്രന്ഥങ്ങളിൽനിന്നും നോക്കുവമ്മം, പൂണ്ടുവമ്മം മുതലായവ അഭ്യസിച്ചിട്ടുള്ള 'ഗുസ്തിക്കാരനായ ചട്ടമ്പി'യുടെ കളരിയിൽ എത്തുമായിരുന്നു. വെളുത്തേരി കേശവൻ വൈദ്യൻ എന്ന ഈഴവവംശജനായ പണ്ഡിതശിരോമണി ചരിത്രപുരുഷൻെറ മൈത്രി സമ്പാദിക്കുന്നതു പേട്ടയിലെ കായികാഭ്യാസക്കളരിയിലൂടെ ആയിരുന്നു. വൈദ്യൻ, പാണ്ഡിത്യത്തിലെന്നപോലെ കായികാഭ്യാസത്തിലും പ്രൌഢനായിരുന്നു. പിൽക്കാലത്തു, (ആയില്യം തിരുനാളിൻെറ അനന്തരഗാമി, ശ്രീ. വിശാഖം തിരുനാൾ തിരുവിതാംകൂർ ഭരിക്കുമ്പോൾ) ഉത്തരേന്ത്യ (പഞ്ചാബ്) യിൽനിന്നും തിരുവിതാംകൂർ മഹാരാജാവിൻെറ ദർബാറിൽ വന്നു മുഖം കാണിച്ചു തൻെറ സാമർത്ഥ്യം പ്രകടിപ്പിക്കുന്നതിനു ജോടിയെ തരുവാൻ വെല്ലുവിളിച്ച ഒരു മല്ലയുദ്ധസംഘത്തലവനുമായി പേട്ടയിൽ കളരിയിൽനിന്നും കുഞ്ഞൻപിള്ള ചട്ടമ്പി വെളുത്തേരി കേശവൻ വൈദ്യനെ അയച്ചു ഗുസ്തി പിടിപ്പിച്ചുവെന്നും, ആ ദ്വന്ദ്വയുദ്ധത്തിൽ പഞ്ചാബിമല്ലൻ പരാജയമടഞ്ഞുവെന്നും ചരിത്രപുരുഷനെ ഈശ്വരതുല്യം ആരാധിച്ചുപോന്നിരുന്ന ഈഴവവംശജനായ കരുവാ കൃഷ്ണനാശാൻ എന്ന വിജ്ഞൻ രേഖപ്പെടുത്തിയിട്ടുണ്ടു്.

സംഗീതം, സാഹിത്യം, തത്വജ്ഞാനം, ചിത്രകല, മർമ്മവിദ്യ, മന്ത്രതന്ത്രങ്ങൾ ഇങ്ങിനെ വിജ്ഞാനത്തിന്റെ വിവിധ ശാഖകളിൽ പ്രാവീണ്യം സമ്പാദിക്കുന്നതിൽ കുഞ്ഞൻപിള്ള അനവരതം ഉത്സാഹിച്ചുപോന്നിരുന്നു. ആ ഉത്സാഹം തന്നെയാണ് അദ്ദേഹത്തെ അനന്തരകാലങ്ങളിൽ സർവ്വശാസ്ത്രപാരംഗതനും, സർവ്വകലാവല്ലഭനുമാക്കിത്തീർത്തതു്. എങ്ങിനെയാണ് ഒരു ആത്മജ്ഞാനി ഇത്രയേറെ ലൌകികകലകളിൽ അതിശയനീയമായ പാണ്ഡിത്യം നേടി എന്നു അത്ഭുതപ്പെട്ടിട്ടുള്ളവർ അസംഖ്യമാകുന്നു. അതിനു കാരണം ഉണ്ടു് ഏകാഗ്രതയുടെ ഏതു ഭാവത്തിൽ കുഞ്ഞൻപിള്ള വേദാന്തഗ്രന്ഥങ്ങൾ പഠിക്കുന്നുവോ, അതിൽനിന്നും ഒട്ടും കുറവല്ലാത്ത അവധാനതയോടുകൂടിത്തന്നെ കലകളും, ശാസ്ത്രങ്ങളും അദ്ദേഹം അഭ്യസിക്കുന്നു. ഓരോന്നിൻേറയും നിജാവസ്ഥ അറിവാൻ ഏതൊരു പ്രതിഭാവിലാസം ജാജ്ജ്വല്യമാനമായി വിളങ്ങുന്നുവോ, അതേ പ്രതിഭയുടെ പ്രകാശധോരണി തന്നെയാണ് അദ്ദേഹത്തിൽ ആത്മസാക്ഷാത്ക്കാരത്തിനും ആഗ്രഹം വളത്തിക്കൊണ്ടിരിക്കുന്നതു്. പഠിക്കുന്നതും, ചിന്തിക്കുന്നതുമായി ഉടനേ താദാത്മ്യം പ്രാപിക്കുവാൻ ഏതൊരു വെളിച്ചം സഹായകമാകുന്നുവോ, അതേ ബുദ്ധിപ്രകാശം തന്നെയാണ് ഏതും ഒരിക്കൽ കേട്ടാൽ മതിയാകുമെന്ന ഒരു അത്ഭുതസിദ്ധി അദ്ദേഹത്തിൽ ഉളവാക്കിയിരിക്കുന്നതു്.

കാണുകയോ, കേൾക്കുകയോ ചെയ്യുന്നതിനോടു പോലും ഐക്യം പ്രാപിക്കുന്നതിനു കുഞ്ഞൻപിള്ളച്ചട്ടമ്പിയുടെ പ്രതിഭ അത്യന്തം സമൃദ്ധമായിരുന്നു. കഥകളി

അദ്ദേഹം കാണുക മാത്രമേ ചെയ്തിട്ടുള്ളു. ഒരിക്കലും കളരിയിൽ കച്ചകെട്ടി അഭിനയം പരിശീലിക്കാൻ പോയിട്ടില്ല. എന്നാൽ, ഗുരുകുലക്ലിഷ്ടന്മാരായ അഭിനയ പടുക്കളെ അതിശയിക്കത്തക്കവിധം അദ്ദേഹം തന്നത്താൻ കഥകളി അഭിനയിച്ചിരുന്നു.

പിൽക്കാലത്തൊരിക്കൽ, തിരുവിതാംകൂറിന്റെ ഉത്തരഭാഗങ്ങളിലോ കൊച്ചിയിലോ വച്ച് ഒരു കഥകളി നടൻ ദമയന്തിയെ കാട്ടാളൻ തോളിൽ എടുക്കുന്ന ഭാഗം ചേതോഹരമായി അഭിനയിക്കുന്നതു സ്വാമി തിരുവടികൾ കാണുകയുണ്ടായി. ആ നടൻ, നിലത്തുനിന്നു കാൽ പറിച്ച് ആകാശത്തിൽ വിലങ്ങനെ കിടക്കുന്നപോലെ അഭിനയിച്ചുവത്രെ. അതു തന്നെക്കൊണ്ടു സാധിക്കുമോ എന്നു പരീക്ഷിച്ചുനോക്കണമെന്ന തീരുമാനത്തോടുകൂടിയായിരുന്നു ആ പ്രാവശ്യം സ്വാമിജി അന്നു തന്റെ വിശ്രമസ്ഥലമായ കൊല്ലത്തു മടങ്ങിയെത്തുകയുണ്ടായതു്. ഒരു കൊട്ടുകാരനെ വരുത്തി, 'തോളിൽ താങ്ങിക്കോ' 'തോളിൽ താങ്ങിക്കോ' എന്ന വായ്ത്താരി കൊട്ടിച്ചു പരിശീലിപ്പിച്ചു. അന്നു രാത്രിയിൽ തന്നെ കാട്ടാളന്റെ വേഷമിട്ടു സ്വാമിജി ആടാനും തുടങ്ങി.

അതു കണ്ടു നിന്നിരുന്ന കരുവാ കൃഷ്ണനാശാൻ വിവരിക്കുന്നു:

"സ്വാമികൾ സർവ്വകലാവല്ലഭൻ ആയിരുന്നു എന്നുള്ളതു തക്കമററ സംഗതിയാണ്.......പതിനാറു പ്രാവശ്യം പല പല താളവട്ടത്തിൽ സ്വാമി ഈ "തോളിൽ താങ്ങിക്കോ" വിദ്യ കാണിച്ചു. കാണികൾ ഹരിയോ ഹരി വിളിച്ചുപോയി."

കൊല്ലവർഷം 1051-ാം മാണ്ടു് പേട്ടയിൽ രാമൻ പിള്ള ആശാൻ 'ജ്ഞാനപ്രജാഗരം' എന്ന പേരിൽ ഒരു സമാജം സ്ഥാപിച്ചു. ആ സമാജത്തിൽ. അന്നു തിരുവനന്തപുരം മഹാരാജാസു കാളേജു വിദ്യാർത്ഥിയും പിന്നീടു ആ കലാലയത്തിൽ ചിരകാലം തത്വശാസ്ത്രപ്രൊഫസ്സരുമായിരുന്ന സുന്ദരംപിള്ള പതിവായി സംബന്ധിച്ചിരുന്നു. വിദ്യാർത്ഥിയായിരിക്കുമ്പോൾതന്നെ പാശ്ചാത്യ തത്വശാസ്ത്രത്തിൽ സുന്ദരംപിള്ള അഭിനന്ദനീയമായ പാണ്ഡിത്യം നേടിയിരുന്നു. കുഞ്ഞൻപിള്ളച്ചട്ടമ്പി സമാജത്തിലെ ഒരു അംഗവുമായിരുന്നു. പാശ്ചാത്യ തത്വശാസ്ത്രത്തെപ്പററി ഒരു ഏകദേശജ്ഞാനമെങ്കിലും സമ്പാദിപ്പാനായി വഴിയെന്തെന്നു് അന്വേഷിച്ചുകൊണ്ടിരുന്ന കുഞ്ഞൻപിള്ളയ്ക്കു് സമാജത്തിൽ സംബന്ധിക്കുവാൻ വരുന്ന സുന്ദരംപിള്ള ഒരമൂല്യനിധിയായി തോന്നി. അവർ പരിചിതരായി, മിത്രങ്ങളായി.

ആ മൈത്രീബന്ധംവഴി കുഞ്ഞൻപിള്ളയ്ക്കു പാശ്ചാത്യതത്വശാസ്ത്രത്തിൽ സാമാന്യമായ അറിവു സമ്പാദിക്കുവാൻ സാധിച്ചു. വേറെയും വിദ്വൽജ്ജനങ്ങൾ ജ്ഞാനപ്രജാഗരയോഗങ്ങളിൽ സംബന്ധിച്ചിരുന്നു. അവരിൽ വേദാന്തം, ചരിത്രം, തമിഴ് വ്യാകരണം എന്നീ വിഷയങ്ങളിൽ അവഗാഹമുള്ളവരുമായി ചരിത്ര പുരുഷൻ പരിചയം നേടി. ജ്ഞാനപ്രജാഗരയോഗങ്ങൾ മുഖേന കുഞ്ഞൻപിള്ളച്ചട്ടമ്പിയ്ക്കു ലഭിച്ച വിദ്വൽജ്ജന സമ്പൎക്കത്തെ സുസ്മരണീയമാക്കിത്തീർക്കുന്നതു് അക്കാലത്തു തിരുവനന്തപുരം റസിഡൻസിയിൽ മാനേജരായിരുന്ന തമിഴ് പണ്ഡിതനും വേദാന്തിയുമായ അയ്യാവു് എന്ന വ്യക്തി

ആകുന്നു. അദ്ദേഹം 'അയ്യാസ്വാമി' എന്നും 'തൈയ്ക്കാട്ട യ്യാവ്'' എന്നും സാധാരണക്കാരുടെയിടയിൽ അറിയപ്പെട്ടിരുന്നു.

തമിഴ്സിദ്ധന്മാരുടെ വേദാന്തപരമായ അനുഭവഗാനങ്ങൾ പാടി അവയുടെ അർത്ഥം വിശദീകരിക്കുന്നതിൽ അയ്യാവവർകൾ അതിചതുരനായിരുന്നു. ഹഠയോഗമുറകളും കുറെയൊക്കെ അദ്ദേഹത്തിനു വശമായിരുന്നു. യുവജനങ്ങളുടെ വിജ്ഞാനവർദ്ധനവിനെ ലക്ഷ്യമാക്കി സ്ഥാപിച്ച ജ്ഞാനപ്രജാഗരസമാജത്തിൽ വേദാന്തവിഷയമായി തമിഴിൽ ഒന്നിലധികം തവണ അയ്യാവവർകൾ പ്രഭാഷണങ്ങൾ നടത്തി. ആ പ്രഭാഷണങ്ങൾ കുഞ്ഞൻപിള്ള ചട്ടമ്പിയെ നല്ലവണ്ണം ആകർഷിച്ചു. അദ്ദേഹം ആ പ്രഭാഷകനുമായി പരിചയപ്പെട്ടു. അയ്യാസ്വാമി കുഞ്ഞൻപിള്ളയെ തയ്ക്കാട്ടുള്ള തന്റെ വസതിയിലേക്കു കൂട്ടിക്കൊണ്ടുപോയി. വേദാന്തപരമായി തമിഴ് ഗ്രന്ഥങ്ങളിൽനിന്നും പുതിയ അറിവുകൾ പലതും തീവ്രസംവേഗനായ ആ യുവജ്ഞാനേച്ഛുവിനു നൽകുന്നതിൽ അയ്യാവവർകൾ ഉത്സുകനായി. ഹഠയോഗത്തെപ്പററിയും തനിക്ക് അറിവുള്ളത് അദ്ദേഹം കുഞ്ഞൻപിള്ളയ്ക്കു പറഞ്ഞുകൊടുത്തു. എന്നാൽ, അയ്യാവവർകൾ ഒരു ജ്ഞാനിയോ യോഗിയോ ആയിരുന്നില്ല. അദ്ദേഹം, കുഞ്ഞൻപിള്ള ചട്ടമ്പിക്കോ മററു വല്ലവർക്കുമോ ആത്മജ്ഞാനോപദേശം ചെയ്തു എന്നു് വിചാരിക്കുവാൻ ന്യായമില്ല. അർത്ഥമാത്ര നിർഭാസവും, സ്വരൂപശൂന്യവുമായ സമാധിപരിശീലനത്തിനുള്ള 'സംയമം' ലഭിക്കുന്നതിനു വേണ്ടതായ സാഹചര്യങ്ങൾ ഒന്നും തന്നെ അദ്ദേഹത്തിനില്ലായിരുന്നു.

അദ്ദേഹത്തെ ആദ്ധ്യാത്മിക ഗുരുവായി അംഗീകരിക്കുന്ന ഒരൊററ ശിഷ്യനോ ഒരു രേഖയോ ഒരിടത്തുമില്ല. അദ്ദേഹത്തിന്റെ ദേഹവിയോഗത്തിൽ ഒരു ശിഷ്യനും അനുശോചനം രേഖപ്പെടുത്തിയിട്ടുള്ളതായും കാണ്മാനില്ല.

അക്കാലത്തു തിരുവനന്തപുരം മഹാരാജാസ് കാളേജിൽ സ്വാമിനാഥദേശികൻ എന്നു പേരായി തത്വജ്ഞാനിയായ ഒരു തമിഴ് പണ്ഡിതൻ ഉണ്ടായിരുന്നു. അദ്ദേഹം, തമിഴ് സാഹിത്യത്തിലും വേദാന്തത്തിലും അനിതരസാധാരണമായ പാണ്ഡിത്യം നേടിയ ആളായിരുന്നു. തമിഴ് വേദാന്തഗ്രന്ഥങ്ങളും വ്യാകരണവും പഠിക്കുവാൻ ആർത്തി പെരുകിയ കുഞ്ഞൻപിള്ള ചട്ടമ്പി, മഹാമനസ്കനായ ആ പണ്ഡിതവരേണ്യനെ സമീപിച്ചു. അദ്ദേഹം കുഞ്ഞൻപിള്ളയെ സസന്തോഷം സ്വീകരിച്ചു. എന്നാൽ സ്വാമിനാഥദേശികരിൽ നിന്നും എത്ര കാലം എന്തെല്ലാം വിഷയങ്ങൾ അഭ്യസിച്ചു എന്നതിപ്പററി വിശദമായ അറിവുകൾ ലഭിച്ചിട്ടില്ല. അപ്പോൾ ചരിത്ര പുരുഷന് ഇരുപത്തിരണ്ടു വയസ്സു തികഞ്ഞിരുന്നു.

---

# അദ്ധ്യായം—൪

## പരദേശങ്ങളിൽ

കൊല്ലവർഷം 1053—ൽ, തിരുവനന്തപുരത്തെ രാജകീയ നവരാത്ര്യുത്സവത്തിലെ വിദ്വൽസദസ്സിൽ സംബന്ധിക്കുവാനായി പരദേശ (പാണ്ഡി) ത്തുനിന്നും സുബ്ബാജടാപാഠികൾ എന്നൊരു പണ്ഡിത കേസരി സമാഗതനായി. വേദശാസ്ത്രങ്ങളിൽ അദ്ദേഹം നേടിയിരുന്ന പാണ്ഡിത്യം അദ്വിതീയമായിരുന്നു. ആ മഹാമതിമാനെപ്പററി കേൾക്കുകയും അദ്ദേഹത്തെ ബഹുമാനിക്കുകയും ചെയ്യാത്ത പണ്ഡിതന്മാർ അക്കാലത്തു ദക്ഷിണേന്ത്യയിൽ ചുരുക്കമായിരുന്നു.

ആ വർഷത്തെ വിദ്വൽസദസ്സിൽ അഗ്രിമസ്ഥാനം നൽകപ്പെട്ടതു പണ്ഡിതസാർവ്വഭൌമനായ സുബ്ബാജടാപാഠികൾക്കായിരുന്നു. അദ്ദേഹത്തിൻെറ ആഗമനം കേരളത്തിൻെറ നാനാഭാഗത്തുനിന്നും പണ്ഡിതന്മാരെ തിരുവനന്തപുരത്തേയ്ക്കാകർഷിച്ചു. തിരുവിതാംകൂർ മഹാരാജാവിൻെറ സാന്നിദ്ധ്യത്തിൽ നടക്കുന്ന നവരാത്രിസദസ്സുകളിലെ കർണ്ണാനന്ദകരങ്ങളായ സംഗീതക്കച്ചേരികളും, നാനാശാസ്ത്രപാരംഗതന്മാരായ പണ്ഡിതന്മാരുടെ സംവാദങ്ങളും അസുലഭങ്ങളായി ഗണിക്കപ്പെട്ടിരുന്നു.

ജടാപാഠികൾ രാജകീയാതിഥിയായിട്ടായിരുന്നു തിരുവനന്തപുരത്തു താമസിച്ചിരുന്നതു്. അദ്ദേഹത്തെ

8

വസതിയിൽ ചെന്നു സന്ദർശിക്കുന്നതിനായി പണ്ഡിതന്മാർ പലരും പോയിരുന്നു. അക്കൂട്ടത്തിൽ ഏററവും വിശാലമായ ഫാലസ്ഥലത്തോടും ദാർഢ്യതയേറിയ ശരീരത്തോടുംകൂടിയ ശുഭ്രവസ്ത്രധാരിയായ ഒരു കേരളീയ യുവാവും എത്തുകയുണ്ടായി. സന്ദർശകരിൽ ഉൾപ്പെട്ട ബ്രാഹ്മണ പണ്ഡിതന്മാർ ജടാപാഠികൾ സംസ്കൃതത്തിൽ സംഭാഷണം ചെയ്തുവെങ്കിൽ, കേരളീയനായ ആ യുവാവു് ശാസ്ത്രീയമായ തമിഴിൽ തനിക്കു പറയേണ്ടതെല്ലാം പറഞ്ഞു. ജടാപാഠികൾ സഹതാപപൂർവ്വം ശ്രവിച്ചു. ഈശ്വരജ്ഞാനത്തെ ലക്ഷ്യമാക്കിയിട്ടുള്ള ഒരു അസാധാരണ വിദ്യാകാമുകനാണു് തൻെറ മുൻപിൽ നിൽക്കുന്നതെന്നു് അദ്ദേഹത്തിനു മനസ്സിലാക്കുവാൻ അധികം സമയം വേണ്ടി വന്നില്ല. ആ സന്ദർശനം രണ്ടോ മൂന്നോ ദിവസം തുടച്ചയായി നടന്നു. നാലു വേദവും, ആറു ശാസ്ത്രവും അറിയുന്ന ഒരു മഹാവിജ്ഞാനിയുടെ അടുക്കൽ അദ്ധ്യയനം നടത്തിയാൽ കൊള്ളാമെന്ന യുവാവായ കുഞ്ഞൻപിള്ളയുടെ ചിരകാലമായുള്ള അഭിലാഷം ഫലവത്താകാൻ പോകുന്നു. ആ നിവേദനമായിരുന്നു അദ്ദേഹം പരദേശിയായ ആ പണ്ഡിതരത്നസമക്ഷം സമപ്പിച്ചതു്.

തമിഴ വേദാന്തഗ്രന്ഥങ്ങളിൽനിന്നും ഈശ്വരനിൽ ദ്വൈതഭാവത്തെ ദർശിച്ചവരും അദ്വൈതഭാവം കണ്ടെത്തിയവരുമായ ഒട്ടനേകം വിശുദ്ധസിദ്ധന്മാരുടെ ഗാനങ്ങളും ചരിതങ്ങളും കുഞ്ഞൻപിള്ള പഠിച്ചിരുന്നു ദ്വൈതഭാവപ്രധാനമായ തമിഴിലെ 'ആഴ്‌വാർ പാടലു'കൾ

(ദിവ്യപ്രബന്ധം) മുഴുവൻ അദ്ദേഹം ഹൃദിസ്ഥമാക്കിക്കഴിഞ്ഞിരുന്നു. അദ്വൈതം, ദ്വൈതം, വിശിഷ്ടാദ്വൈതം എന്നിങ്ങനെയുള്ള മതഭേദങ്ങൾക്ക് അടിസ്ഥാനം വേദങ്ങൾ ആണെന്നും ബുധജനസമ്പർക്കത്തിൽനിന്നും ആ ജ്ഞാനേച്ഛു മനസ്സിലാക്കി. പ്രാർത്ഥനാരൂപത്തിലുള്ള വേദമന്ത്രങ്ങൾ വ്യാഖ്യാനിച്ചെത്തുന്ന അർത്ഥമാത്രനിർമ്മാസമാനമായ ബോധത്തെയാണ് ശ്രീശങ്കരൻ തന്റെ അദ്വൈതമതസിദ്ധാന്തത്തിലൂടെ ചൂണ്ടിക്കാട്ടുന്നതെന്നും വേദാന്തം എന്നറിയപ്പെടുന്ന ഉപനിഷത്തുകളാണ് അവയെ താങ്ങി നിൽക്കുന്നതെന്നും, ദ്വൈതം തുടങ്ങിയ മററു സിദ്ധാന്തങ്ങൾ വേദത്തിലെ കർമ്മകാണ്ഡത്തിൽ അടങ്ങുന്നവയാണെന്നും തിരുവനന്തപുരത്തെ ബ്രാഹ്മണ പണ്ഡിതന്മാരുമായി നടത്തിയ ചർച്ചകളിൽ നിന്നും അദ്ദേഹം ഏറെക്കുറെ ഗ്രഹിച്ചിരുന്നു. സ്ഥൂലമായ ഈ അറിവുകൾ ലഭിച്ചപ്പോഴാണു വേദം പഠിക്കണമെന്ന ആഗ്രഹം കുഞ്ഞൻപിള്ളയിൽ ബലിഷ്ഠമായതു്. പക്ഷേ, അദ്ദേഹത്തെ വേദാദ്ധ്യയനം ചെയ്യിക്കുവാനുള്ള ഹൃദയ വിശാലത ഒരൊററ ബ്രാഹ്മണ പണ്ഡിതനും മലയാളക്കരയിൽ കാണിക്കുകയുണ്ടായില്ല. വേദാധികാരി, ബ്രാഹ്മണൻ മാത്രമാണെന്ന അഭിപ്രായക്കാരായിരുന്നുവല്ലോ അവരെല്ലാപേരും.

നവരാത്രി സംബന്ധിച്ച വിദ്വൽസദസ്സിനു പുറം ദിക്കുകളിൽനിന്നും വന്നിരുന്ന സൂരിമുഖ്യന്മാർ രാജകീയ സമ്മാനങ്ങളും വാങ്ങിക്കൊണ്ടു യാത്രയാവുന്നു. സുബ്ബാജടാപാഠികളോടു താൻ ചെയ്ത അഭ്യർത്ഥനയുടെ ഫലം അറി

വാനായി കുഞ്ഞൻപിള്ള ആ മഹാനുഭാവന്റെ വസതിയിൽ കാത്തുനിൽക്കുന്നു. ജടാപാഠികൾ, തിരുനെൽവേലിജില്ലയിൽ ഉൾപ്പെട്ട കല്ലടക്കുറിച്ചി എന്ന തന്റെ സ്വദേശത്തേയ്ക്കു മടങ്ങുവാനുള്ള ഒരുക്കങ്ങളിൽ വ്യാപൃതനായിരിക്കുന്നു. അദ്ദേഹത്തെ കണ്ടു വിട ചോദിക്കുവാനും യാത്രയയയ്ക്കുവാനുമായി നഗരിയിലെ ബ്രാഹ്മണപണ്ഡിതന്മാർ ആ വസതിയുടെ മുന്നിൽ നിറഞ്ഞിരിക്കുന്നു. ജടാപാഠികൾ പുറത്തേയ്ക്കിറങ്ങി വരുന്നു. കുഞ്ഞൻപിള്ളയെ അരികിൽ വിളിച്ചു ശാന്തമായി, പിതാവു പുത്രനോടെന്നപോലെ "പിള്ളേ! കല്ലടക്കുറിച്ചിയിലേയ്ക്കു പോരിക" എന്നു തമിഴിൽ പറഞ്ഞിട്ടു, തന്നെ കാണാനായി കൂടി നിന്നിരുന്ന പണ്ഡിതവൃന്ദത്തിന്റെ അഭിവാദ്യങ്ങൾ സ്വീകരിച്ചുകൊണ്ട് അദ്ദേഹം ഗീർവാണത്തിൽ അവരോടു സംഭാഷണം നടത്തുന്നു. അതെ; കുഞ്ഞൻപിള്ളയുടെ വിനീതമായ വിദ്യാഭ്യർത്ഥനയെ സഹതാപലേശം കൂടാതെ തിരസ്കരിച്ച പണ്ഡിതന്മാർ പലരും അക്കൂട്ടത്തിലുണ്ടായിരുന്നു.

*    *    *    *    *    *

സുബ്ബാജടാപാഠികളുടെ ശിഷ്യത്വത്തിൽ കുഞ്ഞൻപിള്ളച്ചട്ടമ്പി മൂന്നു സംവത്സരക്കാലം കല്ലടക്കുറിച്ചിയിൽ താമസിച്ചു വേദങ്ങളും ശാസ്ത്രങ്ങളും അഭ്യസിച്ചു. ജടാപാഠികളുടെ ഭവനം ഒരു വിശ്രുതസരസ്വതീമന്ദിരം ആയിരുന്നു. എന്തെന്നാൽ, ദൂരസ്ഥലങ്ങളിൽനിന്നും വിദ്വാന്മാർ വന്ന് അതിഥികളായി താമസിച്ചു തുടർച്ചയായി ശാസ്ത്രസംവാദങ്ങൾ നടത്തിപ്പോന്നിരുന്നു. ആ

സംവാദകോലാഹലങ്ങൾ നേരിട്ടു കേൾക്കുവാൻ അവസരം കുഞ്ചൻപിള്ളയ്ക്കു ലഭിച്ചു. വേദാന്തികൾ, മീമാംസകന്മാർ, താർക്കികന്മാർ, വൈയ്യാകരണന്മാർ എന്നിങ്ങനെ ജടാപാഠികളുടെ ഭവനത്തിൽ എത്തുന്ന വിദ്വന്മണികളുമായി പരിചയം സമ്പാദിപ്പാനും ചരിത്ര പുരുഷൻ ഉത്സാഹിച്ചിരുന്നു. തർക്കം, വ്യാകരണം, മീമാംസ എന്നീ വിഷയങ്ങൾ പഠിപ്പിക്കുമ്പോൾ കുഞ്ചൻപിള്ള പൂർവ്വപക്ഷം പിടിച്ചു ആചാര്യനോടുതന്നെ സംവാദങ്ങൾ നടത്തിയിട്ടുള്ളതായി പറയപ്പെടുന്നു. ബ്രഹ്മസൂത്രങ്ങൾ ഗുരുമുഖത്തിൽനിന്നും വ്യാഖ്യാനിച്ചു കേട്ടിട്ടുള്ളതിനെ അനുസ്മരിച്ചുകൊണ്ടു് പിൽക്കാലത്തു് ഒരു അന്തേവാസിയോടു ചരിത്രനായകൻ പറഞ്ഞതു "ബോധമണ്ഡലത്തെ നിരന്തരം സ്പർശിക്കുന്ന ഒരു കഥ പറഞ്ഞു കേൾക്കുമ്പോലെയായിരുന്നു" എന്നാണു്. കർക്കശമായ ശാങ്കരഭാഷ്യം ഒരാവൃത്തി വായിച്ചു കഴിഞ്ഞപ്പോൾ സ്വമതങ്ങൾ സ്ഥാപിച്ചു നിഷേധിക്കുവാനും സ്വീകരിക്കുവാനും അതിൽ ധാരാളം ഭാഗങ്ങൾ കുഞ്ചൻപിള്ള കാണുകയുണ്ടായി. അത്രത്തോളം ബുദ്ധിമാനായ ഒരു ശിഷ്യനെ ജടാപാഠികൾക്കു ഒരിക്കലും ലഭിച്ചിരുന്നില്ലെന്നു തന്നെ പറയണം.

കല്ലടക്കുറിച്ചിയിൽ സുബ്ബാജടാപാഠികളുടെ അടുക്കൽ കുഞ്ചൻപിള്ള വിദ്യാഭ്യാസം ചെയ്തുകൊണ്ടിരിക്കുമ്പോൾ ശിഷ്യനു് ആഹാരം നൽകിയിരുന്നതു ആചാര്യഗൃഹത്തിൽ നിന്നുമായിരുന്നു. എന്നാൽ, ചരിത്രപുരുഷനു് രാത്രിയിൽ കിടക്കുന്നതിനായി വേറെ സ്ഥലം

അന്വേഷിച്ചുപോകേണ്ടതായിട്ടുണ്ടായിരുന്നു. അതിനാൽ നിശാകാലാദ്ധ്യയനത്തിനു വിളക്കു കിട്ടാതെ വഴിവിളക്കുകളുടെ മുട്ടിൽ ചെന്നിരുന്നു പഠിക്കേണ്ടതായി വന്നിട്ടുണ്ടെന്നു ചരിത്രനായകൻെറ സമകാലികനും സാഹിത്യകാരനും ആയ ശ്രീ. കെ. നാരായണക്കുരുക്കൾ രേഖപ്പെടുത്തിയിരിക്കുന്നു. കുഞ്ഞൻപിള്ളയുടെ വിദ്യാഭ്യാസത്തെപ്പററി ശ്രീ. കുരുക്കൾ പറയുന്നു:

"കൊല്ലൂർ മഠത്തിലെ......പോററിയുടെ പുത്രനെ കാവ്യം പഠിപ്പിച്ചിരുന്ന ശാസ്ത്രികളുടെ അദ്ധ്യാപനം ആദ്യം ഒളിച്ചുനിന്നു കേട്ടും പിന്നീടു പഠിക്കുന്നതിനുള്ള ഈ ബാലൻെറ ജാഗ്രതയെ കണ്ടു സന്തോഷിച്ചു നേരിൽ നിൽക്കുന്നതിനനുവദിക്കപ്പെട്ടും; കാവ്യാലങ്കാരങ്ങളേയും നേരേ പഠിച്ചുയൻ്റവന്നു. ഈ പഠനം കൂടാതെ ബ്രാഹ്മണഗുരുനാഥന്മാരിൽനിന്നും തന്നെ തക്ക്വ്യാകരണാദിശാസ്ത്രങ്ങളും വേദോപനിഷത്തുകളും അദ്ദേഹം അഭ്യസിച്ചു. അക്കാലത്തു രാത്രിയിൽ വായിക്കുന്നതിനു വിളക്കു കിട്ടാതെ അലയേണ്ടിവന്ന ഈ അദ്ധ്യേതാവ് ഗുരുനാഥന്മാർ താമസിച്ചിരുന്ന ഗ്രാമത്തിനു പുറത്തുള്ള വിളക്കുകളുടെ സഹായത്തോടുകൂടി പാഠങ്ങളെ പഠിച്ചുവന്നു എന്നും കേൾവിയുണ്ടു്.

"..........ഏതു ഗ്രന്ഥവും ഒരിക്കൽ വായിക്കുന്നതുകൊണ്ടു തന്നെ ഹൃദിസ്ഥമാക്കാനുള്ള ഗ്രഹണപാടവം അദ്ദേഹത്തിനുണ്ടായിരുന്നു."

വേദാന്തം, തക്കം എന്നീ രണ്ടു വിഷയങ്ങളിൽ കുഞ്ഞൻപിള്ള ജടാപാഠികളുടെ ശിഷ്യത്വത്തിൽ നേടിയ

പാണ്ഡിത്യം അത്യന്തം സ്പൃഹണീയമായിരുന്നു. നീണ്ട നീണ്ട വർഷങ്ങൾ ആ വിഷയങ്ങൾ പഠിക്കുന്നതിലേക്കായി ചെലവിട്ടവർക്കുപോലും ബുദ്ധിപ്രഭാവത്തിൽ അതിമാനുഷനായ കുഞ്ഞൻപിള്ളയുമായി സംവാദങ്ങളിൽ ഏർപ്പെടുവാൻ ഭയമായിരുന്നു. യുക്തിപടുത സവിശേഷമായി അദ്ദേഹത്തിൽ പ്രോജ്ജ്വലിച്ചു. ദാർശനികന്മാരുടെ ഉപപാദനരീതി വശഗമായി.

"1ശാസ്ത്രജ്ഞനും, ലോകജ്ഞനും, സർവ്വജ്ഞനും" ആയി ചരിത്രപുരുഷനെ ലോകം അറിയുന്ന പിൽക്കാലത്ത് അദ്ദേഹം എഴുതിയ 'മനോനാശം അഥവാ ശുദ്ധാദ്വൈതഭാവന' എന്ന അദ്ധ്യാത്മപ്രബന്ധം ദാർശനികന്മാരുടെ പ്രതിപാദനരീതിയെ ഉത്ഘോഷിക്കുന്ന ഒരു പ്രമാണമാണ്. ഉപപാദനരീതി അറിയുന്നതിലേക്കായി അതിൽനിന്നും ഏതാനും വരികൾ ഉദ്ധരിക്കുന്നു:

"അതിവിസ്താരമുള്ള ബ്രഹ്മാണ്ഡകോടികളെ തന്റെ അണുമാത്ര പരിമാണമായ സങ്കല്പദേശത്തിലടക്കി ഉള്ളതോ ഇല്ലാത്തതോ എന്നു ശങ്കിക്കത്തക്കവണ്ണം അനന്തമായ വ്യാപകമഹിമയോടുകൂടിയിരിക്കുന്ന ഒന്നുതന്നെയാണീ മനസ്സ് എന്നു വരികിലും, വേദാന്തശാസ്ത്രാനുഭൂതിസമ്പൂർണ്ണനും കരുണാനിധിയുമായ സൽഗുരുനാഥന്റെ ഉപദേശബലത്തോടുകൂടി അതിനെ ഉറവുനാക്കുന്നേപക്ഷം അതിന്റെ ശക്തിക്ക് അപ്രകാരം മോഹിപ്പി

---

1 സാഹിത്യകാരനായ ശ്രീ. ആർ. ഈശ്വരപിള്ളയുടെ വിവരണം.

ക്കാൻ കഴികയില്ല. ഘടപടാദികളുടെ സത്ത, മണ്ണു കൂടാതെ സിദ്ധിക്കയില്ല. എന്നപോലെ ഈ മനസ്സിന്റെ സങ്കല്പം കൂടാതെ മുൻ പറഞ്ഞ സങ്കല്പവും സിദ്ധിക്കയില്ല."

ചട്ടമ്പിസ്വാമി തിരുവടികളുടെ ദാർശനികരീതിയിലുള്ള പ്രതിപാദനസരണി ശാസ്ത്രീയമായി വികസിച്ചു കാണുന്നതു് അദ്ദേഹം നിരൂപണാധീനമാക്കുന്ന വിഷയങ്ങളിലാണെന്നു പ്രസിദ്ധമാണു്. അനന്തരഭാഗങ്ങളിൽ നിന്നു നമുക്കു അതേപ്പറ്റി അറിയാറാകും.

ശ്രീമദ് ജടാപാഠികളിൽനിന്നും ശ്രീ ശങ്കരന്റെ അദ്വൈതസിദ്ധാന്തം പഠിക്കുന്ന കാലത്തു കുഞ്ഞൻ പിള്ളച്ചട്ടമ്പി, അഗസ്ത്യർ തുടങ്ങിയ ദ്രാവിഡജ്ഞാനികളുടെ പ്രത്യേകമാർഗ്ഗമായ 'സിദ്ധാന്തസമ്പ്രദായ'ത്തെപ്പറ്റിയും പഠിച്ചിരുന്നു. പഠിക്കുക മാത്രമല്ല, ശ്രവണമനനനിദിധ്യാസനങ്ങൾ കൈ പറ്റ ആ ദ്രാവിഡമാർഗ്ഗത്തുടെ ആത്മദർശനത്തിനായുള്ള യത്നം തന്നെ ആരംഭിച്ചിരുന്നു. വേദാന്തവിദ്യാർത്ഥിയുടെ ലക്ഷ്യം ആത്മദർശനം ആണല്ലോ. അതു്, പൂർവ്വാചാര്യന്മാരിൽനിന്നും ആഗമത്തിൽനിന്നും ശ്രവിച്ചു, യുക്തികളെക്കൊണ്ടു മനനം ചെയ്തു, നിശ്ചയത്തോടുകൂടി ധ്യാനിച്ചു സാക്ഷാൽക്കരിക്കേണ്ടതാകുന്നു.

കൊല്ലവർഷം 1056—ാം മാണ്ടോടുകൂടി കുഞ്ഞൻ പിള്ള തന്റെ ജീവിതത്തെ ജ്ഞാനദീപം കൊണ്ടു പ്രഭാപരിപൂരിതമാക്കിയ വിദ്വൽക്കേസരിയായ സുബ്ബാജടാപാഠികളിൽ നിന്നും വിടവാങ്ങി. അനതിദൂരഭാവിയിൽ

അപ്രമേയപ്രതിഭാശാലിയായ തന്റെ ആ മലയാളി ശിഷ്യൻ 'സർവ്വജ്ഞ'നായി അറിയപ്പെടുമെന്നു സ്വാമി ജടാപാഠികൾ അന്നേ കണ്ടിട്ടുണ്ടായിരിക്കണം.

* * * * * *

ഒന്നുകൊണ്ടും ശമിക്കാത്ത വിജ്ഞാനതൃഷ്ണയാൽ പ്രേരിതനായ കുഞ്ഞൻപിള്ളച്ചട്ടമ്പി കല്ലടക്കുറിച്ചിയിൽ നിന്നും നേരെ സ്വന്തം നാട്ടിലേക്കു മടങ്ങുകയല്ല ചെയ്തതു്. തേവാരക്കോട്ട, കോയിൽപ്പെട്ടി തുടങ്ങിയ ദിക്കുകളിൽ താമസമാക്കിക്കൊണ്ടു കീർത്തിമാന്മാരായ ചില തമിഴ വിദ്വാന്മാരിൽനിന്നും ദ്രാവിഡസംസ്കാരത്തിന്റെ ബഹുമുഖമായ വളർച്ചയെ സംബന്ധിച്ചും, അവയുടെ അധഃപതനത്തെക്കുറിച്ചും വിശിഷ്ടങ്ങളായ പല അറിവുകളും സമ്പാദിച്ചു. ജടാപാഠികളുടെ ശിഷ്യത്വത്തിൽനിന്നും ദാർശനികമായ ഒരു പ്രതിപാദനരീതി ലഭിച്ച കുഞ്ഞൻപിള്ളയ്ക്കു ആ ഗുരുവിൽനിന്നും പിരിഞ്ഞതിനു ശേഷം ഗവേഷണപരമായ ആസക്തി വളർത്തുന്ന സാഹചര്യങ്ങൾ വേണ്ടുവോളമുണ്ടായി. ശരീരശാസ്ത്രം, മർമ്മശാസ്ത്രം ഇവയിലൂടെ ആത്മവിദ്യയെപ്പറ്റി പ്രതിപാദിക്കുന്ന ഒട്ടനേകം തമിഴ താളിയോല ഗ്രന്ഥങ്ങളിൽ നിന്നുള്ള അറിവു സമ്പാദിക്കുന്നതിനും അദ്ദേഹത്തിനു സാധിച്ചു. എന്നാൽ, ആ വക ജ്ഞാനം അദ്ദേഹത്തിനു സിദ്ധിക്കുമാറാക്കിയ ഗുരുക്കന്മാരെപ്പറ്റി പ്രത്യേകമായ അറിവൊന്നുമില്ല.

കുഞ്ഞൻപിള്ള പരദേശങ്ങളിൽ താമസിച്ചു വിദ്യാഭ്യാസം ചെയ്തുകൊണ്ടിരുന്ന കാലത്തായിരുന്നു അദ്ദേഹ

ത്തിന്റെ മാതാവിന്റെ നിര്യാണം സംഭവിച്ചതു്. അതേ പ്പററി രണ്ടു വിധത്തിലുള്ള വാർത്തകൾ കേൾക്കുകയുണ്ടായിട്ടുണ്ടു്. ഒന്നു്, ചരിത്ര പുരുഷൻ മാതാവു മരിച്ചു കിടക്കുമ്പോൾ പൊടുന്നനവെ ഭവനത്തിൽ എത്തി അന്ത്യക്രിയകൾ കഴിച്ചതിനുശേഷം വീട്ടിനെ എന്നന്നേയ്ക്കുമായി ഉപേക്ഷിച്ചിട്ടിറങ്ങിയെന്നും, മറെറാന്നു, മാതൃപരിചരണത്തിനായി ആപൽസമയത്തു ഗൃഹത്തിൽ നേരത്തെ വന്നുചേർന്നിരുന്നു എന്നും ചരമക്രിയാന്ത്യത്തിൽ "ഞാൻ ഇനി ഈ പുരപ്പുറം കാണുകയില്ല" എന്നു പറഞ്ഞുകൊണ്ടു് ഇറങ്ങിപ്പോയെന്നും. എന്തായാലും, മാതൃവിയോഗത്തിനുശേഷം കുഞ്ഞൻപിള്ളച്ചട്ടമ്പി സ്വഗൃഹത്തിൽ കാലു കുത്തിയിട്ടില്ലെന്നുള്ളതിൽ രണ്ടു പക്ഷമില്ല.

അജ്ഞാതനായി പരദേശങ്ങളിൽ വിദ്യാഭ്യാസം ചെയ്തു താമസിച്ചിരുന്ന കുഞ്ഞൻപിള്ള മാതാവിന്റെ മരണ സമയത്തു സ്വഭവനത്തിൽ കയറിച്ചെന്നുവെങ്കിൽ അതിൽ അത്ഭുതപ്പെടാത്തവർ ആരും ഉണ്ടായിരിക്കുകയില്ല. പക്ഷേ, യോഗശാസ്ത്രത്തിന്റെ വെളിച്ചത്തിൽ, അതീതവും അനാഗതവുമായ എല്ലാ ജ്ഞാനവും യോഗിക്കു് സുലഭമാണെന്ന വസ്തുതയോർക്കുമ്പോൾ അതിൽ അത്ഭുതപ്പെടാനൊന്നുമില്ലതന്നെ.

പിൽക്കാലത്തു നടന്ന ഒരു സംഭവത്തെപ്പററി ശ്രീ. പുത്തേഴത്തു നാരായണ മേനോൻ എഴുതിയിരിക്കുന്നു:

"1ഒരിക്കൽ ഞാൻ ടെനിസ്സന്റെ ഒരു കവിത വായിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഈയവസരത്തിൽ

---

1 ശ്രീചട്ടമ്പിസ്വാമികൾ.

സ്വാമികൾ വന്നു. 'എന്താണു' എന്നവിടുന്നു ചോദിച്ചു. ഞാൻ സംഗതി പറഞ്ഞു. അങ്ങനെ അരമണിക്കൂർ കഴിഞ്ഞപ്പോൾ പുസ്തകം അടച്ചുവച്ചു വായിച്ച ഭാഗം വഴിക്കുവഴി പറയാൻ പറഞ്ഞു. ഞാൻ കുഴങ്ങി. സ്വാമികൾ, അതുവരെ വായിച്ചഭാഗം ക്രമമായി പറയുകയും അർത്ഥം വിവരിക്കുകയും ചെയ്തു. ഞാൻ അത്ഭുതപ്പെട്ടു."

കുഞ്ഞൻപിള്ളച്ചട്ടമ്പി, ടെനിസ്സന്റെ കവിത കാണാതെ പഠിക്കുകയും അവയെ വ്യാഖ്യാനിക്കുവാനുള്ള ആംഗലഭാഷാപാണ്ഡിത്യം നേടുകയും ചെയ്തതു് എപ്പോഴെന്നല്ലേ? ആർക്കറിയാം; യോഗശാസ്ത്രമല്ലാതെ അവിടെ സമാധാനം മറെറാന്നും തരുന്നില്ല.

പരദേശങ്ങളിൽവച്ചു ചരിത്രപുരുഷൻ ഒരു മുസ്ലീം മൌലവിയുടെ ശിഷ്യനാവുകയും അദ്ദേഹത്തിൽനിന്നും വിശുദ്ധ ഖുറാൻ അഭ്യസിക്കുകയുംചെയ്തു. ക്രിസ്തുമതത്തെപ്പററിയും വിപുലമായ അറിവു് അദ്ദേഹം സമ്പാദിച്ചതു പരദേശങ്ങളിൽ വച്ചായിരുന്നു. അതിൽ അദ്ദേഹം ആരെ ഗുരുവായി വരിച്ചു എന്നറിയാൻ കഴിഞ്ഞിട്ടില്ല.

ചട്ടമ്പിസ്വാമിതിരുവടികളുടെ പാണ്ഡിത്യത്തെപ്പററി സാഹിത്യ കുശലൻ ശ്രീ. ടി. കെ. കൃഷ്ണമേനോൻ എഴുതി:

"[1]സ്വാമിക്കു തമിഴു, മലയാളം, സംസ്കൃതം എന്നി

---

1 ചട്ടമ്പിസ്വാമി തിരുവടികളാൽ വിരചിതമായ 'ശ്രീചക്രപൂജാകല്പ'ത്തിന്റെ മുഖവുര.

വയിൽ അനിതരസാധാരണമായ പാണ്ഡിത്യമുണ്ടായിരുന്നു. കൊറാൻ ഓതുന്നതു കേട്ടാൽ സ്വാമി ഒരു മൌലവി അല്ലെന്നാരും പറകയില്ല. സ്വാമിക്ക് ഇന്നതറിഞ്ഞുകൂടെന്നു പറവാൻ എന്നാൽ പ്രയാസമാണ്. ഏതു വിഷയത്തെക്കുറിച്ചു ചോദിച്ചാലും പ്രമാണസഹിതം അതിനു സമാധാനം പറയുന്നതായിട്ടാണു കേട്ടിട്ടുള്ളതു്. വിഷയത്തിനു കാഠിന്യം കൂടുംതോറും അതിനെ ശ്രോതാക്കൾക്ക് എളുപ്പത്തിൽ മനസ്സിലാക്കാനുള്ള സ്വാമികളുടെ സന്തോഷസമ്മിശ്രമായ ശ്രമം പ്രസ്താവയോഗ്യമാണ്. അങ്ങനെയുള്ള അവസരങ്ങളിലാണു വേദങ്ങൾ, പുരാണങ്ങൾ, കലകൾ, ഇതരഭാഷാസാഹിത്യങ്ങൾ മുതലായവയിലുള്ള സ്വാമികളുടെ പരിചയവും, പാടവവും കാണുക."

## അദ്ധ്യായം — ൭

## പിന്നെയും ജ്ഞാനത്തിനുവേണ്ടി



ഇരുപത്തിമൂന്നാമത്തെ വയസ്സിൽ തിരുവിതാംകൂർ വിട്ട കുഞ്ഞൻപിള്ളച്ചട്ടമ്പി ഇരുപത്തെട്ടാമത്തെ വയസ്സിൽ വീണ്ടും മലയാളനാട്ടിൽ എത്തി. പുനരാഗമനം മലബാർ വഴിയായിരുന്നു. അതൊരു കേരളപര്യടനമായിരുന്നു കേരളത്തിന്റെ വടക്കെ അറ്റം മുതൽ ഇങ്ങോട്ടുള്ള പല പുണ്യസ്ഥലങ്ങളും സന്ദർശിച്ചുകൊണ്ടായി

രുന്നു ആ യാത്ര. കാൽനടയായി നടന്നലഞ്ഞും, അവിടവിടെ വിശ്രമിച്ചും, വിശക്കുമ്പോൾ ഗൃഹസ്ഥാശ്രമങ്ങളിൽ ചെന്നു ഭക്ഷണം വാങ്ങി കഴിച്ചും, ചിലപ്പോൾ ഏകാന്തത ലഭിക്കുന്ന സ്ഥലങ്ങളിൽ വിശപ്പും ദാഹവുമറിയാതെതുടർച്ചയായി ധ്യാനനിരതനായിരുന്നും, പിന്നെയും യാത്ര തുടർന്നും ഇങ്ങനെയായിരുന്നു ആ പര്യടനം.

ഒരിക്കൽ മദ്ധ്യമലയാളത്തുവച്ചു ഭക്ഷണത്തിനായി ഒരു പ്രഭുകുടുംബത്തിൽ കുഞ്ഞൻപിള്ള ചെന്നതിനെപ്പററി ഇപ്രകാരമൊരു കഥ പറയപ്പെടുന്നു:

"ആ കുടുംബത്തിൽനിന്നും സ്വാമികൾക്കു് ആഹാരം നൽകപ്പെട്ടു. ആഹാരം കഴിച്ചു കഴിഞ്ഞപ്പോഴേക്കും നേരം നല്ലവണ്ണം ഇരുട്ടിയിരുന്നു. കിടക്കാൻ പുറത്തു സ്ഥലം അന്വേഷിച്ചുപോകുവാൻ വിഷമമാണെന്നുകണ്ടു തനിക്കു രാത്രി കഴിച്ചുകൂട്ടുവാൻ ഒരിടംകൂടി കിട്ടണമെന്നു സ്വാമികൾ കുടുംബനായകനോടു് അപേക്ഷിച്ചു. ഒരു വലിയ പടിപ്പുര (പ്രധാനഗൃഹത്തിനു മുൻവശത്തുള്ള ഗൃഹം) ആരും കയറാതെ ഒഴിഞ്ഞു കിടക്കുകയായിരുന്നു. സ്വാമികൾ ചോദിച്ചതു് തന്നെ അതിൽ കിടന്നുകൊള്ളുവാൻ പറയുമെന്നുദ്ദേശിച്ചുകൊണ്ടായിരുന്നു. എന്നാൽ കുടുംബനാഥൻ അതിനു തെല്ലും അനുകൂലിച്ചില്ല. കാരണം, ആ ഗൃഹത്തിൽ 'ബ്രഹ്മരക്ഷസ്സ്' എന്നൊരു ബാധയുടെ ഉപദ്രവമുണ്ടെന്നും ആ ഉപദ്രവം ആരംഭിച്ചതിനുശേഷം അവിടെ ഉറങ്ങാൻ കിടന്നവർ ആരും മൃത്യുവിനെ അതിലംഘിച്ചുണർന്നു കണ്ടിട്ടില്ലെന്നുമുള്ളതായിരുന്നു. ഈ വസ്തുത അറിഞ്ഞപ്പോൾ തന്നെ ഏകനായി അവിടെ

കിടന്നുറങ്ങാൻ അനുവദിക്കണമെന്നു ഭയലേശംകൂടാതു് സ്വരത്തിൽ സ്വാമികൾ നിർബന്ധമായി പറഞ്ഞപ്പോൾ, മരിക്കുകില്ല എന്നുറപ്പാണെങ്കിൽ കിടന്നുകൊള്ളുവാൻ ആതിഥേയൻ അനുവാദം നൽകി. അങ്ങനെ; സ്വാമി ഏകനായി അവിടെ കിടന്നുറങ്ങി. നേരം വെളുത്തു കുടുംബനാഥൻ വന്നു നോക്കിയപ്പോൾ സംഗീതമാലാപിച്ചുകൊണ്ടു ഉല്ലാസവാനായി ഭയമെന്നതു് അറിയാത്ത ആ യുവസാഹസികൻ അവിടെ ഇരിക്കുന്നതാണു് കാണുകയുണ്ടായതു്. മാത്രമല്ല, 'ഇന്നുമുതൽ ഇവിടെ യാതൊരു ഉപദ്രവും ഉണ്ടായിരിക്കുകയില്ല' എന്നും അതിഥിയിൽ നിന്നും കേൾക്കുന്നതിനു ഗൃഹനാഥനു് സാധിച്ചു. രാത്രിയിൽ ബ്രഹ്മരക്ഷസ്സുവന്നുവെന്നും, മേലിൽ അവിടെ വരരുതെന്നു താൻ വിലക്കി അയച്ചിട്ടുണ്ടെന്നും സ്വാമികൾ പറഞ്ഞുകൊണ്ടു അവിടെനിന്നും പുറപ്പെട്ടു. അടുത്തരാത്രിയിൽ വല്ല ഉപദ്രവമുണ്ടാകുന്നോ എന്നു പരീക്ഷിച്ചിട്ടു് അങ്ങിനെ ഉണ്ടാവുന്നെങ്കിൽ സമീപത്തുതന്നെ ഉണ്ടായിരിക്കുന്ന തന്നോടുവന്നു പറയണമെന്നു് അറിയിച്ചുകൊണ്ടു സ്വാമിജി അവിടെനിന്നും പുലച്ച്യ്ക്കുതന്നെവിടവാങ്ങി. പിന്നീടു ആ ഗൃഹത്തിൽ 'ബ്രഹ്മരക്ഷ'സ്സിന്റെ ഉപദ്രവം ഉണ്ടാകുകയോ അതുമൂലം ആരും തന്നെ മൃതിയടവാൻ ഇടവരികയോ ചെയ്തിട്ടില്ല. തന്ത്രമന്ത്രങ്ങളുടെഉടമസ്ഥാവകാശികളായ മഹാവൈദികബ്രാഹ്മണർ ആ ഉപദ്രവം നീക്കാനായി അനവധി ദിവസത്തെ കർമ്മംനടത്തി, പരാജിതരായി മടങ്ങിപ്പോയിരുന്നു."

കുഞ്ഞൻപിള്ള ച്ചട്ടമ്പി തിരുവനന്തപുരത്തു വന്ന പ്പോൾ പരദേശത്തുനിന്നും അദ്ദേഹം സമ്പാദിച്ച ജ്ഞാനത്തിന്റെ നില അളക്കുവാൻ പ്രശസ്തരായ വിദ്വാന്മാർ നഗരിയിൽ ആരും ഇല്ലായിരുന്നു. അദ്ദേഹത്തിനു് എന്തെല്ലാം വിദ്യ അറിയാമെന്നും എന്തെല്ലാം അറിഞ്ഞുകൂടെന്നും അദ്ദേഹത്തിനും അറിയാൻ സാധിച്ചിട്ടില്ലെന്നു മാത്രമല്ല, ഏവർക്കും അദ്ദേഹം ഒരു അൽഭുതത്തിനുതന്നെ പാത്രമായി. എന്നിട്ടും ജ്ഞാനത്തിന്റെ അഗാധതയിൽ പിന്നെയും എന്തെല്ലാമാണു് കിടപ്പുള്ളതെന്നറിയാനായിട്ടെന്നപോലെ വിജ്ഞാനതൃഷ്ണയാൽ അദ്ദേഹം അപ്പോഴും ഭരിതനായിരുന്നു. ബൊംബെ, കൽക്കട്ട എന്നീ നഗരികളിൽ അച്ചടിയിലുള്ള ചില സംസ്കൃത ഗ്രന്ഥങ്ങൾ വരുത്തിക്കൊടുക്കുവാൻ തന്റെ ഒരു കന്നബന്ധുവും സ്വഭവനം വിട്ടിറങ്ങിയതിനുശേഷം ഒരു രക്ഷിതാവിന്റെ നിലയിൽ സുഖദുഃഖങ്ങൾ അനുഭവിച്ചുപോരുന്ന ആളും ആയ തിരുവനന്തപുരത്തു തമ്പാന്നൂർ കല്ലുവീട്ടിൽ ഓവർസീയർ കേശവപിള്ളയോടു ചരിത്രപുരുഷൻ ആവശ്യപ്പെടാറുണ്ടായിരുന്നു. അദ്ദേഹം എന്തു് ആവശ്യപ്പെട്ടിരുന്നുവോ അതെല്ലാം ശ്രീ. കേശവപിള്ള സാധിച്ചുകൊടുത്തിരുന്നു.

പരദേശങ്ങളിൽ വച്ചാണെന്നു തോന്നുന്നു, കുഞ്ഞൻപിള്ള ച്ചട്ടമ്പി, ഷൺമുഖദാസൻ എന്നപേർ സ്വീകരിച്ചതു്. എന്തെന്നാൽ, അദ്ദേഹം പരദേശത്തെ വിദ്യാഭ്യാസത്തിനുശേഷം നാട്ടിൽ മടങ്ങിവന്നതിനു ശേഷമാണു് ഷൺമുഖദാസൻ എന്നു് അറിയപ്പെട്ടതു്. അതിൽ

നിന്നും ദ്വൈതാവസ്ഥയിലുള്ള ഭക്തിയോഗസാധനകൾ അദ്ദേഹം ശീലിച്ചിരുന്നുവെന്നും, ഭക്തിയോഗപരമായ ശാന്ത, ദാസ്യ, സഖ്യ ഭാവങ്ങളിൽ, ഇഷ്ടദൈവത (സുബ്രഹ്മണ്യൻ) ത്തിന്റെ ദാസൻ എന്ന അത്ഥംവരുന്ന ഷൺമുഖദാസനായിതീന്നതെന്നും വിചാരിക്കേണ്ടിയിരിക്കുന്നു. തന്റെ വംശം, കുലം ആദിയായി 'തന്റേതു' എന്നു് ഓർമ്മിപ്പിക്കുന്ന യാതൊന്നും ഉണ്ടായിരിക്കരുതെന്നു് അദ്ദേഹം കരുതിയിരുന്നിരിക്കണം. ഒരിടത്തു സ്ഥിരമായി താമസിച്ചാൽ തന്റെ ആത്മീയജ്ഞാനാസക്തിയോടൊപ്പം അനുഷ്ഠിക്കുവാൻ തുടങ്ങിയിട്ടുള്ള സർവ്വസംഗപരിത്യാഗവ്രതം ഭഞ്ജിക്കപ്പെട്ടുപോകുമോ എന്നുപോലും കുഞ്ഞൻപിള്ളച്ചട്ടമ്പി ശങ്കിക്കുന്ന കാലമായിരുന്നു അതു്. പരിപൂർണ്ണമായ നിസ്സംഗത്വം ജീവിതത്തിൽ അഭിലഷിച്ചു കണ്ടതായിരുന്നു, പരദേശത്തുനിന്നും വന്ന ചരിത്രനായകനിൽ വന്നിരുന്ന വലിയ പരിവർത്തനം.

ജീവബന്ധത്താൽ, മനുഷ്യരാശിയെ മുഴുവൻ സ്വന്തമാക്കുന്ന അനുഗ്രഹീതരായ ഹൃദയസമ്പന്നന്മാക്ക്, യോഗവിദ്യയിൽ പ്രജ്ഞാലോകദർശനം സുലഭമായിത്തീരുന്നതോടുകൂടി 'ഞാനെ'ന്നും 'എന്റേതെ'ന്നും ഉള്ള സ്മൃതിസ്ഫുരണകൾ അസ്തമയദശയെ പ്രാപിക്കുന്നു. ആ അവസ്ഥ നാനാത്വത്തിൽനിന്നും ഏകത്വത്തിലേയ്ക്കു കടക്കുന്നതിന്റെ പ്രാരംഭമാകുന്നു. സാധാരണയായി മുമുക്ഷുക്കൾ സന്യാസം സ്വീകരിക്കുമ്പോൾ സ്വഗൃഹത്തേയും സ്വജനങ്ങളേയും ഉപേക്ഷിച്ചുപോകുന്നു. എങ്കിൽ കുഞ്ഞൻപിള്ളച്ചട്ടമ്പിയാകട്ടെ സ്വഗൃഹം ഉപേക്ഷിച്ചില്ല, കാ

ഡിയും കമണ്ഡലുവും ധരിച്ചു ഒരു സന്യാസിയായിട്ടായിരുന്നില്ല. അദ്ദേഹം ഒരവസ്ഥയിലും കാഷായവസ്ത്രധാരിയായി കാണപ്പെട്ടിട്ടില്ല. ആജന്മസിദ്ധമായ ജീവകാരുണ്യത്തിൻെറ നൈസർഗ്ഗികമായ ഗതി അദ്ദേഹത്തിൽ ആത്മജ്ഞാനതാത്പര്യം അങ്കുരിപ്പിക്കുകയും, അതിൻെറ സാക്ഷാത്ക്കരണത്തിനായി തന്നെ അസ്വതന്ത്രനാക്കുന്ന ലൌകികമായ എല്ലാ ശൃംഖലകളേയും അദ്ദേഹം പൊട്ടിച്ചെറിയുകയും ചെയ്തു. മുപ്പതു വയസ്സിനു ശേഷം (മുപ്പതുവയസ്സുവരെ കേരളാചാരപ്രകാരമുള്ള പൂർവശിഖ ഉണ്ടായിരുന്നു) കുഞ്ഞൻപിള്ള വളർത്താൻ തുടങ്ങിയ കേശവും, നിബിഡമായ മുഖരോമങ്ങളും ഇല്ലായിരുന്നുവെങ്കിൽ കാഴ്ചയിൽ അദ്ദേഹം കേവലം ഒരു ലൌകികൻ എന്നേ തോന്നുമായിരുന്നുള്ളു.

മനുഷ്യനു യാതൊരുവിധമായ ദാസ്യവും ഉണ്ടായിരിക്കാൻ പാടില്ല എന്ന ഒരു മനോഭാവം യൌവനാരംഭ (സ്വതന്ത്ര ജീവിതം) കാലം മുതൽ കുഞ്ഞൻപിള്ളച്ചട്ടമ്പിയിൽ വേരിട്ടു മുളച്ചിരുന്നു. അതു ക്രമേണ ബലത്തായ ഒരഭിപ്രായമാവുകയും, പിന്നീട് അനുഭവമാവുകയും ചെയ്യുന്നതാണ് ആ മഹൽജ്ജീവിതം മുഴുവനും.

കേരളീയ ബഹുജനങ്ങളെ സാക്ഷരരും, സാഹിത്യാനുരക്തരും, ഈശ്വരജ്ഞാനാസക്തരും ആക്കിത്തീർത്ത കവികുലഗുരുവായ തുഞ്ചത്തെഴുത്തച്ഛനാണ് യാതൊരു വിധമായ ദാസ്യവും മനുഷ്യനുണ്ടായിരിപ്പാൻ പാടില്ല എന്ന ആശയം ആദ്യമായി കേരളത്തിൽ ആവിഷ്കരിച്ചതു്. ആ മഹാൻ, വിദ്യാധിപതികളായ ബ്രാഹ്മ

ണരുടെ പാദസേവ ചെയ്യാൻ അജ്ഞന്മാരെ ഉപദേശി ച്ചിരിക്കാം. അജ്ഞന്മാർ വിദ്യാസമ്പന്നരെ പ്രീതിപ്പെടുത്തി വിദ്യ അഭ്യസിച്ചു സ്വതന്ത്രരാവാനുള്ള ഉപദേശമായിരുന്നു അതു്: സ്വാതന്ത്ര്യത്തിലേക്കുള്ള വഴി തെളിക്കുന്നതു വിദ്യാഭ്യാസമാണല്ലോ. എങ്കിലും, സമൂഹാഘടനയനുസരിച്ചു് ഈശ്വരജ്ഞാനസമ്പാദനത്തിൽ ആധമർണ്യം അവശേഷിക്കുമെന്നു കണ്ടിട്ടു്, സമദർശിയായ ആ കവീശ്വരൻ, അതിൽ എല്ലാപേരും തുല്യരാണെന്നു ഹരിനാമകീർത്തനം എന്ന തന്റെ ലഘുകൃതി മുഖേന അസന്നിഗ്ദ്ധമായി പ്രഖ്യാപിച്ചു. തീണ്ടാരിപ്പെണ്ണിനേയും, ഇരപ്പനേയും, ശവം ദഹിപ്പിക്കുന്നവനേയും, പതിതവർഗ്ഗത്തിൽ പിറന്നവനേയും, അതേ; സമൂഹത്തിലെ എല്ലാ അംഗങ്ങളേയും അഗ്നിയജനം ചെയ്യുന്ന വേദാധികാരിയായ ഭൂസുരനു തുല്യം ഈശ്വരജ്ഞാനത്തിനു് അവകാശികളാക്കി. ഉണരാനുള്ള ശംഖനാദം ആദ്യമായി കേരളീയനഭസ്സിൽ മുഴക്കിയതു് സാക്ഷാൽ തുഞ്ചത്തു രാമാനുജൻ എഴുത്തച്ഛനായിരുന്നു. അതുപോലെ നീതിപീഠത്തിൽ നിന്നുള്ള വിപ്ലവപരമായ ഒരവകാശസ്ഥാപനം സാംസ്കാരിക രംഗത്തു് അതിനു മുമ്പോ പിമ്പോ കേരളത്തിൽ ഉണ്ടായിട്ടില്ല. വിജ്ഞാനപരമായ ദാസ്യത്തിൽനിന്നും കേരളീയ ബഹുജനങ്ങൾ മോചിതരാവുമ്പോൾ പിന്നെ അവരുടെ മേൽ ആർക്കും യാതൊരുവിധമായ ആധിപത്യവും വച്ചു പുലർത്തുവാൻ സാദ്ധ്യമല്ലെന്നു ദീർഘദർശനം ചെയ്ത ആ അഭിവന്ദ്യവിദ്യാഗുരുവിനെ നമസ്കരിക്കുക തന്നെ. ബ്രാഹ്മണരുടെ മന്ത്രതന്ത്ര

തീവ്രതയുടെ മുന്നിൽ ഏതു മുടിമന്നനും അടിപണിയണം എന്ന വ്യവസ്ഥിതിയിൽ തൊട്ടുകൂടായ്കയും തീണ്ടിക്കൂടായ്കയും മനുഷ്യത്വത്തെ മണൽത്തരികൾക്കു തുല്യം ശകലിച്ചു, ജാതിയും ജാതിവിഭാഗങ്ങളും കൊണ്ടു പതിതവർഗ്ഗങ്ങൾ മൃഗങ്ങൾക്കും താഴെയായി എണ്ണപ്പെട്ടിരുന്ന കാലങ്ങളിൽ സത്യത്തിന്റേയും സമത്വത്തിന്റേയും ആദർശപരമായ മാർഗ്ഗത്തെ ചൂണ്ടിക്കാട്ടി അതിലൂടെ യാത്ര ചെയ്യാൻ ആഹ്വാനം ചെയ്ത ധീരതയെഴുത്തച്ഛനെപ്പററി ചുഴിഞ്ഞുനോക്കി പഠിക്കുമ്പോൾ അത്ഭുതം തോന്നാത്തവർ ചുരുക്കമായിരിക്കും.

സത്യാന്വേഷണം എന്ന സുദുഷ്കരമായ പന്ഥാവിൽ സഞ്ചരിക്കുന്ന കുഞ്ഞൻപിള്ള ചട്ടമ്പി വിജ്ഞാനപരമായി മനുഷ്യനെ സ്വതന്ത്രനാക്കുന്ന എത്ര എത്ര കാര്യങ്ങളുടെ സത്യത്തെയാണ് അല്ലെങ്കിൽ ജ്ഞാനത്തെയാണ് അന്വേഷിച്ചും ആർജ്ജിച്ചും കൊണ്ടിരിക്കുന്നതെന്ന് ആക്കു തന്നെ പറയാൻ സാധിക്കും? സത്യാന്വേഷണം എന്നാൽ, എല്ലാററിന്റേയും പരമാർത്ഥം അറിഞ്ഞ് എല്ലാററിനുമുപരിയായി ആത്മസത്യത്തെ കണ്ടെത്തലാകുന്നു. സംതൃപ്തി തോന്നിക്കുന്ന ആ ആത്മസത്യബോധത്തെ വിവേകികൾ സ്വാതന്ത്ര്യമെന്നും മോക്ഷമെന്നും പറയുന്നു.

എന്തായാലും ശമിക്കാത്തതായിരുന്നു കുഞ്ഞൻപിള്ളയുടെ വിജ്ഞാനതൃഷ്ണ. രാജ്യത്ത് ഉടനീളം സഞ്ചരിച്ച് അപൂർവ്വമായ മന്ത്രതന്ത്രവിധികൾ, ജ്യോതിഷം, വൈദ്യം, ചരിത്രം, ലളിതകലകൾ എന്നിങ്ങനെ വിവിധ

വിഷയങ്ങളിലുള്ള താളിയോലഗ്രന്ഥങ്ങൾ അദ്ദേഹം തേടിക്കൊണ്ടിരുന്നു. അതിലേയ്ക്കായി പല പുരാതനകുടുംബങ്ങളുമായി പരിചിതനായി. വട്ടെഴുത്തു, കോലെഴുത്തു തമിഴ്, മലയാണ്മ മുതലായ പഴയ ലിപികളിൽ എഴുതപ്പെട്ടിട്ടുള്ള പല താളിയോല ഗ്രന്ഥങ്ങളും ചരിത്ര പുരുഷന്റെ കൈയ്യിൽ എത്തുന്നതിന് ആ പരിചയം കാരണമായി. ആ "കേരളവിജ്ഞാനസൂര്യ"ന്റെ പഠനസ്ഥലങ്ങൾ ഏറിയക്കുറും ആൽത്തറകളും, വഴിയമ്പലങ്ങളുമായിരുന്നു.

മന്ത്രതന്ത്രങ്ങൾ പഠിക്കുന്നതിലുള്ള അഭിനിവേശം, തിരുവനന്തപുരത്തെ പ്രസിദ്ധമായ എട്ടരയോഗത്തിൽപെട്ട ക്രൂപക്കരമഠം എന്ന വൈദിക ബ്രാഹ്മണ കുടുംബത്തിലേക്കു ചരിത്ര നായകനെ ആകർഷിച്ചു. എന്തെന്നാൽ, കേരളത്തിൽ മറെറാരു കുടുംബത്തിലും ലഭ്യമല്ലാത്ത അനവധി തന്ത്രവിധികളും മന്ത്രസമുച്ചയങ്ങളും അടങ്ങിയ താളിയോല ഗ്രന്ഥങ്ങൾ ആ വൈദിക കുടുംബത്തിലുണ്ടെന്നു കുഞ്ഞൻപിള്ള ബാല്യപ്രായം മുതൽ കേട്ടിരുന്നു.

ഒരു ദിവസം, 'ഷൺമുഖദാസൻ' എന്ന പേരിൽ അറിയപ്പെട്ടിരുന്ന ആ യുവവിജ്ഞാനി ക്രൂപക്കരമഠത്തിലേക്കു പോയി. അക്കാലങ്ങളിൽ, ഏതു നിലയിലുള്ള ജ്ഞാനിയായാലും ഒരു അബ്രാഹ്മണന്, ഒരു വൈദിക ബ്രാഹ്മണ കുടുംബത്തിലുള്ള ഗ്രന്ഥപ്പുരയെ സമീപിക്കുന്നതിനുപോലും അനുവാദം ലഭിച്ചിരുന്നില്ലെന്നുള്ളതു

പ്രത്യേകംപറയേണ്ടതില്ലല്ലോ. എന്നാൽ ഷൺമുഖദാസനായ കഞ്ഞൻപിള്ള മഠാധിപനായ വൈദികനെ കണ്ടു തന്റെ ആഗ്രഹം അറിയിക്കാൻ ഒട്ടും തന്നെ അധൈര്യം കാട്ടിയില്ല. ആഗതൻ, വേദോപനിഷത്തുകളിൽ അഗാധമായപാണ്ഡിത്യം നേടിയിട്ടുള്ള ആളാണെന്നും അസാധാരണ ബുദ്ധിശാലിയാണെന്നും കേട്ടിരുന്നതിനാൽ ശപിക്കുകയോ, ദേഷ്യപ്പെടുകയോ ചെയ്യാതെ മഠാധിപതി ഗ്രന്ഥപ്പുരയിലെ താക്കോൽ നൽകാൻ മഹാമനസ്കത കാട്ടിയതേ ഉള്ളു. പക്ഷേ ഒരു ഗ്രന്ഥവും പുരയ്ക്കു പുറത്തെടുക്കരുതെന്നും, അതിനുള്ളിലിരുന്നു നോക്കുകയേ ആകാവൂ എന്നും ഒരുനിർദ്ദേശം കൂടി നൽകപ്പെട്ടു. മൂന്നു അഹോരാത്രം ഭക്ഷണവും, ഉറക്കവുമില്ലാതെ കുഞ്ഞൻപിള്ള ആ ഗ്രന്ഥപ്പുരയ്ക്കുള്ളിലിരുന്നു അവിടെ ഉണ്ടായിരുന്ന ബഹുശതം താളിയോലഗ്രന്ഥങ്ങൾ സകലതും അഴിച്ചുപരിശോധിച്ചു ആവശ്യമായിട്ടുള്ളതെല്ലാം ഹൃദിസ്ഥമാക്കിയതായി പറയപ്പെടുന്നു. ആ സംഭവത്തെപ്പററി മറെറാരു തരത്തിലും പ്രസ്താവിച്ചു പോരുന്നുണ്ട്. യോഗിയായ ഷൺമുഖദാസൻ നേരായ മാർഗ്ഗത്തിൽകൂടി മഠത്തെ സമീപിച്ചിട്ടു ഗ്രന്ഥങ്ങൾ കാണാൻ അനുവദിക്കപ്പെടായ്കയാൽ ഗൂഢമാർഗ്ഗത്തിൽകൂടെ പ്രഖ്യാതമായ ആ ഗ്രന്ഥപ്പുരയിൽ കയറിയെന്നും രഹസ്സിൽ അവിടെ നിദ്രാവിഹീനനായി മൂന്നു ദിനരാത്രങ്ങൾ കഴിച്ചുകൂട്ടി ഗ്രന്ഥങ്ങൾ എല്ലാം പഠിച്ചു പ്രച്ഛന്നനായി സ്ഥലം വിട്ടു പോയി എന്നുമാണത്. എന്നാൽ അതു തെററാണെന്നും, മഠത്തിലെ മേപ്പാററിയുടെ അനുമതിയോടുകൂടിയാണു ചരിത്ര

പുരുഷൻ അവിടെ പ്രവേശിച്ചതെന്നു പറയുന്നതാണു ശരിയെന്നും അന്വേഷണത്തിൽ അറിയുന്നു. മാത്രമല്ല, മൂന്നാം ദിവസം ഗ്രന്ഥപ്പുരയിൽനിന്നും പുറത്തിറങ്ങിയ കുഞ്ഞൻപിള്ളയോടു മഠാധിപതി "എന്തെല്ലാം നോക്കി" എന്നു ചോദിച്ചതായും, മറുപടിയായി "അവിടെ ഉണ്ടായിരുന്നതെല്ലാം നോക്കി" എന്നു പറഞ്ഞതായും അറിയാൻ കഴിഞ്ഞിട്ടുണ്ടു്. അതു കേട്ടു വിസ്മയപരവശനായ മഠാധിപതി ചില അപൂർവ്വതന്ത്രവിധികളെപ്പററി ചോദിച്ചപ്പോൾ, ഒരിക്കൽ കേൾക്കുകയോ വായിക്കുകയോ ചെയ്താൽ ഏതും ഹൃദിസ്ഥമാകുന്ന ചരിത്രനായകൻ അതിനെല്ലാം അതതു തന്ത്രങ്ങൾകൊണ്ടു തന്നെ മറുപടി പറയുന്നതു കേട്ടു്, അത്ഭുതത്തിനു എന്തെങ്കിലും അതിരു കല്പിക്കാമെങ്കിൽ അതിന്റെ എല്ലാ പരിധികളേയും ഉല്ലംഘിച്ചുകൊണ്ടു് "ഇതു വിദ്യാധി രാജനോ?" എന്നു് ഉച്ചരിച്ചതായിട്ടുകൂടി പറയപ്പെടുന്നു. എന്തായാലും, കേരളത്തിലെ അനേക വർഷത്തെ വൈദിക പാരമ്പര്യമുള്ള മഹാബ്രാഹ്മണർ അറിഞ്ഞിട്ടില്ലാത്ത വൈദിക മന്ത്രതന്ത്രങ്ങളെല്ലാം കുഞ്ഞൻപിള്ള പഠിച്ചു എന്നതിനു് ഇതിൽപ്പരം ഒരു തെളിവു വേണമെന്നില്ല.

* * * * * *

രോഗങ്ങൾ കൊണ്ടു കഷ്ടപ്പെടുന്നവരെ രോഗബാധയിൽ നിന്നും രക്ഷിക്കാനായി കുഞ്ഞൻപിള്ളച്ചട്ടമ്പി തന്റെ ഇഷ്ടദേവതാഭജനത്തെയും മന്ത്രപഠനത്തെയും ഉപയോഗപ്പെടുത്തിയിരുന്നു. അതേപ്പററി ചരിത്രപുരുഷന്റെ

സമകാലീനനായ ശ്രീ. കെ. നാരായണക്കുരുക്കൾ ഇപ്ര കാരം രേഖപ്പെടുത്തിയിരിക്കുന്നു:

"ജ്യേഷ്ഠൻെറ രക്ഷയിൽനിന്നു തെററി, ഇൻചിനീയർ വകുപ്പിലെ ഒരു ഓവർസീയർ ആയിരുന്ന കേശവപിള്ളയോടു സഹവസിച്ചിരിക്കുമ്പോൾ മേൽപ്പടി കേശവപിള്ളയുടെ ഓഴ്ച്ച്യക്കണ്ടായിരുന്ന ഉദരരോഗത്തെ മാററിയതിലേക്കു ചട്ടമ്പിയുടെ ആവശ്യപ്രകാരം ഒരു വേലുണ്ടാക്കിക്കൊടുക്കുകയും ഒരു ദിവസം ആ സ്വർണ്ണവേലിനെ ഒരു ബ്രാഹ്മണനു ദാനം ചെയ്തിട്ടു സുബ്രഹ്മണ്യപൂജയിൽനിന്നു വിരമിക്കുകയും ചെയ്തതു് അദ്ദേഹത്തിൻെറ ജീവിതത്തിലെ ഏററവും പ്രധാനപ്പെട്ട ഒരു സംഭവമാകുന്നു."

ഏതു വിദ്യ ഗ്രഹിച്ചാലും അതുകൊണ്ടു് ജീവൻെറ അഭ്യുദയമായിരുന്നു ആ ജീവകാരുണ്യനിധി ആഗ്രഹിച്ചിരുന്നതു്. ചട്ടമ്പിസ്വാമി തിരുവടികളുടെ അനന്തമായ ലൌകികസംസ്കാരസിദ്ധികൾ എല്ലാം ജീവപരിത്രാണനത്തെ ഉദ്ദേശിച്ചു മാത്രമായിരുന്നു. അതല്ലെങ്കിൽ അലൌകികസംസ്കാരത്തിൻെറ പ്രഭാപൂരമായ അദ്ദേഹത്തിനു ലൌകികവിദ്യകൾപഠിക്കുന്നതുകൊണ്ടുള്ള ഗുണം ശൂന്യമാണു്. കഴിയുന്നിടത്തോളം ഒരു കാര്യത്തിലും പരാശ്രയത്തിനു പോകാതെ മനുഷ്യൻ അവനവനെ സംബന്ധിച്ചടത്തോളമുള്ള ആവശ്യത്തിനെങ്കിലും എല്ലാം അറിഞ്ഞിരിക്കണമെന്നു ചരിത്രപുരുഷൻെറ വിവിധവിദ്യാതാത്പര്യം നമ്മെ പഠിപ്പിക്കുന്നു. പിൽക്കാ

ചിത്തു മന്ത്രൗഷധങ്ങൾകൊണ്ടു് ഒരു കുട്ടിയുടെ അപസ്മാരരോഗബാധയെ ചട്ടമ്പിസ്വാമി തിരുവടികൾ മാററിയതിനെപ്പററി ആ കുട്ടിയുടെ അഭിജ്ഞയായ മാതാവു് ഇപ്രകാരമെഴുതിയിരിക്കുന്നു:

"1അവിടത്തെ കാരുണ്യനദീപ്രവാഹം എൻെറ പ്രിയപുത്രനായ അരവിന്ദാക്ഷനിൽക്കൂടിയാണു ആദ്യം എന്നിൽ പതിച്ചതു്. സുമാറു പതിനഞ്ചു കൊല്ലങ്ങൾക്കു മുൻപു അപസ്മാരരോഗം നിമിത്തമുള്ള ഒരു ഇളക്കം ആ കുട്ടിക്കുണ്ടായിരുന്നു. അന്നു് ഈ അവതാരപുരുഷൻ ഇരിങ്ങാലക്കുട......എഴുന്നെള്ളി വിശ്രമിക്കയായിരുന്നു. ഉടനെ കുട്ടിയുടെ പിതാവു (തത്തംപിള്ളിൽ കുഞ്ഞുണ്ണി മേനോൻ അവർകൾ എം. എ. എൽ. ടി.) അവിടെ പോയി ഗുരുപാദരെ ദർശിച്ചു വിവരം അറിയിച്ചതിൽ അദ്ദേഹം ഉടനെ എൻെറ ഗൃഹത്തിൽ വരികയും ചെയ്തു. പിന്നീടു കുട്ടിക്കു ചില പൂക്കൾ ഏല്പിക്കുകയും, കുട്ടിയുടെ അച്ഛനു് ഒരു മന്ത്രം ഉപദേശിച്ചതു ആയിരം ജപിക്കയും ചെയ്തപ്പോൾ ദണ്ഡയിളക്കം മാറി. പിന്നീടു് എനിക്കു പ്രസിദ്ധമായ സുബ്രഹ്മണ്യകവചം ഉപദേശിക്കയും അതു ദിവസേന കുട്ടിയെ മടിയിൽവച്ചു ചൊല്ലാൻ ആജ്ഞാപിക്കയും ചെയ്തു. ഈ രോഗം അതിനുശേഷം എൻെറ കുട്ടിയെ തീണ്ടിയിട്ടേയില്ല. എന്നുതന്നെയല്ല, പിന്നീടുണ്ടായ ചെറുകുട്ടികളെ കൈയ്യിൽ എടുത്തു് ഈ കവചം ചൊല്ലുക പതിവുണ്ടു്. ഈ സംഭവത്തിനുശേഷം ഞങ്ങളുടെ ഗൃഹത്തിൽ ഇതുവരെ മന്ത്രവാദികൾക്കു പ്രവേശനം ഉണ്ടായിട്ടില്ല."

---

1 ശ്രീ ചട്ടമ്പിസ്വാമികൾ.

# അദ്ധ്യായം — ൩

## അവധൂതസമാഗമം

ഐഹികാമുഷ്മികങ്ങളായ ജ്ഞാനസമ്പാദനത്തിനായുള്ള കുഞ്ഞൻപിള്ളച്ചട്ടമ്പിയുടെ പരിശ്രമം പിന്നെയും നിർവിഘ്നം തുടർന്നിരുന്നു. യോഗസാധനകളുടെ അനുഷ്ഠാനങ്ങൾമൂലം അൽഭുതകരങ്ങളായ പല സിദ്ധികളും അനുഭവപ്പെട്ടു എങ്കിലും അവകൊണ്ടൊന്നും അദ്ദേഹം തൃപ്തനായില്ല. 'അഹം ബ്രഹ്മാസ്മി' എന്ന ബോധത്തിൽ മനസ്സിനെ സ്ഥിരമായി നിറുത്തുവാനുള്ള യോഗിയുടേയും ജ്ഞാനിയുടേയും യത്നം കുഞ്ഞൻപിള്ള നിരന്തരം ചെയ്തുകൊണ്ടിരുന്നു. അതിലേയ്ക്കായി അദ്ദേഹം നാടുപേക്ഷിച്ചു ഹിമാലയത്തിലേയ്ക്കു പോവുകയോ സന്യാസിമഠങ്ങളിലെ ശിഷ്യത്വത്തിനായി കാംക്ഷിക്കുകയോ ചെയ്തില്ല. തിരുവിതാംകൂറിലെ നിർജ്ജനമായ നദീതീരം, ശിലാതലം, വനപ്രദേശം എന്നിവിടങ്ങളായിരുന്നു ആ മഹാത്മാവിന്റെ തപോഭൂമികൾ.

അക്കാലത്തു ദക്ഷിണ തിരുവിതാംകൂറിൽ ആത്മാനന്ദസ്വാമി (നാടാർവംശജനായ കുമാരവേലു) എന്ന പേരിൽ അറിയപ്പെട്ടിരുന്ന ഒരു യോഗിവര്യനുണ്ടായിരുന്നു. അദ്ദേഹം അഗസ്ത്യസമ്പ്രദായത്തിൽക്കൂടി ആത്മസാക്ഷാൽക്കാരം സാധിച്ച ഒരു യോഗിവര്യനായിരുന്നു. ആത്മാനന്ദസ്വാമിയും കുഞ്ഞൻപിള്ളച്ചട്ടമ്പിയും തമ്മിൽ പരിചയപ്പെട്ടു. അവർ ഒരുമിച്ചു, തെക്കൻദിക്കിൽ പലേടത്തും സഞ്ചരിക്കുകയും മരുത്വാമലയിൽ

തപശ്ചര്യയിൽ ഇരിക്കുകയും ഉണ്ടായിട്ടുണ്ട്. വൃദ്ധനായ ആത്മാനന്ദസ്വാമിയെ ചരിത്രപുരുഷൻ സഹജമായ സ്നേഹപ്രചുരിമയോടുകൂടി ശുശ്രൂഷിച്ചിരുന്നുവെന്നും അദ്ദേഹം സംപ്രീതനായി യോഗമാർഗ്ഗത്തിലുള്ള തന്റെ ദീർഘകാലത്തെ അനുഭവങ്ങളെ അവസാനഘട്ടത്തിൽ ആശ്രയമായിവന്ന ആ യുവയോഗിക്ക് ഉപദേശിച്ചു എന്നും പറയപ്പെടുന്നു. കുണ്ഡലിനീശക്തിയെ ഉണർത്തുന്നതിനു ദ്രാവിഡയോഗികൾ പരമ്പരയായി അനുഷ്ഠിച്ചിരുന്ന മാർഗ്ഗങ്ങൾ അനുഭവജ്ഞാനത്തോടുകൂടി കുഞ്ഞൻപിള്ളച്ചട്ടമ്പിയെ അഭ്യസിപ്പിച്ചതു് ആത്മാനന്ദസ്വാമികൾ എന്നാണറിവ്. തമിഴിലെ മർമ്മശാസ്ത്രം മുഴുവൻ, സുഷുമ്നാനാഡിയുടെ പാർശ്വങ്ങളിലൂടെ പോകുന്ന ഇട, പിംഗല എന്നീ നാഡികളെയും, അരക്കെട്ടിൽനിന്നു നട്ടെല്ലുവഴി ശിരസ്സിലേക്കു ഗമിക്കുന്ന കുണ്ഡലിനീശക്തിയെയും ആധാരമാക്കി നിർമ്മിക്കപ്പെട്ടിട്ടുള്ളതാണല്ലോ. കുണ്ഡലിനീശക്തി ഉണർന്നു സുഷുമ്ന തുറക്കുന്നതിനായിട്ടാണ് സാധാരണയായി യോഗികൾ യത്നിക്കുന്നതു്. അതിനു ദ്രാവിഡയോഗികൾക്കു ചില പ്രത്യേക സമ്പ്രദായങ്ങളുണ്ട്. അവ അഗസ്ത്യസമ്പ്രദായത്തിലുൾക്കൊള്ളുന്നു. ആ സമ്പ്രദായങ്ങളുടെ വൈവിദ്ധ്യത്തെയും അനുഭവങ്ങളെയും ആധാരമാക്കിയിട്ടായിരുന്നു ആത്മാനന്ദസ്വാമി കുഞ്ഞൻപിള്ളച്ചട്ടമ്പിയെ ഉപദേശിച്ചതെന്നാണറിവ്. ഏതാണ്ട് ആറുമാസക്കാലം തുടർച്ചയായി ചരിത്രപുരുഷൻ ആത്മാനന്ദനുമൊത്തു മരുത്വാമലയിൽ യോഗവൃത്തി പരിശീലിച്ചിരുന്നു.

സഗുണോപാസനയിൽ ആരംഭിച്ച കുഞ്ഞൻപിള്ളയുടെ ഈശ്വരാരാധനം നിർഗ്ഗുണോപാസനയിലേക്കുയൎന്നു; ഈശ്വരൻെറ ദ്വൈതഭാവം വിസ്മൃതമായി. താൻതന്നെയാണു സർവ്വവും എന്ന പരമാത്മജ്ഞാനം ഉദ്ഘപ്പെടാൻ തുടങ്ങുമ്പോൾ, അദ്ദേഹം കൌമാരവയസ്സിൽ ബാലാസുബ്രഹ്മണ്യമന്ത്രോച്ചാരണത്തോടുകൂടി ആരംഭിച്ച സുബ്രഹ്മണ്യപൂജ വേണ്ടെന്നു വച്ചു. അതു് ആ മഹാത്മാവിൻെറ ജീവിതത്തിലെ "ഏററവും പ്രധാനപ്പെട്ട ഒരു സംഭവമായി" ഒരു സമകാലീനൻ രേഖപ്പെടുത്തിട്ടുള്ളതു ശ്രദ്ധേയമാകുന്നു. എന്നാൽ പിൽക്കാലത്തു താൻ സന്ന്യാസം നൽകിയിട്ടുള്ള ശിഷ്യന്മാൎക്കു് ചരിത്രപുരുഷൻ ഉപദേശിച്ചിട്ടുള്ളതു തൻെറ ഗുരു തനിക്കു ഉപദേശിച്ചതായ 'ബാലാസുബ്രഹ്മണ്യമന്ത്ര'പൂർവ്വമുള്ള സുബ്രഹ്മണ്യോപാസനമായിരുന്നു എന്നതും ശ്രദ്ധേയമാകുന്നു. 'തത്വമസ്യാ'ദി ശ്രുതിവാക്യങ്ങൾകൊണ്ടു ജ്ഞാനോപദേശം ചെയ്യുന്ന ആർഷരീതിയെ കുഞ്ഞൻപിള്ളച്ചട്ടമ്പി പിന്തുടൎന്നതായി കാണുന്നില്ല. നിമ്നഗൎത്തത്തിൽ നിന്നു കയറുന്നതിനു പഴുതു നൽകുക എന്നതായിരിക്കണം അതിൽ പ്രമാണമായി സ്വീകരിക്കപ്പെട്ടിട്ടുള്ളതെന്നു തോന്നുന്നു.

ആത്മാനന്ദസ്വാമിയുമായുള്ള സമ്പൎക്കത്തിനുശേഷം പൂർണ്ണനായ ഒരു യോഗിയുടെ അവസ്ഥയിൽ കുഞ്ഞൻപിള്ള മരുത്വാമലയിലും നാഗരുകോവിൽ പരിസരങ്ങളിലും കഴിഞ്ഞിരുന്നു. പക്ഷേ, താൻ ശ്രുതിസ്മൃതികളിൽനിന്നും ആചാര്യന്മാരിൽനിന്നും ധരിച്ചിട്ടുള്ള വിധ

ത്തിൽ, മനസ്സുകൊണ്ടു് അളന്നു നോക്കുമ്പോൾ തന്റെ ആത്മജ്ഞാനം പൂർണ്ണമായിട്ടില്ലെന്ന ഒരു അസംതൃപ്തി അദ്ദേഹത്തിന്റെ ബോധമനസ്സിൽ അവശേഷിച്ചിരുന്നു. കഷ്ടിച്ചു് ഇരുപത്തെട്ടുവയസ്സുമാത്രം പ്രായമുണ്ടായിരുന്ന അക്കാലത്തു നാഗരുകോവിലിനടുത്തുള്ള വടിവീശ്വരത്തു വച്ചു ചരിത്രപുരുഷൻ ഒരു അവധൂതനുമായി കണ്ടുമുട്ടി. അതു് ആ മഹാത്മാവിന്റെ ആദ്ധ്യാത്മിക ജീവിതത്തിലെ ഏറ്റവും പ്രാധാന്യമേറിയ ഒരു സംഭവമായി കീർത്തിക്കപ്പെടുന്നു. ആദ്യമായി നിർവ്വികല്പസമാധി ലഭിച്ച ആ മഹൽസംഗമത്തെപ്പററി പറയപ്പെടുന്നതിങ്ങനെയാണു്:

ഒരു ദിവസം, വടിവീശ്വരംഗ്രാമത്തിൽ ഒരു സദ്യ നടക്കുകയായിരുന്നു. ഊണു കഴിഞ്ഞു പന്തലിൽനിന്നും മാററപ്പെടുന്ന ഇലകൾ ഒരൊഴിഞ്ഞ സ്ഥലത്തു ഭൃത്യന്മാർ കൊണ്ടുപോയി ഇട്ടുകൊണ്ടിരുന്നു. തെരുവുനായ്ക്കൾ അവിടെ എത്തിക്കൊണ്ടിരുന്നു. അവ, എച്ചിലിലകൾ നക്കിത്തുടയ്ക്കുന്നതിനിടയിൽ പരസ്പരം മുന്തിവീഴ്പ്പിച്ചും ചെനത്തും ചീറിയും, കുരച്ചും കടിപിടിച്ചും ആ രംഗത്തെ ബീഭത്സമാക്കിക്കൊണ്ടിരുന്നു. ആ ജന്തുക്കളുടെ പങ്കാളിയായി അർദ്ധനഗ്നനായ ഒരു മനുഷ്യനും എച്ചിൽ ഇലയിൽ ഉള്ളതു ഭക്ഷിപ്പാനായി കൂടിയിരുന്നു. ഭക്ഷണാർത്ഥിയായ ആ മനുഷ്യൻ നായ്ക്കളുടെ ശല്യത്തെ തെല്ലും ഗണിക്കാതെ ഇലകളിൽ അവശേഷിച്ചിട്ടുള്ളതിനെ തിന്നു തൃപ്തനാവുന്ന കാഴ്ച അസാധാരണമായിരുന്നു. എന്നാൽ അധികംപേരും ആ കാഴ്ച കണ്ടുനിൽക്കുവാൻ

വഴിപോക്കർ സാധിച്ചില്ല. ഇടയിൽ, തെരുവുപിള്ളേർ വന്നുകൂടി നായ്ക്കളോടൊപ്പം എച്ചിലില നക്കിക്കൊണ്ടിരുന്ന ആ അർദ്ധനഗ്നനെ കല്ലെറിഞ്ഞു അവിടുന്നു വിരട്ടിയോടിച്ചു. എറി ഏററിട്ട് ഒരു പ്രതിഷേധശബ്ദവും പുറപ്പെടുവിക്കാതെ ദസ്മരാഭിരാമമായ മുഖത്തോടുകൂടി അവിടെനിന്നുപോയ ആ മനുഷ്യന്റെ ക്ഷമാശീലവും, കാരുണ്യാകുലമായ നോട്ടവും, നോക്കിനിന്നിരുന്ന പഥികരെ വേദനിപ്പിച്ചു. പഥികരിൽ ഒരാൾ നമ്മുടെ ചരിത്രനായകനായിരുന്നു. അദ്ദേഹം ആ അർദ്ധനഗ്നന്റെ പുറകേപോയി.

ആളുകളുടെ ദൃഷ്ടിയിൽനിന്നു മറഞ്ഞു നെൽപ്പാടങ്ങൾ നിറഞ്ഞ ഒരു വിജനസ്ഥലത്തെത്തിയപ്പോൾ, തന്നെ ഒരാൾ അനുഗമിക്കുന്നുണ്ടെന്നു മനസ്സിലാക്കി പ്രാകൃതമനുഷ്യൻ ഗതി മന്ദീഭവിപ്പിച്ചു. എന്നാൽ പിൻതുടരുന്ന ആൾ തന്നെ സമീപിക്കുന്നു എന്നു കണ്ടപ്പോൾ അർദ്ധനഗ്നൻ അതിവേഗത്തിൽ നടന്നുതുടങ്ങി. നടന്നു നടന്ന് ഒരു മുൾവനത്തിലേക്കു കടന്നു നടതുടങ്ങി. കാലിൽ മുള്ളുകൾ തെരുതെരെ തറച്ചുകൊണ്ടിരുന്നിട്ടും അനുഗാമി പിന്തിരിയുന്നില്ല. മുൻഗാമി മുൾക്കാട്ടിനപ്പുറത്തു എത്തി, ദയാവിവശനായി ഒരു ശിശുവിനെപ്പോലെ ചിരിച്ചുകൊണ്ടു തിരിഞ്ഞുനിന്നു. അനുഗാമി അടുത്തെത്തി. കരുണാശീതളമായ സ്വരത്തിൽ "കുട്ടികളുടെ കല്ലേറു നന്നായി വേദനിപ്പിച്ചു അല്ലേ സ്വാമി" എന്നിങ്ങനെ കുത്താർപിച്ചു. ആ അർദ്ധനഗ്നനോട് ചോദിച്ചുകൊണ്ട് അദ്ദേഹത്തിന്റെ മുൻപിൽവീണു

സാഷ്ടാംഗം നമസ്കരിച്ചു. പ്രേമജലധിയുടെ അഗാധതയിലുള്ള മുത്തുകൾ ഇരുവരുടേയും മുഖങ്ങളിൽ വിളങ്ങുന്നതുമാതിരി ഒരു അലംഭാവം അവരിൽ ദൃശ്യമായി. ഉടനേതന്നെ നീണ്ടുനിന്ന ഒരു നിർവ്വികല്പസമാധിയിൽ കുഞ്ഞൻപിള്ളച്ചട്ടമ്പി ലയിക്കുന്നതിനു് അർദ്ധനഗ്നവേഷത്തിൽകണ്ട ആ അവധൂതന്റെ ഹൃദയജ്യോതിസ്സു ചിതറുന്ന നേട്ടങ്ങൾ മാത്രം മതിയായിരുന്നു..........
...............

---

# അദ്ധ്യായം—൭

## "അസ്പൃശ്യ"രുടെ ഇടയിൽ

അനന്തരം ഷൺമുഖദാസനായ കുഞ്ഞൻപിള്ളച്ചട്ടമ്പിയെ പരിചിതലോകം അറിയുന്നതു സാധാരണക്കാരായ ജനങ്ങളോടൊത്തു ജീവിക്കുന്ന സർവ്വശാസ്ത്രപാരംഗതനും, ജീവകാരുണ്യനിധിയും, ആദ്ധ്യാത്മികസിദ്ധിപ്രപഞ്ചത്തിന്റെ അധിപനുമായ ഒരു മഹാത്മാവായിട്ടായിരുന്നു. പരിചിതർ അദ്ദേഹത്തെ 'സ്വാമി' എന്നു വിളിച്ചുതുടങ്ങി. അവരിൽ ചിലർ ആ യതീന്ദ്രനെ കാണുന്ന മാത്രയിൽ നമ്രശിരസ്കരായി കൈകൾ കൂപ്പി നിൽക്കുമായിരുന്നു; മററു ചിലർ സാഷ്ടാംഗപ്രണിപാതത്തിനായി വ്യക്തിഗാംഭീര്യംനിറഞ്ഞ ആ യുവാവിന്റെ മുൻപിൽ എത്തുമായിരുന്നു. പക്ഷേ, ആ ബഹുമാനപ്ര

കടന്നത്തിനും 'സ്വാമി' എന്നുള്ള അഭിസംബോധന ത്തിനും താൻ അർഹനാകുന്നതെങ്ങനെയെന്നു വിചിന്ത നം ചെയ്‌വാൻ വിനയാന്വിതനായി പരിചിതരോടു് ആ യുവസന്ന്യാസി പറയുവാൻ മടിച്ചിരുന്നില്ല. കാവി വസ്ത്രം, വളർത്തി നീട്ടിയ കേശപാശങ്ങൾ, അല്ലെങ്കിൽ മുണ്ഡനം ചെയ്ത ശിരസ്സ്, യോഗദണ്ഡു, വേദാന്തസംഭാഷ ണം ആദിയായവയായിരുന്നു അക്കാലങ്ങളിൽ സാധാരണ ജനങ്ങൾ ഒരു സന്ന്യാസിയുടെ ലക്ഷണങ്ങളായി കണക്കാക്കി യിരുന്നതു്. ആ ലക്ഷണങ്ങളിൽ കേശവും താടിയുമല്ലാതെ മറ്റൊന്നും ചട്ടമ്പി സ്വാമിയിൽ ദർശിപ്പാനുണ്ടായിരു ന്നില്ല. യഥാർത്ഥത്തിൽ ഒരു ജ്ഞാനിയുടെ മാനദണ്ഡം അവയിലൊതുങ്ങുന്നതല്ലെന്നു ചട്ടമ്പിസ്വാമിയുടെ ജീവി തം ബഹുജനങ്ങൾക്കു ബോദ്ധ്യപ്പെടുത്തിക്കൊടുക്കുന്ന കാലഘട്ടം വിദൂരമല്ല. ജീവകാരുണ്യപ്രകാശം തെളിച്ച വഴിയിലൂടെ സഞ്ചരിച്ചു പരമാത്മജ്യോതിസ്സിൽ എത്തി യിരിക്കുന്ന ചട്ടമ്പിസ്വാമിതിരുവടികൾ തന്റെ ആത്മീ യമായ അവസ്ഥ എന്തെന്നു് അന്യർ അറിയണമെന്നു് ഒരിക്കലും ആഗ്രഹിച്ചിരുന്നില്ല. അപൂർവ്വനായ ഒരു സമ ദർശിയിൽ നിന്നു മാത്രം പ്രതീക്ഷിക്കാവുന്ന അദ്ദേഹ ത്തിന്റെ സ്വഭാവഗുണങ്ങളാണു സാധാരണക്കാരുമായി ടപഴകി അവരിൽ ഒരുവനായി ജീവിക്കുന്ന അദ്ദേഹ ത്തെ വിശേഷിപ്പിച്ചു കാട്ടുവാൻ തുടങ്ങിയതു്. കേവലം 'ചട്ടമ്പി' എന്ന ഒരു സംജ്ഞ കൊണ്ടുമാത്രം താൻ അറി യപ്പെട്ടാൽ മതിയെന്നു ത്യാഗത്തിന്റെ നവസൗരഭ്യം പരത്തുന്ന നിസ്സംഗത്വത്തെ വാക്മനഃകായങ്ങളാൽ

അനശ്വരമാക്കിയിരിക്കുന്ന ആ മഹാത്മാവ് അനുഗ്രഹിച്ചു.

യൌവനാരംഭകാലത്തിൽ, പതിതരും അസ്പൃശ്യരുമായി എണ്ണപ്പെട്ടിരുന്ന ഈഴവരുമായി സഹവസിച്ചിരുന്ന ചരിത്രപുരുഷൻ ജ്ഞാനലബ്ധിക്കുശേഷം ആ വിപുലജനവിഭാഗത്തിന്റെ നിതാന്തബന്ധുവായി പ്രത്യക്ഷപ്പെട്ടു. അസ്പൃശ്യതാതാപത്തിൽ ആണ്ടുപോയ ഈഴവവർഗ്ഗത്തിലെ മിത്രങ്ങളും പരിചിതരും ആയ ഉത്കർഷേച്ഛുക്കൾ ആ മഹാത്മാവിനെ അധികമായ ബഹുമാനാദരങ്ങളോടുകൂടി സ്വീകരിച്ചു. അവരോടു സ്വാമിജിക്കുണ്ടായിരുന്ന സഹതാപം അളവററതായിരുന്നു. സ്വവർഗ്ഗീയരുടെ ആക്ഷേപങ്ങളെ തൃണവൽഗ്ഗണിച്ചുകൊണ്ട് അവരുടെ ഭവനങ്ങളിൽ ചെന്നു് ആഹാരം കഴിക്കുവാൻ മുൻപു് അദ്ദേഹം കാട്ടിയിരുന്ന മഹാമനസ്കത ദ്വിഗുണീഭവിച്ചു. "താണനിലത്തേ നീരോടു" എന്ന പഴഞ്ചൊല്ലു സ്വാമിതിരുവടികളുടെ കരുണാമസൃണമായ ആ പെരുമാററത്തെ ആപാദം ധന്യമാക്കി. "[1]മൂലപ്രകൃതിയും ബ്രഹ്മചൈതന്യവുമത്രേ സകല ചരാചരങ്ങളുടേയും മാതാപിതാക്കന്മാരായിരിക്കുന്നതു്" എന്ന ബോധം ബലവത്തായിട്ടുള്ള ചട്ടമ്പിസ്വാമിയിൽ, ദയ, സ്നേഹം, സഹതാപം എന്നിവയല്ലാതെ അദ്ദേഹത്തെ മാനവലോകവുമായി ബന്ധിപ്പിക്കുന്ന മററു ഭാവങ്ങൾ, തുലോം കുറവായിരുന്നു.

---

1 പിൽക്കാലത്തു് എറണാകുളം സ്ത്രീസമാജത്തിൽ ചെയ്ത ഒരു പ്രസംഗത്തിൽ നിന്നു്,

മുൻപേ അന്യായിതീർന്നിരുന്ന വെളുത്തേരി കേശവൻ വൈദ്യനെക്കൂടാതെ, ഈഴവവംശജനായ പെരുന്നെല്ലി കൃഷ്ണൻവൈദ്യൻ എന്നൊരു സഹൃദയാഃഗ്രസരൻ സ്വാമിതിരുവടികളുടെ ആരാധകനായി വന്നുട്ടുത്തു. ഈ കേശവകൃഷ്ണന്മാരുടെ ഭവനങ്ങൾ തിരുവനന്തപുരം നഗരത്തിന്റെ ദക്ഷിണഭാഗത്തായിരുന്നു.

ഉത്ക്കർഷേച്ഛുക്കളായ 'വെളുത്തേരി' 'പെരുന്നെല്ലി' എന്നീ രണ്ടു പണ്ഡിതരത്നങ്ങൾക്കും ചട്ടമ്പിസ്വാമിതിരുവടികൾ മിത്രവും, ഉപദേഷ്ടാവും, ഗുരുവും, ആരാധ്യാചാര്യനും ആയിരുന്നു. അവരെപ്പോലെതന്നെ ബഹുമാനാദരങ്ങളോടുകൂടി സ്വാമിജിയെ ആരാധിക്കാൻ തുടങ്ങിയ വ്യുൽപ്പന്നമതികളായ ഈഴവവംശജർ വേറേയും ഉണ്ടായിരുന്നു. എന്നാൽ അനന്തരകാലത്തു കേരളചരിത്രത്തിൽ അത്യന്തം ഭാസമാനമായ ഒരു ചരിതത്തിനു അവകാശിയാകുന്ന ഈഴവവംശജനായ ഒരു സത്യാന്വേഷണതല്പരൻ—നാണുവാശാൻ എന്ന പേരിൽ അറിയപ്പെട്ടിരുന്ന സാത്വികനായ ഒരു യുവാവ്,—ഏറക്കുറെ സമാനവയസ്കൻ—ചരിത്രനായകനെ സമീപിച്ചതു് ഒരു മഹാസംഭവമാകുന്നു. യോഗജ്ഞാനവിഷയങ്ങളിൽ അനുഭൂതിസമ്പന്നനായ 'സദ്ഗുരു'വിനെത്തേടി ജ്ഞാനേച്ഛുവായ നാണുവാശാൻ തുടർച്ചയായി അലയുകയായിരുന്നു. വൈദികസാഹിത്യം അഭ്യസിക്കുന്നതിനുള്ള ദാഹം അദ്ദേഹത്തിൽ കലശലായിരുന്നു. വേദത്തിന്റെ അവകാശികൾ ബ്രാഹ്മണരായിരുന്നതിനാൽ, പതിതത്വം മാത്രമല്ല, അസ്പൃശ്യതാതത്വംകൂടി കല്പിക്ക

പ്പെട്ടിട്ടുള്ള ഒരു വർഗ്ഗത്തിൽ പിറന്ന ആ യുവചിന്തകനെ മനുഷ്യസാമാന്യമായ സമബുദ്ധിയോടും സദുദ്ദേശത്തോടുംകൂടി സ്വീകരിപ്പാൻ അക്കാലത്തെ വേദജ്ഞാനികൾ ആരും ഒരുമ്പെട്ടില്ല. നായർവംശജനായ ഒരു പണ്ഡിതൻെറ കാരുണ്യംമൂലം ഏതാനും വർഷം സംസ്കൃതം പഠിച്ചു. ഐഹികസുഖങ്ങളിൽ വിരക്തി തോന്നുക നിമിത്തം കുടുംബജീവിതം ഉപേക്ഷിച്ചിറങ്ങി. മഹാശാന്തനും, സാത്വികപ്രകൃതിയുമായ നാണുവാശാന് അപ്പോൾ പ്രായം ഏതാണ്ട് ഇരുപത്തെട്ടോളമായിട്ടുണ്ടാവും. ജന്മസിദ്ധമായ കവിതാവാസനയും ആ യുവാവിൽ പ്രകടമായിരുന്നു.

ഒരു ദിവസം തിരുവനന്തപുരം നഗരത്തിന്റെ വടക്കുഭാഗത്തു ചെമ്പഴന്തിയിൽ അണിയൂർ ക്ഷേത്രത്തിനടുത്തുള്ള ഒരു ഭവനത്തിൽ ചട്ടമ്പിസ്വാമിതിരുവടികൾ വിശ്രമിക്കുകയായിരുന്നു. നാണുവാശാൻ, ചട്ടമ്പിസ്വാമികളെപ്പററി കേട്ടു തുടങ്ങിയിട്ടു കാലം കുറച്ചു കഴിഞ്ഞിരുന്നു. നേരിൽ ചെന്നു കാണുന്നതിനോ, കൂട്ടിക്കൊണ്ടുപോയി പരിചയപ്പെടുത്തുന്നതിനോ അതുവരെയും സൗകര്യമോ ആരേലാ ഉണ്ടായില്ല. ചരിത്രനായകൻ താണവരുടെ ബന്ധുവാണെന്നും, പ്രത്യേകിച്ച് ഈഴവവംശജരിൽ ചിലരുടെ ആത്മമിത്രമാണെന്നും നാണുവാശാൻ കേട്ടിരുന്നു.....................

ചട്ടമ്പിസ്വാമിതിരുവടികൾ അണിയൂർ ക്ഷേത്രസന്നിധിയിലേക്കുപോയി. സ്വാമിജി അവിടെ സമാഗത

നാകുമെന്നു നേരത്തെ അറിഞ്ഞു നാണുവാശാനും അവിടെ എത്തി. ദൃഢഗാത്രനും, ആജാനുബാഹുവുമായ ചട്ടമ്പിസ്വാമിതിരുവടികളുടെ വ്യക്തിപ്രഭാവത്തിൽ ആകൃഷ്ടനായി നിർന്നിമേഷനായി നോക്കിനിന്നിരുന്ന നാണുവാശാനെ സ്വാമിജി അരികിൽ വിളിച്ചു സംഭാഷണമാരംഭിച്ചു. ലജ്ജാലുവും, വിനയാന്വിതനുമായ നാണുവാശാൻ, ആത്മജ്ഞാനതല്പരനാണെന്നു സ്വാമിജിക്കു മനസ്സിലാകുവാൻ സമയം അധികം വേണ്ടിവന്നില്ല. ഒരു ജ്യേഷ്ഠഭ്രാതാവു കനിഷ്ഠസഹോദരനോടു എന്നപോലെ സ്വാമിജി നാണുവാശാനോടു പെരുമാറി. സ്നേഹത്തിന്റെയും സഹതാപത്തിന്റെയും മധുരോദാരമായ ഭാവങ്ങൾ സ്വാമിജിയിൽ നിരന്തരം പരിസ്ഫുരിച്ചിരുന്നു.

നാണുവാശാൻ, ചട്ടമ്പിസ്വാമിതിരുവടികളുടെ അന്തേവാസിയായി. വേദോപനിഷത്തുകളും, വിവിധശാസ്ത്രങ്ങളും, വാത്സല്യാതിരേകത്താൽ 'നാണു' എന്നു വിളിക്കുന്ന ആത്മജ്ഞാനതല്പരനായ നാണുവാശാനെ സ്വാമിജി അഭ്യസിപ്പിച്ചുതുടങ്ങി. നാണുവാശാൻ, സ്വാമിജിയുടെ സന്തതസഹചാരിയായി. ഏകാഗ്രത ലഭിക്കുന്നതിനായി തനിക്കു, പ്രാകൃതവേഷത്തിൽ വന്ന അവധൂതഗുരു കൗമാരകാലത്തു ഉപദേശിച്ച അതേ 'ബാലാസുബ്രഹ്മണ്യ'മന്ത്രം പ്രണവപൂർവ്വം 'നാണു'വിനു സ്വാമിജി ഉപദേശിച്ചു. പിന്നീടു പക്വത പരിശോധിച്ചറിഞ്ഞതിനുശേഷം യോഗസാധനകൾ പരിശീലിക്കുവാനുള്ള ഉപദേശങ്ങൾ നൽകപ്പെട്ടു. അവർ ഏകാന്തത ലഭിക്കുന്ന സ്ഥലങ്ങളിൽ തപസ്സിനായി പോവുകയായി. ആ

അന്തേവാസിത്വം അനേക സംവത്സരക്കാലം തുടർന്നു പോയി. വൈദികഗ്രന്ഥങ്ങളും, എല്ലാവിധ മന്ത്രതന്ത്രങ്ങളും 'നാണു'വിനെ 'സദ്ഗുരു'വായ സ്വാമിജി അഭ്യസിപ്പിച്ചു. ആദ്യകാലങ്ങളിൽ, വേദാന്തവിഷയകമായ സംവാദങ്ങൾക്കായി ശിഷ്യനേയും കൂട്ടിക്കൊണ്ടു സ്വാമി തിരുവടികൾ തയ്ക്കാട്ടയ്യാവ് തുടങ്ങിയ വേദാന്തപ്രഭാഷകരുടെ അടുക്കലും പോയിട്ടുണ്ട്. ആത്മസാക്ഷാൽക്കാരം ശിഷ്യനു സിദ്ധിക്കുവോളം സ്വാമിജി ശിഷ്യനെ വേർപിരിഞ്ഞില്ല എന്നുവേണം പറയുവാൻ.

പിൽക്കാലത്തു, യോഗജ്ഞാനത്തിൽ ശ്രീനാരായണൻ (നാണുവാശാൻ) പ്രാപിച്ചിട്ടുള്ള അവസ്ഥ എന്താണെന്നു ചട്ടമ്പിസ്വാമിതിരുവടികൾ തന്നെ രേഖപ്പെടുത്തിയിരിക്കുന്നു:

"[1]യോഗജ്ഞാനപാരംഗമതയ്ക്കു — യോഗജ്ഞാനപ്രമേയങ്ങളെ സംപ്രദായരീത്യാ ഗ്രഹിക്കുകയും പരിശീലിക്കുകയും ചെയ്തു് ആരൂഢപദത്തിൽ എത്തുന്നതിന് അനേക സംവത്സരക്കാലം എന്നോടുകൂടി സഹവസിച്ചിട്ടുള്ള എന്റെ പ്രഥമശിഷ്യൻ നാണുഗുരു.........."

ശ്രീനാരായണൻ, മതകാര്യങ്ങളിൽ സമ്പാദിച്ചിട്ടുള്ള യോഗ്യതകളിൽ ചട്ടമ്പിസ്വാമിതിരുവടികൾക്കുള്ള

---

1 ശ്രീമദ് ചട്ടമ്പിസ്വാമിതിരുവടികളുടെ ദ്വിതീയശിഷ്യൻ ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ രചിച്ച "ദേവാർച്ചാപദ്ധതി" എന്ന ഗ്രന്ഥത്തിന്റെ മുഖവുര.

മതിപ്പിനു താഴെ ഉദ്ധരിക്കുന്ന വരികൾ സാക്ഷ്യം വഹിക്കുന്നു:

"1 (1)ജ്ഞാനം, മുൻപു യോഗജ്ഞാനവിഷയത്തിൽ എന്റെ ശിഷ്യനായിരുന്നതുകൊണ്ടു നാണുഗുരുസ്വാമി എന്നയാളും ഈഴവരിൽ ചിലരും തങ്ങളിൽ പഴമപാരിചയക്കാരാണു്. (2) അവർ സ്വജനരക്ഷമാത്രം ക്ഷേത്രപ്രതിഷ്ഠ മുതലായവ നടത്തുന്നതായി കേൾവിയുണ്ടു്. (3) ടി ആളിനു മതവാദത്തിനു ഇറങ്ങേണമെന്നു തോന്നുന്ന കാലത്തു് അതിലേയ്ക്കായി മറ്റൊരുത്തരുടെ സഹായമോ ഉപദേശമോ വേണ്ടതായി വരുമെന്നു തോന്നുന്നില്ല."

"യോഗജ്ഞാനപ്രമേയങ്ങളെ സംപ്രദായരീത്യാ ഗ്രഹിക്കുകയും പരിശീലിക്കുകയും" ചെയ്യുന്ന മാർഗ്ഗത്തിനു തീർത്ഥപാദ സംപ്രദായം എന്നു പേർ നൽകപ്പെട്ടിരിക്കുന്നു. കേരളത്തിൽ ഈ പ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവു ചട്ടമ്പിസ്വാമി തിരുവടികളാകുന്നു. ശ്രീമദ്ശങ്കരാചാര്യസ്വാമികളുടെ 'അദ്വൈത സമ്പ്രദായ'വും, ദ്രാവിഡാചാര്യന്മാരുടെ യോഗമാർഗ്ഗമായ 'സിദ്ധാന്ത സംപ്രദായവും കൂട്ടിയിണക്കിയ ഒരു ആദ്ധ്യാത്മിക പന്ഥാവാണു തീർത്ഥപാദസംപ്രദായം. ഈ സംപ്രദായത്തിൽ, ചട്ടമ്പിസ്വാമി തിരുവടികളുടെ ആദ്യശിഷ്യൻ ശ്രീനാരായണഗുരുവാകുന്നു. അദ്ദേഹത്തെക്കൂടാതെ യോഗജ്ഞാനാനുഭൂതികൾ സിദ്ധിച്ച രണ്ടു ശിഷ്യന്മാർകൂടി പിൽക്കാലത്തു് സ്വാമിജിക്കുണ്ടായിട്ടുണ്ടു്.

1 ശ്രീചട്ടമ്പിസ്വാമികൾ. പുറം 43, 44

ജ്ഞാനലബ്ധിക്കുശേഷം തീർത്ഥപാദന്മാരുടെ ലക്ഷ്യം മനുഷ്യസേവനമാകുന്നു. അധഃപതിതരും, അസ്പൃശ്യരുമായി ഗണിക്കപ്പെട്ടിരുന്ന ഈഴവവംശരുടെ ആജന്മബന്ധുവായ ചട്ടമ്പിസ്വാമി തിരുവടികൾക്ക് ആ സമുദായത്തിൽ നിന്നും സത്യാന്വേഷിയായ ഒരു ശിഷ്യനെ കിട്ടിയതുകൊണ്ടുണ്ടായ സന്തോഷം അവാച്യമായിരുന്നു. തന്റെ ശിഷ്യനെക്കൊണ്ടു് ആ അധഃപതിത സമുദായത്തെ സമുദ്ധരിപ്പിക്കുവാനുള്ള അവസരം കൈവരുമെന്നു നേരത്തേ അദ്ദേഹം കണ്ടിരിക്കണം. ക്ഷേത്രത്തിൽ പ്രവേശിക്കുവാൻ പാടില്ലാത്ത ഈഴവർ തുടങ്ങിയ കേരളീയസന്താനങ്ങൾക്കു ക്ഷേത്രാരാധനാസൗകര്യം ഉണ്ടാക്കിക്കൊടുക്കുന്നതിലേയ്ക്കായി ക്ഷേത്രനിർമ്മാണം, ബിംബപ്രതിഷ്ഠ, പൂജാവിധി, ആദിയായവയ്ക്കു് ആവശ്യമായുള്ളതും ശാസ്ത്രവിധിപ്രകാരമുള്ളതുമായ അനേകം മന്ത്രതന്ത്രങ്ങൾ ശിഷ്യനായ ശ്രീനാരായണനെ പഠിപ്പിക്കുകമാത്രമല്ല, അവയെ പ്രായോഗികമാക്കാനുള്ള പ്രചോദനവും സ്വാമിതിരുവടികൾ സ്വശിഷ്യന് നൽകി. എന്നാൽ കേരളത്തിലെ അധഃപതിതവർഗ്ഗങ്ങളിൽ ഈഴവരുടെ അഭ്യുന്നതിയെ സംബന്ധിച്ചുമാത്രം ചട്ടമ്പിസ്വാമിതിരുവടികൾക്കു പ്രത്യേകമായ താല്പര്യം ജനിച്ചതു് എന്തുകൊണ്ടാണെന്നും അതു് ഒരു സമദർശിയുടെ വീക്ഷണത്തെ അപൂർണ്ണമാക്കുന്നില്ലേ എന്നും സന്ദേഹിക്കുന്നവരുണ്ടെങ്കിൽ, ഈഴവർ ഉദ്ധരിക്കപ്പെടുമ്പോൾ മറ്റെല്ലാ അധഃപതിത സമുദായങ്ങളും സ്വയം ഉദ്ധരിക്കപ്പെട്ടുകൊള്ളുമെന്നു് ആ മഹാത്മാവു വിശ്വസിച്ചിരി

ക്കണം. വർഷപാതംകൊണ്ടുള്ള ഗുണം കർഷകനുമാത്ര മല്ലല്ലൊ.

ജ്ഞാനോദയത്തിനുശേഷം സ്വവർഗ്ഗോന്നതിയെ ലക്ഷ്യമാക്കി ശ്രീനാരായണൻ പ്രവൎത്തനമാരംഭിച്ചു. നിസ്സംഗനായ തന്റെ ഗുരു അനുഗ്രഹിച്ചു ഒരു മഹൽകൃത്യത്തെ ശ്രീനാരായണദേവൻ പ്രവൃത്തിമാർഗ്ഗത്തിൽ ആനയിച്ചു. മുഖ്യമായി സ്വവർഗ്ഗോന്നതിയെമാത്രം ലക്ഷ്യമാക്കിയതിനാൽ ശ്രീനാരായണഗുരുവിൽ വർഗ്ഗപക്ഷപാതം ആരോപിക്കുന്നവർ ഇല്ലെന്നില്ല. യാഥാർത്ഥ്യം എന്താണ്? ആ വർഗ്ഗം വിശാലമായ മനുഷ്യസമുദായത്തിന്റെ ഒരു ഭാഗമാണെന്നും സാമൂഹ്യമായ ബന്ധപാരുഷ്യം നിമിത്തം വീർപ്പുമുട്ടി വളർച്ചയ്ക്കു അവശ്യംവേണ്ടതായ സ്വാതന്ത്ര്യം തീരെയും ഇല്ലാതെ കിടക്കുകയായിരുന്നുവെന്നും ഉള്ള വസ്തുത ഓർക്കുമ്പോൾ വിഭാഗീയമായ മനുഷ്യസേവനമാണു ശ്രീനാരായണന്റേത് എന്നു പറയുവാൻ വിഷമമാണ്.

ശ്രീനാരായണൻ, "1 ആ സമുദായത്തിന്റെ അഭ്യുത്ഥാനത്തിന് അവരുടെ ഇടയിൽ ദേവാർച്ചനാദിയെ പുരസ്കരിച്ചു ബഹുവിധ കാര്യങ്ങളിൽ സ്വാതന്ത്ര്യമുണ്ടാ"ക്കാൻ തുടങ്ങിയതിനെ ചരിത്രപുരുഷൻ അംഗീകരികരിച്ചിട്ടുണ്ട്.

സ്വവർഗ്ഗോന്നതിക്കായി പ്രവർത്തിക്കുവാൻ, "കുഞ്ഞൻപിള്ളച്ചട്ടമ്പി, ഗുരുനാരായണന്റെ അന്തർലീനസാദ്ധ്യതകളെ കാലേക്കൂട്ടി കാണുകയും ബുദ്ധിപൂർവ്വക

1 ദേവാർച്ചാപദ്ധതിയുടെ മുഖവുര.

വ്യം പരിപക്വവുമായ നിർദ്ദേശംകൊണ്ടു, ലജ്ജാലുവും യുവാവും ശാലീനനുമായിരുന്ന അന്നത്തെ 'നാണു'വിനു സ്വയം ആവിഷ്കരിക്കുവാൻ ബോധപൂർവ്വം സഹായിക്കുകയും ചെയ്തു." എന്നിപ്രകാരം ശ്രീനാരായണപരമ്പരയിൽ പിൽക്കാലത്തു സന്യാസം സ്വീകരിച്ച ഒരു വിജ്ഞൻ തന്റെ ഒരു 1ഗ്രന്ഥത്തിൽ പ്രസ്താവിച്ചിട്ടുള്ളതും ശ്രദ്ധേയമാണ്.

ചട്ടമ്പിസ്വാമിതിരുവടികളുടെ ആരാധകന്മാരിൽ ഒട്ടും അപ്രധാനനല്ലാത്ത ശ്രീ. കരുവാ കൃഷ്ണനാശാൻ ഏറ്റു പറയുന്നു:

2ഈഴവരുടെ വംശത്തിന് എന്തെങ്കിലും ഉയർച്ച ഉണ്ടാകുവാനായി ശ്രമിക്കുന്നതിനു നാണുഗുരു സ്വാമികളെ പ്രേരിപ്പിച്ച മഹാപുരുഷൻ ചട്ടമ്പിസ്വാമിതിരുവടികളാണ്. അതു് ഈഴവർ മറക്കത്തക്കതല്ല.

ചട്ടമ്പിസ്വാമിതിരുവടികൾ, തന്റെ പ്രഥമശിഷ്യനായ ശ്രീനാരായണനിൽ കണ്ട കവിതാവാസനയെ വളർത്തുന്നതിനായി അദ്ദേഹത്തെക്കൊണ്ടു കവിത എഴുതിപ്പിച്ചിരുന്നതായും പ്രഖ്യാതങ്ങളായ ചില സാഹിത്യഗ്രന്ഥങ്ങൾ അഭ്യസിപ്പിച്ചിരുന്നതായും പറയപ്പെടുന്നു. തന്റെ ആദ്യകാലകൃതികളിൽ ഒന്നായ 'നവമഞ്ജരി'യുടെ ആദ്യം ആ ശിഷ്യപ്രമുഖൻ ഗുരുവിന്റെ ആജ്ഞയനുസരിച്ചാണു കാവ്യം ചമയ്ക്കുന്നതെപ്പറ്റി പറയുന്നു:

---

1 "The Word of the Guru"
—By Dr. Natarajan

2 ശ്രീചട്ടമ്പിസ്വാമികൾ—പുറം 394.

"1ശിശുനാമഗുരോരാജ്ഞാം
കരോമി ശിരസാവഹൻ"

(നവമഞ്ജരി—ഒന്നാം പതിപ്പ്.)

ശ്രീനാരായണൻ മാത്രമല്ല, ഈഴവവംശജരായ വെളുത്തേരി കേശവൻവൈദ്യൻ, പെരുന്നെല്ലി കൃഷ്ണൻ വൈദ്യൻ എന്നീ പണ്ഡിതന്മാരേയും കാവ്യാധ്വാവിലേക്കാനയിച്ചതു ചട്ടമ്പിസ്വാമിതിരുവടികളാണെന്ന വസ്തുത പ്രസിദ്ധമത്രെ. പിന്നീടൊരവസരത്തിൽ, ആ കേശവകൃഷ്ണന്മാരെ അനുസ്മരിച്ചുകൊണ്ടു ചട്ടമ്പിസ്വാമി തിരുവടികൾ പ്രസ്താവിച്ചതിനെ 'സംഘമിത്ര' എന്ന മാസികയിൽ പരേതനായ സരസകവി മൂലൂർ എസ്. പത്മനാഭപ്പണിക്കർ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:

"2കിട്ടനും കേശവനും എന്റെ ചിറകുകൾ ആയിരുന്നു. ആ രണ്ടു ചിറകുകളും നഷ്ടപ്പെട്ടതിൽ പിന്നെ ഞാൻ കവി വേഷം കെട്ടി പറക്കാറില്ല. കിട്ടനും ഞാനും കൂടി ഒരിക്കൽ കരമനനിന്നും മുട്ടത്തറ വരെ കാൽ നടയായി സഞ്ചരിച്ചു. ആ സഞ്ചാരത്തിനിടയിൽ പൂർവ്വാർദ്ധവും ഉത്തരാർദ്ധവും പങ്കെടുത്തു ഞങ്ങൾ ഒരു ശതകം രചിച്ചു. ഒരാൾ ചൊല്ലിക്കഴിഞ്ഞാൽ ശേഷം മറ്റെയാൾ ആലോചിക്കാതെ ചൊല്ലിക്കൊള്ളണമെന്നാണേർപ്പാട്. പ്രാസം പ്രയാസലഭ്യമായ 'ഥ'കാരം തന്നെയായിരുന്നു

1 ശിശുനാമൻ = കുഞ്ഞൻപിള്ള (കുഞ്ഞൻപിള്ളച്ചട്ടമ്പി)

2 കിട്ടൻ = കൃഷ്ണൻ. ചട്ടമ്പിസ്വാമിതിരുവടികൾ പെരുന്നെല്ലി കൃഷ്ണൻവൈദ്യനെ വാത്സല്യപൂർവ്വം വിളിച്ചിരുന്ന പേര്.

ന്നൂറു പദ്യത്തിനും. പെരുമന്നെല്ലിയിൽ ചെന്നപ്പോൾ ന്നൂറു പദ്യവും തീൎന്നു."

സ്വാമിജി, വാസനാസമ്പന്നനായ ഒരു കവിയായിരുന്നില്ല. കവിതാവാസനയുള്ള അനുയായികളെ കാവ്യസരണിയിൽ ഇറക്കുന്നതിനുവേണ്ടി മാത്രം അദ്ദേഹം കവിയായി എന്നുപറയുന്നതായിരിക്കും ശരി. എങ്കിലും, കവിതാകാമിനിയുടെ കാൽചിലമ്പൊലികൾ കേൾക്കുന്ന മലയാളകവിതകൾ ചില സന്ദൎഭങ്ങളിൽ സ്വാമിതിരുവടികളിൽനിന്നു വിനിൎഗ്ഗളിച്ചിട്ടുള്ളതായി കാണുന്നു. ണ്ടു്. സംസ്കൃതത്തിൽ, ഏറെക്കുറെ ഉപനിഷദ്ക്കവിതകൾക്കു തുല്യം ആദ്ധ്യാത്മികമൂല്യമുള്ള ആലോചനാമൃതമായ കവിതകൾ സ്വാമിതിരുവടികൾ രചിച്ചിട്ടുണ്ടു്. അതു് അദ്ദേഹത്തിന്റെ ചില നിബന്ധങ്ങളിലാണു് കാണപ്പെടുന്നതു്.

ഒരിക്കൽ, ദ്രുതഗതിയിൽ സ്വാമിതിരുവടികൾ നിൎമ്മിച്ച പ്രസിദ്ധമായ ഒരു മലയാള പദ്യം ഉദ്ധരിക്കുന്നു:

"മേലേമേലേ പയോധൌ തിരനിരയതുപോൽ
[ഗദ്യപദ്യങ്ങളൊക്കും
കാലേകാലേ ഭവിപ്പാൻ ജഗതിലൊളിവായ്
[ചിന്നിടും തേൻ കുഴമ്പേ!
ബാലേബാലേ മനോജ്ഞേ പരിമൃദുലതനോ!
[യോഗിമാർ നിത്യമുന്നും
പാലേ ലീലേ വസിക്കെന്മനസി സുകൃതസന്താന
[വല്ലീസുചില്ലീ"

ചേതോഹരങ്ങളും ചിന്തോദ്ദീപകങ്ങളുമായ കവിതകൾ സ്വാമിജിയിൽനിന്നു പുറപ്പെടുന്നതു് സ്നേഹം വഴിയുന്ന ആരാധകരുമായി ലളിതകലാസ്പർശകമായ സംഭാഷണത്തിലും വിനോദത്തിലും ഏർപ്പെട്ടിരിക്കുമ്പോഴായിരുന്നു. പാടുകയും, താളം പിടിക്കുകയും അരികിൽ കണ്ട സാധനങ്ങളിന്മേൽ മദ്ദളം കൊട്ടുകയും അങ്ങിനെ ആനന്ദവാരിധിയിൽ മുങ്ങുകയും, മുക്കുകയും ചെയ്യുന്ന ഓരോ ലീലകൾ അദ്ദേഹം കാട്ടുന്നതു് അപ്പോഴായിരുന്നു. അതിനിടയിൽ ഗൗരവമേറിയ ശാസ്ത്രസംവാദങ്ങളിലേക്കു കടക്കുകയാണെങ്കിൽ ഒട്ടുമുമ്പു് സുവർണ്ണവർണ്ണംകൊണ്ടു കണ്ണഞ്ചിച്ചിരുന്ന ലീലയാകുന്ന ശുകത്തെ താങ്ങിയിരുന്നതു് അത്യുന്നതമായ ഈ പണ്ഡിതപർവതശൃംഗമാണോ എന്നു തോന്നിക്കുന്ന വിധം സ്വാമിജിയുടെ ആശയഗാംഭീര്യത്തിൽ ആരും അത്ഭുതപരതന്ത്രരായി നിന്നുപോകും.

ഈ കാലഘട്ടങ്ങളിൽ പെരുന്നെല്ലി കൃഷ്ണൻവൈദ്യൻെറ ഭവനത്തിൽ വിഹരിച്ചിരുന്ന ചട്ടമ്പിസ്വാമി തിരുവടികളെ പിൽക്കാലത്തു അഭിജ്ഞനായ ഒരു ലേഖകൻ ചിത്രീകരിച്ചിട്ടുണ്ടു്. തുടക്കത്തിൽ തന്നെ ലേഖകൻ ഇങ്ങനെ കുറിച്ചുപോകുന്നു:

“[1]മൂർത്തിഭവിച്ച പൂർണ്ണബ്രഹ്മംപോലെ ചട്ടമ്പിസ്വാമികൾ സകല ജീവരാശികളോടും തത്തന്മയനായി

---

1 മഹോപാദ്ധ്യായ ശ്രീ. വി. കുഞ്ഞുകൃഷ്ണൻ—ശ്രീചട്ടമ്പിസ്വാമി ശതാബ്ദസ്മാരകഗ്രന്ഥം.

വിഹരിച്ച വൃത്താന്തങ്ങൾ പുളകോദ്ഗമം കൂടാതെ ഒരുവനും സ്മരിക്കുവാൻ സാദ്ധ്യമല്ല.”

മൂർത്തീഭവിച്ച ആ പൂർണ്ണബ്രഹ്മം വിഹരിച്ചിരുന്നതു സാധാരണക്കാരുടെ കൂടെയായിരുന്നു എന്നതു് പ്രത്യേകം ഓർക്കേണ്ടതാണു്. ഏതു ഭവനത്തിൽ ചെന്നാലും, ഏതു കൂട്ടത്തിൽചെന്നാലും അവിടങ്ങളിൽ ഒരു സ്വപ്രതീതി ഉളവാക്കിയിട്ടു പിരിഞ്ഞുപോകുന്ന ആത്മസംതൃപ്തനായ ഒരു സാധാരണക്കാരൻ; ഏതു പ്രവൃത്തി ചെയ്യുന്നവരുമായിടപെട്ടാലും അതതു പ്രവൃത്തികളിൽ അന്യാദൃശമായ നൈപുണ്യം നേടുന്നതിനുള്ള മാർഗ്ഗങ്ങളെപ്പററി ഉപദേശിക്കുന്ന ജ്ഞാനവിജ്ഞാനപാരംഗതനായ, ഒരു സാധാരണക്കാരൻ; അതേ ആ ‘മൂർത്തീഭവിച്ചപൂർണ്ണബ്രഹ്മം’ അങ്ങിനെ സാധാരണക്കാരുടെ കൂട്ടത്തിൽ പതിതരുടേയും അസ്പൃശ്യരുടേയും ഉന്നതിക്കായി സഞ്ചരിച്ചിരുന്നു.

പതിതഭവനങ്ങളിൽ കടന്നുചെന്നു ശുചിത്വത്തെപ്പററി പറഞ്ഞു പഠിപ്പിക്കുന്നതിനു സ്വാമിജി അത്യുത്സുകനായിരുന്നു. പോഷകാംശങ്ങൾ നഷ്ടപ്പെടാത്തവിധം ഭക്ഷ്യങ്ങൾ പാകം ചെയ്യുന്നതിനും, രുചികരങ്ങളായ പലഹാരങ്ങളും ഉപദംശങ്ങളും ഉണ്ടാക്കുന്നതിനും ഗൃഹമോ, ഗൃഹജീവിതമോ ഇല്ലാത്ത ആ ത്യാഗിവര്യൻ പതിതവർഗ്ഗങ്ങളിലെ സ്ത്രീജനങ്ങൾക്കു പറഞ്ഞു കൊടുത്തിരുന്നു.

ഒരിക്കൽ, പെരുന്നെല്ലി കൃഷ്ണൻ വൈദ്യന്റെ ഭവനത്തിൽ നെല്ലുകുത്തിക്കൊണ്ടിരുന്ന സ്ത്രീകളെ സ്വാമിജി

സഹായിച്ചതിനെപ്പററി മഹോപാദ്ധ്യായ ശ്രീ. കുഞ്ഞുകൃഷ്ണൻ എഴുതിയിരിക്കുന്നു:

"ഒരവസരത്തിൽ സ്ത്രീകൾ നെല്ലുകുത്തുന്ന ജോലിയിൽ ഏർപ്പെട്ടിരിക്കുമ്പോൾ സ്വാമികൾ ചെന്നു എല്ലാപേരുടെയും ഉലക്കകൾ വാങ്ങി ശേഖരിച്ചു. എന്നിട്ട് അത്രയും ഉലക്കകൾകൊണ്ട് അതിവേഗത്തിൽ നെല്ലുകുത്തിക്കൊടുത്തു അവരെ സഹായിച്ചിട്ടുണ്ട്. ഉലക്കകൾ ഓരോന്നായി തെരുതെരെ ആകാശത്തേയ്ക്കു പൊങ്ങുകയും അവ മുറയ്ക്കു ഉന്നംതെററാതെ ഉരലിൽ വന്നുവീഴുകയും വീണ്ടും മുറയ്ക്കു ഉയർന്നുകൊണ്ടിരിക്കുകയും ചെയ്യുന്ന അൽഭുതകാഴ്ച—ദിവ്യമായ ആ കരകൗശലം—കണ്ടാനന്ദിച്ച ഭാഗ്യവതികൾക്കു നമസ്കാരം."

ജാതിവിചാരത്താൽ നാശഗർത്തത്തിൽ വീണുപോയ കേരളീയ ജനസമുദായത്തെ സമുദ്ധരിക്കുന്നതിനായി ചരിത്രപുരുഷൻ ചെയ്തിട്ടുള്ള യത്നങ്ങളെ അനുസ്മരിച്ചുകൊണ്ടു ആ ലേഖകൻ തുടരുന്നു:

"...ജാതിവ്യത്യാസത്തിന്റെയും ജാതിക്കുള്ളിൽ ജാതിവിചാരത്തിന്റെയും കാർക്കശ്യം അഭംഗമായി നിലനിന്നിരുന്ന അക്കാലത്തു സർവതന്ത്രസ്വതന്ത്രനായ സ്വാമിതിരുവടികൾ ജാതിയുടെ കന്മതിലുകളെ തകർത്തുമാററിക്കൊണ്ടു പെരുന്നെല്ലി തുടങ്ങിയ ഈഴവഭവനങ്ങളിൽ സ്വഭവനത്തിലെന്നപോലെ സ്വഛന്ദമായി കഴിഞ്ഞുകൂടി."

"...'കേരളത്തെ ഭ്രാന്താലയ'മാക്കിത്തീർത്ത വിനാശകരമായ ജാതിചിന്തയ്ക്കും ജാതിയിൽ ജാതിവിചാരത്തി

ദാം എതിരായ ഒരു സാമൂഹ്യപരിഷ്കരണത്തിനു സ്വജീവിതംകൊണ്ടു മാർഗ്ഗദർശനം ചെയ്ത മഹർഷിവര്യൻ ഷൺമുഖദാസ ശ്രീ ചട്ടമ്പിസ്വാമിതിരുവടികളായിരുന്നു. സ്വാമികൾ തെളിച്ചമാർഗ്ഗത്തിൽ ശ്രീനാരായണൻ സ്വപ്രവർത്തനങ്ങളാൽ സുദൂരം മുന്നേറുകയാണുണ്ടായതു്. ആകപ്പാടെ സമത്വവും സ്വാതന്ത്ര്യവും സാഹോദര്യവും പുലരുന്നതും അനതിദൂരവർത്തിയുമായ ഐകൈക്യകേരളത്തിന്റെ അനശ്വരമായ ആധാരസ്തംഭങ്ങളായി നാം കാണുന്നതു ആധുനിക ചരിത്രഘട്ടത്തിൽ തന്നെ ജീവിച്ച ഈ രണ്ടു യതീശ്വരന്മാരേയുമാണെന്നുള്ളതിൽ സംശയമില്ല."

ആഹാരം, വസ്ത്രം, ഭവനം, തൊഴിൽ എന്നീ ജീവൽക്കാര്യങ്ങളെ സംബന്ധിച്ചും വ്യക്തമായ ഉപദേശങ്ങൾ സ്വാമിജി പതിതവർഗ്ഗങ്ങൾക്കു നൽകിയിരുന്നു. ആ ഉപദേശങ്ങൾ അത്രയ്ക്കു് ആരും കണക്കിലെടുത്തിട്ടില്ലെങ്കിലും അവ അനർഘങ്ങളും അതിനുമുൻപു് ആരാലും നൽകപ്പെട്ടിട്ടില്ലാത്തതുമായിരുന്നു. ഭൂതകാലചരിത്രത്തിൽ നിർണ്ണായകമായ മഹൽകൃത്യങ്ങളിൽ ഏർപ്പെട്ടു സ്വാതന്ത്രമായി ജയാപജയങ്ങളെ അഭിമുഖീകരിച്ച യാതൊരു പാരമ്പര്യവും ഇല്ലാത്തവർഗ്ഗങ്ങൾക്കു മഹൽസംരംഭങ്ങളിലേർപ്പെടുവാനുള്ള പ്രചോദനവും ആത്മധൈര്യവും നൽകുന്ന കേരളത്തിലെ ആദ്യത്തെ ശക്തികേന്ദ്രം ചട്ടമ്പിസ്വാമിതിരുവടികളായിരുന്നു. അതിന്നായി എഴുതി ഗ്രന്ഥരൂപത്തിലാക്കേണ്ട അനേകം നൂറുകാര്യങ്ങൾ ആ മഹാത്മാവു് അപ്പോഴപ്പോൾ ഏതാനും വാക്കുകൾകൊണ്ടു

പറഞ്ഞവസാനിപ്പിച്ചിരുന്നു. ഒരു കൃത്യത്തിലും തന്റെ പേർ സ്വതഃവേ പുറത്തറിയണമെന്ന് ഒരിക്കലും ആ നിസ്സംഗൻ ആഗ്രഹിച്ചിരുന്നില്ല. ചിട്ടയായി ഇന്നതു ചെയ്യണമെന്ന പരിപാടിയും അദ്ദേഹത്തിനില്ലായിരുന്നു

വിദ്യാഭ്യാസപ്രചരണമാണ പതിതരുടെ ഉന്നമനത്തിന് ആദ്യമായിവേണ്ടതെന്നു സ്വാമിജി പറയുകയും അല്പമൊക്കെ ഗ്രഹിച്ച വിജ്ഞാനകുതുകികളെ പൂർണ്ണവിദ്വാന്മാരാക്കിത്തീർക്കുന്നതിനു യത്നിക്കുകയും ചെയ്തിരുന്നു. വിദ്യതാം നേടിക്കഴിഞ്ഞ വരാട്ട് വാംശസമുന്നതിക്കായി അശ്രാന്തം പരിശ്രമിക്കുവാൻ അദ്ദേഹം ആവശ്യപ്പെട്ടിരുന്നു. 'പുഴിയിൽനിന്നു പുരുഷപുംഗവന്മാരെ സൃഷ്ടിക്കുക' എന്ന ആശയം സ്വാമിജിയിൽനിന്നും പലപ്പോഴും പുറപ്പെട്ടിട്ടുള്ള ഒന്നായിരുന്നു.

മഹത്വം ജാതിമാഹാത്മ്യത്തിനപ്പുറത്താണെന്നു ചട്ടമ്പിസ്വാമിതിരുവടികൾക്കു തന്നെ ബോദ്ധ്യമായ ഒരു സംഭവം ഈ പ്രകരണത്തിന് അനുയോജ്യമായിരിക്കുമെന്നു വിശ്വസിക്കുന്നു.

പിൽക്കാലത്തൊരിക്കൽ, (കേരളജനസമുദായത്തിൽ നിന്നും തീണ്ടൽതൊടീൽ അസ്തമിച്ചിട്ടില്ലാത്ത കാലത്തു) തന്റെ പ്രഥമശിഷ്യനായ ശ്രീനാരായണനും, ആരാധകന്മാരായ കരുവാ കൃഷ്ണനാശാൻ തുടങ്ങിയ മററതാനും പേരുമായി ഒരു പ്രഖ്യാത സവർണ്ണകുടുംബ (പ്രസിദ്ധനായ ശ്രീ. കമ്പളത്തു രങ്കുപ്പിള്ളയുടെ കുടുംബം) ത്തിൽ ചട്ടമ്പിസ്വാമിതിരുവടികൾ പോവുകയുണ്ടായി. ആ കുടുംബത്തിലെ സംസ്കൃതചിത്തയായ നായിക (ശ്രീ.

കമ്പളത്തിന്റെ മാതാവു്) അതിഥികളായിവന്ന ആത്മാരാമന്മാരെ സൽക്കരിപ്പാൻ തയ്യാറായി പുറത്തുവന്നു. സ്വാമിജിയും, ശ്രീനാരായണനും അടുത്തടുത്തു ഉപവിഷ്ടരായിരുന്നു. കൂടെയുള്ളവർ ഒട്ടകലെയായി നിന്നിരുന്നു. പാൽപകന്ന രണ്ടുപാത്രങ്ങൾക്കൊപ്പം നറുമുന്തിരി, കൽക്കണ്ടം, പഴങ്ങൾ ഇവ നിറച്ച ഓരോ താലം യോഗീന്ദ്രന്മാരായ ആ ഗുരുശിഷ്യന്മാരുടെ മുൻപിൽ ഗൃഹനായിക കൊണ്ടുവച്ചു് ഓരോരുത്തരുടേയും മുൻപിൽ സാഷ്ടാംഗം വീണു നമസ്കരിച്ചു. ആതിഥേയയ്ക്കു അതിഥികളെക്കാൾ പ്രായക്കൂടുതലും ഉണ്ടായിരുന്നു. അവർ ശ്രീനാരായണന്റെ പാദത്തിൽ സ്പർശിച്ചു നമസ്കരിക്കുന്നതു കണ്ടപ്പോൾ ഫലിതമയമായ ഒരു ഭാവത്തിൽ ഉന്നതകുലജാതയായ ആതിഥേയയോടു ചട്ടമ്പിസ്വാമിതിരുവടികൾ ചോദിച്ചു:

"ഹാ! നിങ്ങൾ അവനെ തൊട്ടോ; അവൻ ചോവനല്ലേ?"

ഇരുട്ടിൽ പ്രകാശം പരക്കുന്ന മാതിരി ആ മഹതി ഉത്തരം പറഞ്ഞു:

"അദ്ദേഹം (ശ്രീനാരായണൻ) ചോവനുമല്ല, അവിടുന്നു നായരുമല്ല. നിങ്ങൾ രണ്ടുപേരും ആരാണെന്നെനിക്കറിയാം. ആ നിൽക്കുന്ന കരുവാ കൃഷ്ണനാശാനെ ഞാൻ തൊടുകയില്ല."

സമദർശികളായ ആത്മജ്ഞാനികൾ ജാതിക്കും വിഭാഗീയചിന്തയ്ക്കും അതീതരാണെന്നും അവർ ലോക

ക്ഷേമത്തിനുവേണ്ടിമാത്രം പ്രവത്തിക്കുന്നവരാണെന്നും, ജാതിവ്യവസ്ഥിതിയുടെ കാലത്തുതന്നെ ജാതി അഴിയുന്ന തെങ്ങനെയെന്നു ധരിച്ചിട്ടുള്ള ആ മഹതിക്കറിയാമായിരുന്നു. അന്നു താണവർഗ്ഗങ്ങൾക്കു മോചനം ലഭിക്കുന്ന ഒരു നവോത്ഥാനയുഗം കേരളത്തിൽ ആരംഭിക്കയായിരുന്നു.

---

## അദ്ധ്യായം—വ്വ

## വിവേകാനന്ദന്റെ സംതൃപ്തി

ചട്ടമ്പിസ്വാമിതിരുവടികളുടെ ജീവിതം പൂർണ്ണമായും ദീർഘയാത്രയ്ക്കിറങ്ങിയിരിക്കുന്ന ഒരു സഞ്ചാരിയുടേതായി. കൊല്ലവർഷം 1063—മുതൽ ഉത്തരതിരുവിതാംകൂറിലും, അന്നത്തെ കൊച്ചീസംസ്ഥാനത്തിന്റെ വിവിധഭാഗങ്ങളിലും സ്വാമിജി സഞ്ചരിക്കാൻ തുടങ്ങിയിരുന്നു. തിരുവനന്തപുരത്തു വരുമ്പോൾ ഓവർസീയർ കേശവപിള്ളയുടെ ഭവനത്തിലും, തമ്പാന്തർ നമ്പ്യാർ വീട്ടിലും; ശ്രീകണ്ഠേശ്വരം ഭജനമഠത്തിലും മാറിമാറി താമസിക്കുമായിരുന്നു. തിരുവനന്തപുരം വിട്ടു പോകുമ്പോൾ ഇന്നടത്തു താമസിക്കുമെന്നോ, ഇന്നടത്തു ഭക്ഷണം കഴിക്കുമെന്നോ യാതൊരു നിശ്ചയവും മുൻകൂട്ടി ചെയ്യുക പതിവില്ലായിരുന്നു. യാത്രകളിൽ, ചിലപ്പോൾ

ധ്യാനത്തിന്നായി ഏകാന്തത ലഭിക്കുന്ന സ്ഥലങ്ങളിൽ തുടർന്നു ഏതാനും ദിവസം താമസിച്ചു എന്നു വരാം. ചിലപ്പോഠം അപൂർവ്വവും അപ്രകാശിതവുമായ താളിയോലഗ്രന്ഥങ്ങഠം സമ്പാദിപ്പാനായി പുരാതന കുടുംബങ്ങളുമായി പരിചയപ്പെട്ടും അവരെ പ്രബുദ്ധരാക്കുന്ന സംഭാഷണങ്ങളിൽ ഏറപ്പെട്ടും കഴിഞ്ഞിരുന്നു. എവിടെ പോയാലും ഹൃദയം തുറന്നു സ്വാമിജി സംസാരിക്കുന്നതു വിജ്ഞാനതൃഷ്ണയുള്ളവരോടു മാത്രമായിരുന്നു. ദയയും, കാരുണ്യവും തങ്ങുന്ന സ്വർഗ്ഗീയമലർച്ചെണ്ടുകളിൽ നിന്നിളകുന്ന സുഗന്ധം സുസ്ഥിരസ്നേഹനിധിയായ സ്വാമിതിരുവടികളുടെ ജീവിതദിവസങ്ങഠം ദിക്കെങ്ങും പരത്തിക്കൊണ്ടിരുന്നു.

വിദ്യാസമ്പാദനത്തിൽ, സ്വാമിതിരുവടികഠം, അപ്പോഴും വിദ്യാദേവതയായ സരസ്വതിയെപ്പോലെ സ്ഥിരോത്സാഹിയായിരുന്നു. ആംഗ്ലേയഭാഷാബിരുദധാരികളായ യുവാക്കന്മാരുമായി മൈത്രിസമ്പാദിച്ചു്, അവരിൽ നിന്നും പാശ്ചാത്യവിജ്ഞാനശാഖകളുമായി പരിചയപ്പെടുന്നതിനു് ഇക്കാലങ്ങളിൽ സ്വാമിജി നല്ലവണ്ണം ഉത്സാഹിച്ചിരുന്നു. പാശ്ചാത്യ ചരിത്രപഠനത്തിൽ ചരിത്രപുരുഷൻ അസാമാന്യമായ പാണ്ഡിത്യം നേടിയതിനു തെളിവുകളുണ്ടു്. ചരിത്രജ്ഞാനം മാത്രമല്ല, യൂറോപ്പിലേയും അമേരിക്കയിലേയും ശാസ്ത്രപുരോഗതികളും അവയിൽനിന്നുണ്ടായിട്ടുള്ള അഭിനവകണ്ടുപിടിത്തങ്ങളും, അറിവു സമ്പാദിക്കുന്നതിൽ അദ്വിതീയനായ സ്വാമിതിരുവടികഠം ഗ്രഹിച്ചുപോന്നിരുന്നു.

1063—ൽ സ്വാമിജി മൂവാററുപുഴ വച്ച് ആരാധകനായ ഒരു ഗൃഹസ്ഥന്റെ ഭവനത്തിലിരുന്നു 'ചിത്സ്വരൂപ' ശബ്ദത്തെക്കുറിച്ചു സംസാരിച്ചുകൊണ്ടിരിക്കുമ്പോഴം ജപധ്യാനാദികളിൽ സ്വഭാവേന നിഷ്ഠയുള്ളവനായ ഒരു ബാലൻ അത്യന്തം ശ്രദ്ധയോടുകൂടി അതു കേട്ടുനിന്നിരുന്നു. അന്നു പതിനഞ്ചുവയസ്സു പ്രായമായിരുന്ന നീലകണ്ഠപ്പിള്ള എന്നു പേരായ ആ ബാലൻ, ഇംഗ്ലീഷു വിദ്യാലയത്തിലെ ഒരു വിദ്യാർത്ഥിയായിരുന്നു. അതിബുദ്ധിമാനും, നിർബ്ബന്ധബുദ്ധിയും, വൈരാഗ്യപ്രകൃതക്കാരനും ആയ ആ ബാലൻ സ്വാമിജിയുടെ 'ചിത്സ്വരൂപ' വിവരണത്തിൽ ആകൃഷ്ടനായി, ആ മഹാത്മാവുമായി പരിചയപ്പെടുന്നതിനു തീവ്രമായി അഭിലഷിച്ചു. അയാൾ ശമപ്രധാനമായ നാട്ടിൻപുറത്തെ കാഴ്ചകളിൽ അതിയായി രസിക്കുന്നവനും, രാത്രികാലങ്ങളിൽ അനന്തതയിൽ വിരാജിക്കുന്ന പാതിരാതാരകളെ നോക്കിനിന്നുളവാകുന്ന അവ്യക്തമായ ചിന്താശകലങ്ങളാൽ അഭൌമതയിലേക്കുയന്ന് ആനന്ദിക്കുന്നവനുമായിരുന്നു. എന്നാൽ അയാൾക്കു സ്വാമിജിയുടെ ദർശനം അതിനെക്കാളുപരിയായ ഒരാനന്ദകാരണമായിത്തീന്നു. കാലം കുറച്ചുകൂടി പോയി.

നീലകണ്ഠപ്പിള്ളയ്ക്കു സ്വാമിതിരുവടികളെ വീണ്ടും കാണുവാൻ സന്ദർഭം ലഭിച്ചു. കാണുക മാത്രമല്ല, സ്വാമിജിയുടെ പരിചയപദവിയും കടന്നു, ദസ്സഹഭാജനം എന്ന നില സമ്പാദിപ്പാൻ കഴിഞ്ഞു. പ്രഥമദർശനത്തിൽതന്നെ, ആ യുവാവ് ആത്മവിദ്യാതല്പരനാണെന്നു

സ്വാമിജി തീർച്ചയാക്കി. സ്വാമിതിരുവടികൾ ആ യുവാവിന്റെ ജ്ഞാനതൃഷ്ണയെ പരീക്ഷിച്ചറിഞ്ഞു. ആ യുവാവിനു് അപ്പോൾ ഇരുപതുവയസ്സു തികഞ്ഞിരുന്നു.

പ്രാർത്ഥനാനുസരണം നീലകണ്ഠപ്പിള്ളയെ ചട്ടമ്പിസ്വാമിതിരുവടികൾ വിധിപ്രകാരമുള്ള ജ്ഞാനോപദേശം ചെയ്തു ശിഷ്യനായി സ്വീകരിച്ചു. ചരിത്രപുരുഷന്റെ ദ്വിതീയ ശിഷ്യനായ നീലകണ്ഠപ്പിള്ളയെ പിന്നീടു് ലോകം അറിയുന്നതു ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ എന്ന പേരിലാണു്. കേരളത്തിൽ സ്വാമിജിയാൽ ആവിഷ്കൃതമായിട്ടുള്ള തീർത്ഥപാദസംപ്രദായത്തിലെ നട്ടനായകമായിരുന്ന ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ. ആത്മസാക്ഷാൽക്കാരം ലഭിക്കുന്നതിനായുള്ള സാധനകൾ അനുഷ്ഠിച്ചുകൊണ്ടു പന്ത്രണ്ടു സംവത്സരക്കാലം അദ്ദേഹം ഉഗ്രതപസ്സു ചെയ്തിരുന്നു.

ജ്ഞാനലബ്ധിക്കുശേഷം, തീർത്ഥപാദന്മാർക്കു വിധിച്ചിട്ടുള്ള മനുഷ്യസേവനം അനുഷ്ഠിക്കുവാൻ നീലകണ്ഠതീർത്ഥപാദർ തുടങ്ങിയതു ഗ്രന്ഥരചനയിലൂടെയായിരുന്നു. ആദ്ധ്യാത്മികശാഖയിൽ അദ്ദേഹം രചിച്ചിട്ടുള്ള സംസ്കൃതഗ്രന്ഥങ്ങൾ വിദേശങ്ങളിലും പ്രചരിക്കുകയുണ്ടായിട്ടുണ്ടു്. അമേരിക്കയിൽ നിന്നും, യൂറോപ്പിൽനിന്നും സംസ്കൃതപണ്ഡിതന്മാർ "ഭാരതത്തിലെ പ്രമുഖസന്യാസിവര്യന്മാരിൽ ഒരാളായ" നീലകണ്ഠതീർത്ഥപാദരുടെ ഗ്രന്ഥങ്ങളെ പ്രശംസിച്ചു് അഭിപ്രായങ്ങൾ രേഖപ്പെടുത്തിയിട്ടുള്ളതായി കാണുന്നു.

ആ മഹാന്റെ ജ്ഞാനസമ്പാദനത്തെപ്പററി അദ്ദേഹത്തിന്റെ ജീവിതചരിത്രകാരന്മാരിലൊരാളായ ശ്രീമാൻ ശ്രീവർദ്ധനത്തു കൃഷ്ണപിള്ള എഴുതുന്നു:

"[1]ഷഡ്ദർശനങ്ങൾ മുതലായ പ്രസിദ്ധ ഗ്രന്ഥപരമ്പരകളിലൊന്നെങ്കിലും ഒന്നു് അദ്ദേഹം വായിക്കാത്തതായി അവശേഷിച്ചിട്ടില്ല. ഇതിഹാസപുരാണങ്ങളിലും ഏകദേശം അങ്ങനെതന്നെയെന്നു പറയാം. കാവ്യനാടകാലങ്കാരങ്ങളുടെ കഥ പറയേണ്ടതില്ല. വിശിഷ്ടകോശങ്ങളിൽ വൈജയന്തി, വിശ്വപ്രകാശം, ശബ്ദവ്യവഹാരംഗിണി, ഹാരാവലി, ഹൈമം, ത്രികാണ്ഡശേഷം, രാമാശ്രമി ഇവ പ്രസ്താവയോഗ്യങ്ങളാണു്. പ്രാകൃതത്തിൽ കാത്ത്യായനസൂത്രവൃത്തി, ഭാരതമഞ്ജരി, ഗാഥാശബ്ദശതി ഇവയും, ഗ്രന്ഥൂർ, ചിദംബരം മുതലായ ദിക്കുകളിൽ പോയി ശബ്ദകൗസ്തുഭം, കൃഷ്ണഭട്ടീയം (അഖ്യാതവാദടിപ്പണി) മുതലായവയും പഠിച്ചിട്ടുള്ളതായികാണുന്നു. ആത്മസാമ്രാജ്യഭരണത്തിനുള്ള തന്ത്രങ്ങളിൽ യാതൊരു ഗ്രന്ഥവും സൂതസംഹിതയിലെ 'യജ്ഞവൈഭവഖണ്ഡം' പോലെ സ്വാമികൾക്കു് ഉപകാരപ്രദമായിരുന്നിട്ടില്ല...... വേദാന്തഗ്രന്ഥങ്ങളിൽ.........അദ്വൈതബ്രഹ്മസിദ്ധി, ഗൗഡബ്രഹ്മാനന്ദീയം ഇവ പ്രത്യേകിച്ചു ഇഷ്ടമായിരുന്നു. സംക്ഷേപശാരീരികം, ഭേദധിക്കാരം, അദ്വൈതസിദ്ധാന്തവിദ്യോതനം, സിദ്ധാന്തരത്നാകരന്യായസുധ എന്നിവ സ്വാമി (ചട്ടമ്പി)തിരുവടികളിൽനിന്നു വിശിഷ്യ ഗ്രഹിച്ചവയാണു്......ഭാവപ്രകാശം, അഷ്ടാംഗഹൃദയം, വൃദ്ധ

1 ശ്രീചട്ടമ്പിസ്വാമി ശതാബ്ദസ്മാരകഗ്രന്ഥം. പുറം 199.

വാഗ്ഭടം, സുശ്രുതം ഇത്യാദി വൈദ്യഗ്രന്ഥങ്ങളും വായി ച്ചിട്ടുള്ളതായി കാണുന്നു. തമിഴ കൎണ്ണാടകം, ഹിന്ദി, ബംഗാളി മുതലായ മററു ഭാഷകളിലേയും ചില ഗ്രന്ഥ ങ്ങൾ അദ്ദേഹത്തിനു വശമായിരുന്നു. ഇത്രയും ഗ്രന്ഥപാ രായണോത്സുകനായ മറെറാരു മഹാനെ നമുക്കു കാണാൻ സാധിക്കുന്നതല്ല."

"നാനാജാതിയിലും, വർഗ്ഗത്തിലും, സ്ത്രീപുരുഷന്മാ രിലും പെട്ടവർ" ശ്രീനീലകണ്ഠതീൎത്ഥപാദൎക്കു ശിഷ്യ ന്മാരായി ഉണ്ടായിരുന്നു. 'ദേവാർച്ചാപദ്ധതി' 'ആചാര പദ്ധതി'. എന്നീ ഗ്രന്ഥങ്ങൾ, മലയാളക്കരയിലെ ബ്രാ ഹ്മണേതരവൎഗ്ഗങ്ങളെ (നായർ ഉൾപ്പെടെ) ബ്രാഹ്മണ രുടെ ആദ്ധ്യാത്മികച്ചെങ്കോൽവാഴ്ചയിൻെറ ഭാരം താ ങ്ങുന്ന ദുരവസ്ഥയിൽനിന്നു മോചിപ്പിക്കണമെന്ന ഉദ്ദേ ശ്യത്തോടുകൂടി രചിച്ചിട്ടുള്ളതാകുന്നു. നിർഭാഗ്യവശാൽ, ശ്രീനീലകണ്ഠതീൎത്ഥപാദനെ ചിലർ നായന്മാരുടെ സന്യാസിയായി ധരിച്ചുവശായിട്ടുള്ളതു് എങ്ങനെയാണെ ന്നു് മനസ്സിലാകുന്നില്ല!

'എല്ലാ ദാനത്തെക്കാളും വലുതു ജ്ഞാനദാനം' ആ ണെന്നു ശ്രീനീലകണ്ഠതീൎത്ഥനെ ചട്ടമ്പിസ്വാമികൾ അനുസ്മരിപ്പിച്ചുപോന്നിരുന്നതിൻെറ ഫലമാവാം അദ്ദേ ഹം ഗ്രന്ഥങ്ങളിലൂടെ വിജ്ഞാനം ദാനം ചെയ്യുന്ന ഒരു യതിവൎയ്യനായിത്തീൎന്നതു്. അക്കാലങ്ങളിൽ, ചരിത്രപു രുഷനും ഗ്രന്ഥനിർമ്മിതിയിൽ തല്പരനായിരുന്നു.

'സദ്ഗുരു'വായ ചട്ടമ്പിസ്വാമി തിരുവടികളെ ദർശിച്ച ആദ്യദിവസത്തെ അനുസ്മരിച്ചുകൊണ്ടു തീർത്ഥപാദർ രേഖപ്പെടുത്തിയിട്ടുള്ളതു് "അവിടുന്നു ഗ്രന്ഥരചനയിൽ ഏർപ്പെട്ടിരിക്കുകയായിരുന്നു" എന്നാകുന്നു. അതിനുശേഷം [1] "മുപ്പത്തിനാലു സംവത്സരത്തിനിടയിൽ ഞാൻ തൃപ്പാദം ദർശിക്കുമ്പോൾ ഒക്കെ അവിടുന്നു് ഏതാദ്ദശമഹാനിബന്ധരചനയിൽ സമയം വ്യയം ചെയ്യുന്നതായിത്തന്നെ കണ്ടിരിക്കുന്നു." എന്നിപ്രകാരമാണു് സ്വാമിതിരുവടികളുടെ അനന്തരകാലഗ്രന്ഥനിർമ്മാണ ജീവിതത്തെപ്പററി നീലകണ്ഠതീർത്ഥൻ രേഖപ്പെടുത്തുന്നതു്. എന്നാൽ വിജ്ഞാനത്തിന്റെ കലവറകളെ ബഹുജനങ്ങൾക്കായി തുറന്നുകൊടുക്കുവാനുള്ള സുദീർഘകാലത്തെ സ്വാമിജിയുടെ പരിശ്രമഫലങ്ങളിൽ വളരെ കുറച്ചു മാത്രമേ സൂര്യപ്രകാശം കണ്ടിട്ടുള്ളു എന്നു വ്യസനസമേതം പ്രസ്താവിക്കേണ്ടിയിരിക്കുന്നു. അതിനു സമാധാനം, ശ്രീനീലകണ്ഠതീർത്ഥർ തന്നെ പറയുന്നു:

"...അവയുടെ പ്രസിദ്ധീകരണത്തിൽ അദ്ദേഹം അശ്രദ്ധനായിരുന്നു. ആ ഗ്രന്ഥരത്നങ്ങളുടെ പ്രസിദ്ധീകരണം ദ്രവ്യാപേക്ഷവും തദ്വാരാ അന്യാപേക്ഷവുമാകയാലായിരിക്കാം രചനയിൽ എന്നപോലെ പ്രകടീകരണത്തിൽ......നിർബ്ബന്ധമില്ലാത്തതു്."

1 ചട്ടമ്പിസ്വാമി തിരുവടികൾ എഴുതിയിട്ടുള്ള വിഖ്യാതമായ വേദാധികാരനിരൂപണം എന്ന ഗ്രന്ഥത്തിലെ ഭൂമികയിൽ നിന്നു്.

ഏതുപ്പാഠം മുതൽ സ്വാമിതിരുവടികൾ ഗ്രന്ഥരച
നയിലേർപ്പെട്ടു എന്നു പറവാൻ വിഷമമാകുന്നു എ
ന്നാൽ സ്വാമിജിയുടെ പേരിൽ പുറത്തുവന്ന ആദ്യഗ്രന്ഥം
'ക്രിസ്തുമതഛേദനം' എന്ന ഖണ്ഡനപരമായ നിരൂപണ
ഗ്രന്ഥമായിരുന്നു. ആ ഗ്രന്ഥനിർമ്മിതിക്കു ചരിത്രനായ
കനെ പ്രേരിപ്പിച്ചതു് അക്കാലത്തു കേരളത്തിൽ പൊതു
വേയും തിരുവിതാംകൂറിൽ പ്രത്യേകമായും നടന്നുവന്നി
രുന്ന അജ്ഞരായ ഹിന്ദുജനവിഭാഗങ്ങളുടെ മതപരിവ
ർത്തനം ആയിരുന്നു. പ്രത്യക്ഷത്തിൽ, ക്രിസ്തുമതച്ഛേദനം
എന്ന ഗ്രന്ഥം എഴുതി പ്രചരിപ്പിക്കുവാൻ സ്വാമിതിരു
വടികളെ നിർബ്ബന്ധനാക്കിയ സംഭവം ഉണ്ടായതു് കൊ
ല്ലവർഷം 1065-ാമാണ്ടിടയ്ക്കാണെന്നാണറിവു്. ആ
സംഭവത്തെപ്പറ്റി ചുരുക്കമായി പ്രസ്താവിക്കാം.

ഒരുദിവസം ചട്ടമ്പിസ്വാമിതിരുവടികൾ ഏററ
മാനൂർ മഹാക്ഷേത്ര പരിസരങ്ങളിൽക്കൂടി പോവുമ്പോൾ
ആ ക്ഷേത്രപരിസരത്തു ക്രൈസ്തവമിഷ്ണറിമാർ ഒരു മത
സമ്മേളനം നടത്തുന്നതു കാണുക ഉണ്ടായി. ഹൈന്ദവ
ജനതയെ എത്രത്തോളം അപഹസിക്കാമോ അത്രത്തോ
ളം അപഹസിച്ചുകൊണ്ടുള്ള പ്രസംഗങ്ങൾ ഒന്നിനുപുറ
കേ മറ്റൊന്നായി അവിടെ നടക്കുകയായിരുന്നു. "വിഗ്ര
ഹാരാധനക്കാരായ പാപികളേ" എന്നു തുടങ്ങിയ അഭി
സംബോധനങ്ങൾക്കിടയിൽ ക്രിസ്തുവിൽ വിശ്വാസം
അർപ്പിച്ചല്ലാതെ ദൈവരാജ്യം എത്തുക സാദ്ധ്യമല്ല
എന്ന ഉറപ്പിച്ചുള്ള തീർപ്പു കല്പനകളും മുഴങ്ങുന്നുണ്ടായി
രുന്നു. അതിഗർഹണീയമായ ഭാഷയിൽ ഹിന്ദുക്കളെ

പൊററിട്ട നാട്ടിൽവച്ചു് അവര കേട്ടുനിൽക്കവേ അവരെ ആക്ഷേപിച്ചു എങ്കിലേ തങ്ങളുടെ മേന്മ അംഗീകരിക്കപ്പെടുകയുള്ളുവെന്നു മിഷ്ണറിമാരുടെ പ്രഭാഷണപ്രലപനങ്ങൾ ഉദ്ഘോഷിച്ചിരുന്നു. അജ്ഞരായ ഹിന്ദുജന വിഭാഗങ്ങളുടെ ഇടയിൽ നിന്നും മതപരിവർത്തനത്തിനു ആളുകളെ കിട്ടുന്നതിന്, എല്ലാ ജനവിഭാഗങ്ങളും കേൾക്കെയുള്ള നിന്ദ്യവും നീചവുമായ പ്രസംഗങ്ങൾ വളരെയധികം മിഷ്ണറിമാർക്ക സഹായകമായി തീർന്നു കഴിഞ്ഞിരുന്നു. പാവപ്പെട്ടവരുടെ അജ്ഞതയെ ചൂഷണം ചെയ്‌വാൻ മിഷ്ണറിമാർ അതിവിദഗ്ദ്ധന്മാരുമായിരുന്നല്ലൊ. സദ്/സദ്‌വിവേചനശക്തി ഇല്ലാത്ത പാവപ്പെട്ടവരിൽ തങ്ങൾ ഹിന്ദുക്കളായിരിക്കുന്നതു് അപമാനകരവും ആത്മവഞ്ചനാപരവുമാണെന്ന തോന്നലുണ്ടാക്കി അവരെ ക്രിസ്തുമതത്തിലേക്ക് ആകർഷിച്ചു തങ്ങളുടെ അംഗസംഖ്യ വർദ്ധിപ്പിക്കുവാൻ യത്നം ചെയ്യുകയായിരുന്നു ആ മിഷ്ണറിമാരുടെ ആദ്ധ്യാത്മികലക്ഷ്യം. ഈ പിഴച്ച വഴി, ഹിന്ദുജനതയെ നാമാവശേഷമാക്കുമെന്നു സ്വാമി തിരുവടികൾക്ക ബോദ്ധ്യം വരുവാൻ, ഏററുമാനൂർ ക്ഷേത്രപരിസരത്തു മാറെറാലിക്കൊണ്ട മതപരിവർത്തനപ്രസംഗംമാത്രം മതിയായിരുന്നു. ബഹുകാലമായി മിഷ്ണറിമാരുടെ അത്തരം പ്രവർത്തനങ്ങളെ അദ്ദേഹം വീക്ഷിച്ചു പോരുകയായിരുന്നു.

പാശ്ചാത്യലോകത്തു പള്ളികൾ, ജനലക്ഷങ്ങളെ വ്യാമോഹിപ്പിച്ചു 'വിശ്വാസ പ്രമാണങ്ങളിൽ മയക്കിയിട്ടിരിക്കുന്നതുകണ്ടു "മതം മനുഷ്യനെ മയക്കുന്ന കറുപ്പാ

ണു്" എന്നു് മനുഷ്യസ്നേഹംകൊണ്ടു മഹാനായ ഒരു സ്ഥിതിസമതാചാര്യൻ പറഞ്ഞിട്ടുള്ളതു് ഇവിടെ സ്മരണീയമാണു്. മതത്തിന്റെ പേരിൽ യൂറോപ്പു് ഒഴുക്കിയിട്ടുള്ള നിണത്തെയും, അക്കാലങ്ങളിൽ പള്ളികൾ പരത്തിയിട്ടുള്ള അജ്ഞതയേയും കണക്കിലെടുക്കുമ്പോൾ മതം ഒരു മയക്കുമരുന്നാണെന്നുള്ളതിനു സംശയം ഇല്ല. ആ മയക്കുമരുന്നുകൊണ്ടു ഭാരതത്തിലേക്കുപോന്നിട്ടുള്ള മിഷ്ണറിമാർ രാഷ്ട്രത്തിന്റെ ചേതനയെത്തന്നെ നിന്ദിച്ചു സ്പന്ദിക്കാതാക്കുവാൻ നോക്കിയിട്ടുണ്ടു്. മതത്തെ അനുഭവത്തിലാക്കി, മതമെന്തെന്നറിഞ്ഞ ആത്മജ്ഞാനികൾക്കു മാത്രമല്ല സാധാരണഗതിയിലുള്ള ഒരു സ്വരാജ്യാഭിമാനിക്കുപോലും മതത്തിന്റെ പേരിലുള്ള ആ 'മയക്കുമരുന്നുപ്രയോഗം' കണ്ടടങ്ങിയിരിക്കുവാൻ സാധിക്കുന്നതല്ലായിരുന്നു.

ഏറുമാനൂരിൽ, മിഷ്ണറിമാർ നടത്തിയ ഹൈന്ദവമതാവഹേളനസമ്മേളനം, ചട്ടമ്പിസ്വാമി തിരുവടികളെ ദ്രുതഗതിയിൽ ഒരു ഗ്രന്ഥകാരനാക്കി മഹാജനങ്ങളുടെ മുൻപിൽ അവതരിപ്പിച്ചു എന്നു പറഞ്ഞാൽ മതിയല്ലോ. ഗ്രന്ഥത്തിന്റെ പേർ 'ക്രിസ്തുമതച്ഛേദനം' എന്നായിരുന്നു. യഥാർത്ഥ ക്രിസ്തുമതമെന്തെന്നു സ്വാമിജി അതിൽ വിശദീകരിക്കുന്നുണ്ടു്. എന്നാൽ, മിഷ്ണറിമാർ ജനങ്ങളെ വഞ്ചിക്കാനായി സ്നേഹസിദ്ധാന്തത്തിലധിഷ്ഠിതമായ ആ മതത്തെ എങ്ങനെ വ്യഭിചരിക്കുന്നു എന്നും അവരുടെ മതബോധം എന്താണെന്നും അവരുടെ പൂർവ്വചരിത്രമെന്താണെന്നും പ്രത്യക്ഷസത്യങ്ങൾ പ്രമാ

ന്നസഹിതം തൊടുത്തയയ്ക്കുന്നതാണ് അതിൽ പ്രതിയോഗികൾക്ക് ഏററവും ദുസ്സഹമായി തോന്നിയതു്.

ഗ്രന്ഥത്തിന്റെ പൂർവ്വപീഠികയിൽ ഗ്രന്ഥകത്താവു മഹാജനങ്ങളോടായി പ്രസ്താവിച്ചു:

"എന്റെ ഈ ഉപക്രമം ക്രിസ്തുമതത്തിന്റെ തത്വത്തെ ഏഴകളായിരിക്കുന്ന ജനങ്ങളുടെ ഹൃദയത്തിൽ ധരിപ്പിക്കുന്നതിനാകുന്നു. ക്രിസ്തുമതസ്ഥന്മാരായ പാതിരിമാർ, മുതലായ ഓരോ കുക്ഷിംഭരികൾ നമ്മുടെ ഹിന്ദുമതത്തേയും ഈശ്വരനേയും ശ്രുതിസ്മൃതി മുതലായ ആപ്തവാക്യങ്ങളേയും ന്യായം കൂടാതെ ദൂഷിച്ചു......ദൂഷണപുസ്തകങ്ങളെ അച്ചടിച്ചു പ്രസിദ്ധം ചെയ്തുകൊണ്ടു സാധുക്കളും അജ്ഞന്മാരുമായ ചാന്നാർ പറയർ മുതലായ ഹിന്ദുക്കളുടെ മനസ്സിനെ, തൊപ്പി കുപ്പായം മുതലായതുകളെ കൊടുത്തു മയക്കി ഭേദിപ്പിച്ചു, സ്വമതമാർഗ്ഗത്തിലേർപ്പെടുത്തി, നരകമനുഭവിപ്പിക്കുന്നതിനെ നാം കണ്ടും കേട്ടുമിരുന്നുകൊണ്ടു മേൽക്കുമേൽ വദ്ധിച്ചു വരുന്ന ഈ മഹാപാതകത്തിനു യാതൊരു കഴിവും സമ്പാദിക്കാതെ അടങ്ങിയിരിക്കുന്നതു് അല്പവുമുചിതമല്ലെന്നു മാത്രമല്ല, ഈ ഉദാസീനതയിൽവെച്ചു ഹിന്ദുക്കളിതുവരെ അഞ്ചിലൊരു ഭാഗത്തോളം ജനങ്ങൾ, ഈ അപകടത്തിൽപ്പെട്ടു പോകുന്നതിനും, അതു നിമിത്തം, നമുക്കും നമ്മുടെ സന്തതികൾക്കും, ഐഹികാമുഷ്മികങ്ങളായ അനേകഫലങ്ങൾക്കു തടസ്ഥം സംഭവിക്കുന്നതിനും സംഗതിയായി തീന്നിരിക്കുന്നു. ഈ സ്ഥിതിക്കു

നമ്മുടെ ഹിന്ദുക്കളുടെ ഇടയിലുള്ള പണ്ഡിതന്മാർ...... ഈ പരോപകാരത്തിൽക്കൂടി അല്പം ദൃഷ്ടി വച്ചിരുന്നെങ്കിൽ.........

"......മലയാളികളായ ഹിന്ദുക്കൾ ഈ സംഗതിയെ അശേഷം ആലോചിക്കാതെ 'അവരുടെ പാട്ട് അവർക്ക്, നമ്മുടെ കാര്യം നമുക്ക്" എന്നിങ്ങനെ വിചാരിച്ചു അടങ്ങിയിരിക്കുന്നത് ഈശ്വരകോപത്തിനു മുഖ്യമായ കാരണമല്ലേയോ?"

ക്രിസ്തുമതപ്ലവനം ഒരു കൊടുങ്കാററിന്റെ വേഗതയോടുകൂടി കേരളജനതയെ പിടിച്ചു കുലുക്കി എന്നു പറഞ്ഞാൽ ഏററവും ശരിയായിരിക്കും. കേരളത്തിലെ ആദ്യജനകീയനായകനായ വേലുത്തമ്പിദളവായാണ്, ഇംഗ്ലീഷ് ഈസ്റ്റിന്ത്യാക്കമ്പനിക്കാരുടെ ചൂഷണത്തിന്റെ ഒരു ഭാഗമായി രാജ്യത്തു വന്നുകൊണ്ടിരുന്ന ക്രിസ്തുമിഷണറിമാരുടെ പ്രവർത്തനങ്ങളെച്ചെറുക്കുവാൻ മലയാളമണ്ണിൽ ആദ്യമായി സധൈര്യം പ്രവർത്തിച്ചിട്ടുള്ളത്. ദീർഘദർശിയായ ആ ഭരണതന്ത്രജ്ഞനു മിഷണറിമാർ മുഖാന്തിരം ഭാവിയിൽ രാജ്യത്തിനും, ജനസമുദായത്തിനും വരാൻ പോകുന്ന നാശങ്ങളെ സ്ഫടികസ്ഫുടമായി കാണാൻ കഴിഞ്ഞിരുന്നു! ആ പൗരുഷപ്രഭ അസ്തമിച്ചു, കേരളം തമോവൃതമായി, ജനങ്ങൾ മൂകരായി മുക്കാൽ ശതാബ്ദത്തെ നിശബ്ദതയ്ക്കു ശേഷം കേരളക്കരയിൽ മിഷണറിമാർക്കെതിരായി ബഹുജനശ്രദ്ധയെ ആകർഷിക്കുന്ന ഒരൊററ ശബ്ദം ഉയർന്നു കേട്ടതു ചട്ടമ്പിസ്വാമിതിരുവടികളുടേതു

മാത്രമായിരുന്നു. മതാധിപതികളായിരുന്ന ബ്രാഹ്മണ വർഗ്ഗവും ചെങ്കോൽ വഹിച്ചിരുന്ന ഭരണാധികാരി പരമ്പരയും രാജ്യത്തുണ്ടായിരുന്നു! അവരൊക്കെ, ക്രിസ്തുമിഷ്ണറിമാർ, മാതൃഭൂമിയിൽ പിറന്ന ഹിന്ദുജനതയെ മതപരിവർത്തനംകൊണ്ടു കാര്യമായി കുറച്ചുകൊണ്ടു വരുന്നതിനു മൌനാനുവാദം നൽകിയിരുന്നു എന്നു വേണം പറയുവാൻ. അവർ, അവരവരുടെ നിലനിൽപ്പിനുമാത്രം കൊതിച്ചിരുന്ന അഭിമാനഹീനരായ ഒരു വർഗ്ഗമായിരുന്നു! നീതിബോധത്തോടുകൂടിയ പൗരുഷപ്രകടനം വർഗ്ഗപരമായ ഒരു അപൂർവ്വഗുണമായിട്ടാണു കേരളത്തിന്റെ ഭൂതകാലചരിത്രം പഠിപ്പിക്കുന്നതു്.

ക്രിസ്തുമതഖണ്ഡനത്തിന്റെ പ്രചരണം, ആലസ്യനിദ്രയിലാണ്ടിരുന്ന ഹൈന്ദവപ്രമാണികളെ തട്ടിയുണർത്തി; മാത്രമല്ല, അവർക്കു് ആവശ്യമായ ദേശീയബോധവും ആത്മധൈര്യവും നൽകുകയും ചെയ്തു. സാമാന്യജനങ്ങൾക്കു, മിഷ്ണറിമാർമൂലം നാട്ടിനു വരുന്ന ദോഷങ്ങളെ ബോദ്ധ്യപ്പെടുത്തിക്കൊടുക്കുന്നതിനായി ജനങ്ങൾ തടിച്ചുകൂടുന്ന ഉത്സവസ്ഥലങ്ങളിൽവച്ചു് അതു വായിച്ചു വിശദീകരിച്ചു കൊടുക്കുവാൻ ചുറുചുറുപ്പും ധാടിയുമുള്ള ചിലർ നിയുക്തരായി: ക്രിസ്തീയമതപ്രസംഗങ്ങൾ നടക്കുന്നിടങ്ങളിൽ, ക്രിസ്തുമതഖണ്ഡനം ആഖ്യാനം ചെയ്യുന്ന രംഗങ്ങളും ദൃശ്യമായി. ഉത്തരതിരുവിതാംകൂറിൽ അതിന്റെ നായകത്വം വഹിച്ചിരുന്നതു കാളിയങ്കൽ നീലകണ്ഠപ്പിള്ള എന്നൊരാളും, ദക്ഷിണദിക്കിൽ കരുവാ കൃഷ്ണ

നാശാൻ ഏറ്റത്തുമായിരുന്നു. അവരെ തെരഞ്ഞെടുത്തു നിയോഗിച്ചതു സ്വാമിതിരുവടികശ തന്നെയായിരുന്നു.

മതസത്യങ്ങൾ എല്ലാം ഒന്നാണെന്നറിയുകയും, അതിനെ സാക്ഷാൽക്കരിക്കുകയും ചെയ്തിട്ടുള്ള ചട്ടമ്പി സ്വാമിതിരുവടികശ ക്രിസ്തുമതച്ഛേദനം എഴുതിയതു മതവിരോധം കൊണ്ടല്ലെന്നു പറയേണ്ടതില്ലല്ലൊ.

മിഷ്യനറിപ്രവൎത്തനങ്ങളിൽ ഹർഷം പൂണ്ടിരുന്ന പാതിരിമാർ ക്രിസ്തുമതച്ഛേദനം വായിച്ച് അമർഷം കൊണ്ട് ആ ഗ്രന്ഥത്തിന്റെ പ്രതികശ നൂറു കണക്കിനു വാങ്ങിക്കൂട്ടി പള്ളിനടകളിലും അരമന മുററങ്ങളിലും വച്ചു ചുട്ടുകരിച്ചു സംതൃപ്തിയടഞ്ഞു. മതസഹിഷ്ണുതയുള്ള മററു ക്രൈസ്തവവൈദികപണ്ഡിതന്മാർ അതിലെ 'ക്രിസ്തുമതസാരം' എന്ന ഭാഗത്തിൽനിന്നും അതേ; ഒരു ഹിന്ദു സന്ന്യാസിയിൽനിന്നും, യഥാർത്ഥക്രിസ്തുമതമെന്തെന്നു പഠിച്ചും സംതൃപ്തിയടഞ്ഞു.

പുസ്തകത്തിന്റെ രണ്ടാം പതിപ്പു പുറത്തു വന്നപ്പോശ 'ക്രിസ്തുമതച്ഛേദനം' എന്ന പേരു മാററി 'ക്രിസ്തുമതനിരൂപണം' എന്നാക്കിയിരുന്നു. എഴുത്തച്ഛന്റെ ഹരിനാമകീർത്തനശംഖനാദധ്വനി കേട്ട് ഉണരാത്ത ഹിന്ദുക്കശ, ചട്ടമ്പിസ്വാമിതിരുവടികളുടെ 'ക്രിസ്തുമതനിരൂപണം' വായിച്ചപ്പോശ ഉണരുകതന്നെ ചെയ്തു. ദ്രുതഗതിയിൽ നടന്നുപോന്നിരുന്ന മതപരിവർത്തനം മന്ദഗതിയിലായി. അതുതപ്പുറമെ, പിൽക്കാലത്തു തിരുവിതാംകൂർ ഗവർണ്മെണ്ടു, സാംസ്ഥാനികരേഖകളിൽ സമ്മതിച്ചു പറഞ്ഞിട്ടുണ്ട്. ചരിത്രനായകൻ നിമിത്തം,

ക്രിസ്തുമതത്തിലേക്കുള്ള ഹിന്ദുക്കളുടെ പരിവർത്തനം കാര്യമായി കറയുകയും, അനാചാരത്താലും, ആംഗലപരിഷ്കാരത്താലും വികൃതമായിക്കൊണ്ടിരുന്ന ഹിന്ദുമതത്തിന് ഒരു നവചൈതന്യം സംസിദ്ധമാകുകയും ചെയ്തു. 1

വയ്ക്കം, കോട്ടയം, ഏറ്റുമാനൂർ, മൂവാറ്റുപുഴ, ആലുവാ, എടപ്പിള്ളി, ചേന്നമംഗലം, എറണാകുളം എന്നിവിടങ്ങളിലായിരുന്നു ഇക്കാലങ്ങളിൽ സ്വാമിതിരുവടികൾ അധികമായി സഞ്ചരിച്ചിരുന്നതു്. ഈ

---

1. 1941-ലെ തിരുവിതാംകൂർ സെൻസ്സ റിപ്പോർട്ടിൽ പറയുന്നു:

"..........മതസംബന്ധമായി..........ഒരു മാന്ദ്യവും, അലസതയും സാധാരണജനങ്ങളുടെ ഇടയിൽ പ്രത്യക്ഷപ്പെടുകയും, ഗംഭീരങ്ങളായ മതതത്വങ്ങൾ അന്ധജടിലങ്ങളായ ചില അനാചാരങ്ങളുടെ കത്തകമാത്രമായി രൂപാന്തരപ്പെടുകയുംചെയ്തു. ആ സന്ദർഭത്തിലാണു തിരുവിതാംകൂറിൽ ശ്രീചട്ടമ്പിസ്വാമികളുടെ ആവിർഭാവമുണ്ടായതു്. അദ്ദേഹം നാശകരമായ മുൻപറഞ്ഞ ആപത്തിൽനിന്നു ഹിന്ദുക്കളെ തട്ടിയുണർത്തി ജീവിതത്തിനു ഒരുദ്ദേശ്യവും ലക്ഷ്യവും ഉണ്ടെന്നുള്ള പരമാർത്ഥം ഉദ്ബോധിപ്പിച്ചു.

"..........ഹിന്ദുമതത്തിനു പുനർജ്ജീവനും ചൈതന്യവും നൽകി വീണ്ടെടുത്തതിൽ അദ്ദേഹത്തിന് ഒരു പ്രധാന പങ്കുണ്ടു്. അതിന്റെ മാന്ദ്യാവസ്ഥയിൽ അതിനെ അങ്ങിനെ തുടരാൻ അനുവദിച്ചിരുന്നെങ്കിൽ ആയിടയ്ക്കും അതിനു ശേഷവും വിദേശങ്ങളിൽനിന്നു ശക്തിമത്തായി പ്രവർത്തിച്ചുകൊണ്ടിരുന്ന ഇതരമതതത്വങ്ങളുമായുണ്ടായ വിലക്ഷണസങ്കലനത്തിൽനിന്നു വേർപിരിക്കാൻ അസാദ്ധ്യമായ രീതിയിൽ അതു ലയിച്ചുപോകുമായിരുന്നു.........."

സഞ്ചാരങ്ങളിൽ ചിലപ്പോഴം തന്റെ സന്യാസശിഷ്യന്മാരായ ശ്രീനാരായണനും, നീലകണ്ഠതീർത്ഥപാദരും കൂടി ഉണ്ടായിരിക്കും. അവർ സംശയനിവാരണത്തിനായും, തങ്ങളുടെ സേവനപരമായ പ്രവൎത്തനങ്ങളെ സംബന്ധിച്ച് ഉപദേശങ്ങൾ വാങ്ങുന്നതിനായും വന്നു പോകുന്നവരായിരുന്നു. ആരാധകജനങ്ങളും ദർശനത്തിനായി വന്നുപൊയ്ക്കൊണ്ടിരിന്നവരും പണ്ഡിതന്മാരും, ലളിതകലാകോവിദന്മാരും സ്വാമിജി വിശ്രമിക്കുന്ന സ്ഥാനങ്ങളിൽ ചെന്നു സന്ദർശിക്കുന്നുണ്ടായിരിക്കും. വിശ്രമസ്ഥാനങ്ങളിൽ സംഗീതോപകരണങ്ങൾ സ്വരിപ്പിച്ചും, പാട്ടുകൾ പാടിയും ആനന്ദിക്കുന്നതു സ്വാമിജിക്ക് എവിടേയും ഒഴിച്ചുകൂടാത്തതായിരുന്നു.

ചട്ടമ്പിസ്വാമി തിരുവടികളുടെ സംഗീതാലാപരസത്തെക്കുറിച്ചു ശ്രീ. പറവൂർ കെ. ഗോപാലപിള്ള, അദ്ദേഹം എഴുതിയ സ്വാമിജിയുടെ ചരിത്രത്തിൽ വൎണ്ണിച്ചിരിക്കുന്നു:

"സാരംഗം, പുറനീർ, പാടി, പുന്നാഗവരാളി, സാരി മുതലായ അന്യദേശങ്ങളിൽ പ്രചാരമില്ലാത്തതും എന്നാൽ സ്തോഭത്തെ ജനിപ്പിക്കുവാൻ ഏററവും ഉചിതങ്ങളുമായ അപൂൎവ്വരാഗങ്ങളെ അദ്ദേഹം വിസ്തരിച്ചു പാടുന്നതു കേൾക്കുമ്പോൾ അദ്ദേഹം പരമേശ്വര സന്നിധാനത്തിൽ ഭാഗഭാക്കുകാരായ നാരദനോ തുംബുരുവോ എന്ന് ആൎക്കും സംശയം ജനിക്കും. ചിലപ്പോൾ പതഞ്ജലികൃതതാണ്ഡവാഷ്ടകത്തെ പാടിക്കൊണ്ടു ത്രൗര്യത്രികത്തിനൊത്തു കാണിക്കുന്ന വിദ്യകൾ ആരിലും ആനന്ദത്തെ ഉളവാക്കും."

സ്വാമിജി സാധാരണയായി കിടക്കുന്നതു ശയ്യോപ കരണങ്ങൾ ഒന്നും വിരിത്തിട്ടില്ലാത്ത ഒരു കയററു കട്ടിലിലായിരിക്കും. പ്രായേണ ഒരിടത്തിരിക്കുമ്പോൾ, ഇരിക്കുന്നതിനെക്കാൾ കിടക്കുന്നതിനാണു് അദ്ദേഹം ഇഷ്ടപ്പെട്ടുക. കിടന്നു കഴിഞ്ഞാൽ തല അങ്ങോട്ടുമിങ്ങോട്ടും ഉരുട്ടിചലിപ്പിച്ചുകൊണ്ടിരിക്കും. ഇഡ, പിംഗല എന്നീ നാഡികളെ പ്രത്യേകമായി സ്പർശിക്കുന്ന ആ തലയാട്ടൽ മനസ്സിനെ ചിദാകാശത്തിൽ ലയിപ്പിക്കുന്നതിനു ദ്രാവിഡയോഗികൾ ചെയ്തുപോന്നിട്ടുള്ളതായി പറയപ്പെടുന്നു. തലയെ ചലിപ്പിക്കുമ്പോൾ, കൈയ്യിൽ കിടപ്പുള്ള ഒരു അയ്മ്പൊന്നു മോതിരംകൊണ്ടു കട്ടിലിൻെറ ചട്ടത്തിൽ തട്ടി താളം പിടിച്ചുകൊണ്ടിരിക്കും. ഭൂതലജീവിതം കേവലം ലീലാമാത്രമാക്കിയിട്ടുള്ള സ്വാമിജിയെ ആനന്ദത്തിൻെറ ഒരു പ്രതീകമായിട്ടാണു് ആ രംഗങ്ങളിലൊക്കെ കണ്ടിരുന്നതു്.

ഒരിക്കൽ, സ്വാമിജിക്കു കിടക്കാൻ കിട്ടിയതു കെട്ടുകൾ അയഞ്ഞ ഒരു കയററു കട്ടിലായിരുന്നു. ആ കട്ടിലിൽ കിടന്നുകൊണ്ടു് "ഒരു ചെമ്പുകുടത്തിൽ കൈവിരലുകളെ മൃദംഗത്തിലെന്നവണ്ണം വിന്യസിച്ചു കൊണ്ടിരുന്ന" ചട്ടമ്പിസ്വാമിതിരുവടികൾ "യക്ഷകിന്നരഗന്ധർവ്വന്മാർക്കും അസാദ്ധ്യമായ ഒരു മൃദംഗപ്രയോഗം നടത്തി ആനന്ദിച്ചിരുന്നതേപ്പററി ഇങ്ങനെ വിവരിക്കപ്പെട്ടിരിക്കുന്നു:

"അദ്ദേഹത്തിൻെറ ശയനീയത്തിനു ചുററുമായി ചരടു പൊട്ടിയ ഒരു പഴഞ്ചെണ്ടയും, തന്ത്രി അയഞ്ഞ

ഒരു വീണയും, അതുപോലെ തൊഴിലാളികൾ ഉപയോഗശൂന്യങ്ങളെന്നു കണ്ടു തള്ളിക്കളഞ്ഞിട്ടുള്ള ഇതര സംഗീതോപകരണങ്ങളും വച്ചിരിക്കുന്നതു......കണ്ടു. നേരംപോക്കു പറഞ്ഞും പാട്ടുപാടിയും, ശാസ്ത്രാർത്ഥവാദം ചെയ്തു വിഷമിച്ചും ഇരിക്കുമ്പോൾ സ്വാമി പെട്ടെന്നു ഇവയിൽ ഒന്നു കരസ്ഥമാക്കും........

"ഏതിൽ പ്രയോഗിച്ചാലും അതു് അദ്വിതീയമായ കരകൌശല്യമാണെന്നുള്ള പ്രതീതിയാണു ഞങ്ങളിൽ ഉളവാക്കിയതു്. പുലയരുടെ തുടികൊട്ടുമുതൽ അതിപ്രാചീനങ്ങളും അപ്രസിദ്ധങ്ങളും ഇപ്പോൾ നാമാവശേഷങ്ങളുമായ നന്തുണി മുതലായ വാദ്യവിശേഷങ്ങളും അദ്ദേഹം ഒരു പൊട്ടച്ചെണ്ടയിലോ ഒരു ഒടിഞ്ഞ വീണയിലോ പ്രയോഗിച്ചു കാണിക്കും."

ലീലാമാത്രമായ ആ ജീവന്മുക്തജീവിതത്തെ കവി പകർത്തിയിരിക്കുന്നു:

"1 വീണാനിർഝരപാണിവാദന കലാലീലാ
[ന്തരാളങ്ങളിൽ
കാണാദ വ്യവഹാരയുക്തിചൊരിയും വേദാന്ത
[വാദങ്ങളും
പ്രാണാതിപ്രിയശിഷ്യരൊടു സരസം സല്ലാപവും
[ചേർന്നഹോ
കാണാറുണ്ടു ചിലപ്പോഴർഭകമഹാഭട്ടാരയോഗീ
[ന്ദ്രനെ."

---

1 കവിദീപൻ ശ്രീ. ആറന്മുള നാരായണപിള്ള വൈദ്യൻ.

നന്തുണി മുതൽ വീണ വരെയുള്ള സകല സംഗീതോപകരണങ്ങൾകൊണ്ടും ബ്രഹ്മാനന്ദത്തിൽ ലയിക്കത്തക്കവിധം പ്രവൎത്തിക്കുവാൻ സുദുൎല്ലഭമായ സാമൎത്ഥ്യം നേടിയിട്ടുള്ള ചട്ടമ്പിസ്വാമി തിരുവടികൾ ഒരിക്കൽ തിമില കൊട്ടിയതിനെപ്പററി പരേതനായ സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനോൻ രേഖപ്പെടുത്തിയിരിക്കുന്നു:

"ഒരിക്കൽ വഴിയാത്ര ചെയ്യുന്ന സമയം, സ്വാമി അടുത്തൊരു മഹാക്ഷേത്രത്തിൽ ഉത്സവബലിക്കു പാണി കൊട്ടുന്നതായി കേട്ടു. അമ്പലക്കുളത്തിൽ പോയി കുളിച്ചു അകത്തുചെന്നു. കൊട്ടിയിരുന്ന മാരാര് എന്തെന്നറിയുന്നതിനുമുമ്പ് തിമില വാങ്ങി സ്വാമി കൊട്ടിത്തുടങ്ങി. ശ്രീഭൂതബലിക്ക് തുവിയിരുന്നതു പ്രായവും, പഠിപ്പുമുള്ള ഒരു താന്ത്രികനായിരുന്നു. കൊട്ടു മാറി കേട്ടപ്പോൾ അദ്ദേഹം ഒന്നു തിരിഞ്ഞു നോക്കി. മുറയ്ക്കു തുവാനം തുടങ്ങി. രണ്ടുപേക്കും ബഹുരസമായി......ഉച്ചതിരിയുന്നതോടുകൂടി കഴിയാറുള്ള ക്രിയ സന്ധ്യാകാലമായിട്ടും അവസാനിക്കാതെയായപ്പോൾ, ക്ഷേത്രാധികാരികൾ ഇതിനു വെളിച്ചെണ്ണയ്ക്കു വകയില്ലെന്നും മററും സങ്കടം പറഞ്ഞു തുടങ്ങിയതു കണ്ടു, തിമില മാരാനു തിരിച്ചുകൊടുത്തു സ്വാമി പോരുകയും ചെയ്തുവത്രേ."

ബ്രിട്ടീഷ് അധീശത്വം, ആംഗലപരിഷ്കാരഭ്രമം, മതപരിവൎത്തനകോലാഹലം, ജാതിപരമായ ഉച്ചനീചത്വം, അസ്പൃശ്യത, അജ്ഞത, ആലസ്യം ഇവകളാൽ അനുനിമിഷം തകൎന്നുകൊണ്ടിരുന്ന കേരളീയ ഹൈന്ദവ

രുടെ ഇടയിൽ ചട്ടമ്പിസ്വാമിതിരുവടികൾ അവരുടെ ഉയിർത്തെഴുന്നേൽപ്പിനായുള്ള ആശാസന്ദേശവുമായി വിഹരിക്കുമ്പോൾ, വേറൊരു യോഗി, തന്റെ ഗുരു (ശ്രീരാമകൃഷ്ണപരമഹംസൻ) വിൻെറ അഭിലാഷമായ മനുഷ്യസാഹോദര്യത്തിൽ അടിയുറച്ച മാനവോദ്ധാരണത്തിനായുള്ള ചിന്തകൾ നിറഞ്ഞു, ഭാരതപര്യടനത്തിനായിറങ്ങിയിരുന്നു. നരേന്ദ്രൻ എന്നു പേരായ ആ യുവസന്യാസി കേരളത്തിൽ എത്തിച്ചേർന്നു. അതേ; ആ യുവസന്യാസിയാണ് ഉടൻ ഹിന്ദുമതത്തെ ഒരു ലോകമതമാക്കിത്തീർത്ത (1893 സെപ്ടംബർ 19-ാംനു- ക്കും, 1902 ജൂലൈ 4-ാംനു-ക്കുമിടയ്ക്കു) സ്വാമി വിവേകാനന്ദൻ.

തൻെറ മാതൃഭൂവിൽ ഒരാൾ ആഹാരം ലഭിക്കാതെ മരണമടഞ്ഞു എന്നു പത്രത്തിൽ വായിച്ചപ്പോൾ, വിസ്തൃതിയിൽ ഇന്ത്യയിലെ ജനങ്ങൾ അനുഭവിക്കുന്ന കൊടിയ ദാരിദ്ര്യത്തെ ഓർത്തു തോരാതെ കണ്ണുനീർ വീഴ്ത്തി നിലവിളിച്ചു കരഞ്ഞ ഒരു മനുഷ്യസ്നേഹിയാണ്, സ്വാമി വിവേകാനന്ദൻ. മതബോധത്തിലൂടെ ലോകമാകെ ചെന്നലയ്ക്കുന്ന ഇന്ത്യയുടേതായ ഒരു സാംസ്കാരികവിപ്ലവമുണ്ടാക്കി മനുഷ്യരാശിയെ മുഴുവൻ ഉത്ബുദ്ധരും, സ്വതന്ത്രരുമാക്കണമെന്ന തൻെറ മനുഷ്യസേവനലക്ഷ്യത്തെയും, അമേരിക്കയിൽ സമാഗതമാകുന്ന ലോകമതമഹാസമ്മേളനത്തെയും പററി അവഗാഢമായി ചിന്തിച്ചുകൊണ്ടായിരുന്നു ആ യുവതാപസൻ കേരളത്തിൽ എത്തിയതു്.

ക്രിസ്തുവർഷം 1892 അവസാനത്തോടുകൂടി സ്വാമി വിവേകാനന്ദൻ എറണാകുളത്തു വന്നുചേർന്നു. അപ്പോൾ ചട്ടമ്പിസ്വാമിതിരുവടികൾ, കൊച്ചീ ദിവാൻസെക്രട്ടറി രാമയ്യരുടെ അതിഥിയായി താമസിക്കുകയായിരുന്നു. എറണാകുളത്തു ബോട്ടിൽ വന്നിറങ്ങിയ വംഗദേശീയനായ യുവസന്യാസിയെ സ്വീകരിച്ചതും അദ്ദേഹത്തിനു താമസസൗകര്യം ഏർപ്പാടു ചെയ്തതും പോലീസ്സ് സൂപ്രണ്ടു ചാന്ദലാലാ എന്ന രജപുത്രനും, ദിവാൻ സെക്രട്ടറി രാമയ്യരും ചേർന്നായിരുന്നു. 'തിയോസഫി' പണ്ഡിതനും പ്രഭാഷകനുമായ പത്മനാഭാചാരി എന്നൊരാളും അന്നു് അവരോടൊത്തുണ്ടായിരുന്നു. സംഭാഷണത്തിൽ അതിഥിയായ യുവസന്യാസി ഒരു തികഞ്ഞ ആംഗലപണ്ഡിതനാണെന്നു് അവർക്കു ബോദ്ധ്യപ്പെട്ടു. ബിരുദം നേടി കലാലയം വിട്ടിറങ്ങി, സന്യാസം വരിച്ചിരിക്കുന്ന ആ യുവാവിനു്, അനുഭൂതിയോ ജ്ഞാനമോ ഉണ്ടെന്നു ആതിഥേയന്മാർ വിശ്വസിച്ചില്ല. അവർ ബംഗാളിയായ അതിഥി സന്യാസിയേയും ദിവാൻ സെക്രട്ടറിയുടെ അതിഥിയായി താമസിച്ചിരുന്ന മലയാളിയായ കുഞ്ഞൻപിള്ള ചട്ടമ്പിസ്വാമിയേയും തമ്മിൽ സന്ധിപ്പിച്ചു. എന്നാൽ, ദർശനമാത്രയിൽ തന്നെ ആ യതീന്ദ്രന്മാർ സഹോദരന്മാരെപ്പോലെ ആനന്ദാവേശത്തോടുകൂടി പരസ്പരം ആലിംഗനം ചെയ്യുന്നതാണു് ആതിഥേയന്മാർ കണ്ടതു്. പത്മനാഭാചാരി അവർകളുടെ പരിചയപ്പെടുത്തൽ ഇംഗ്ലീഷു ഭാഷ ഉപയോഗിച്ചായിരുന്നെങ്കിലും ആർഷഭാരതത്തിന്റെ ആ ഉത്കൃഷ്ടസന്താനങ്ങൾ രണ്ടു

പേരുമായി നടന്ന സംഭാഷണം സംസ്കൃതത്തിലായിരുന്നു. അവർ ഒട്ടുനേരം അങ്ങിനെ സംഭാഷണം ചെയ്തുകൊണ്ടിരുന്നപ്പോൾ കൂട്ടിക്കൊണ്ടുവന്നവരും, പരിചയപ്പെടുത്തിയവരും തൽക്കാലത്തേയ്ക്കു രംഗത്തുനിന്നു മറഞ്ഞു. സന്യാസിമാർ രണ്ടുപേരുമായി സമീപത്തുള്ള ഒരു വിജനസ്ഥലത്തു ചെന്നിരുന്നു ദീർഘനേരം സംഭാഷണം ചെയ്യുകയായി.

“1അതിഥിസന്യാസി ആഗതസന്യാസിയോട് ചിന്മുദ്രയെപ്പററി പറഞ്ഞു കേട്ടാൽ കൊള്ളാമെന്നപേക്ഷിച്ചു. ആദ്യം ചിന്മുദ്ര ഇങ്ങനെയാണെന്നു പറഞ്ഞു പിടിച്ചു കാണിച്ചുകൊടുത്തു. “ഇതു എനിക്കുമറിയാം; ഇതു് ആത്മജ്ഞാനത്തിനു് എങ്ങനെ ഉപകരിക്കുമെന്നാണറിയേണ്ടതു്”.........“അങ്ങിനെ പിടിക്കുമ്പോൾ ഒരു ഞരമ്പിനു സ്പന്ദനം ഉണ്ടായി ഒരു ശക്തി ഉദ്ഗമിച്ചു ശിരസ്സിൽ തട്ടുമെന്നു് ബൃഹദാരണ്യോപനിഷത്തിന്റെ അപ്രസാധിതവും പ്രാചീനവുമായ ഒരു ഭാഷ്യഭാഗം ഉദ്ധരിച്ചു് അതിഥിസന്യാസിയുടെ സന്ദേഹം സമൂന്മൂലീകരിച്ചു. ഇതുകേട്ടു ഗാഢാശ്ലേഷം ചെയ്തു ഇങ്ങനെ പറഞ്ഞു: “ഞാൻ ബങ്കാളത്തുനിന്നും വളരെ ദൂരം—തെക്കേഅററത്തു ഇതുവരെ എത്തി. പല സന്യാസിമാരേയും കണ്ടു. ഇത്ര തൃപ്തികരമായ ഒരു സമാധാനം പറവാൻ ഇന്നേവരെ ആർക്കും സാധിച്ചിട്ടില്ല.”

---

1 ശ്രീചട്ടമ്പിസ്വാമികൾ. പുറം 112

ആ മഹൽസ്സമ്മേളനം അടുത്ത ദിവസവും ഉണ്ടായിരുന്നു. അന്നും ആ വിജനസ്ഥലത്തിരുന്ന് അവർ ദീർഘനേരം സംസാരിച്ചു. കേരളത്തിലെ പതിതവർഗ്ഗങ്ങളുടെ പരിതാപകരമായ അവസ്ഥയും, സവർണ്ണവർഗ്ഗങ്ങളുടെ സഹതാപശൂന്യമായ—മൃഗീയമായ പെരുമാററവും, ക്രിസ്തുമിഷ്യനറിമാർ അവസരം മുതലാക്കുന്ന വിധങ്ങളും അന്ന് അവർ സംഭാഷണവിഷയമാക്കിയതായി പറയപ്പെടുന്നു. മനുഷ്യനും, മനുഷ്യനും തമ്മിലുള്ള സാഹോദര്യത്തെ വിവേചിച്ചറിവാൻ മതത്തെ പ്രയോജനപ്പെടുത്തിയില്ലെങ്കിൽ മതത്തിന്റെ പേരിൽ ജീവിക്കുന്നവരെക്കൊണ്ട് എന്തു കാര്യമാണു സാധിപ്പാനുള്ളതെന്ന് അവർ സന്ദേഹിച്ചിരിക്കണം!

സ്വാമി വിവേകാനന്ദന്റെ സ്വരമാധുര്യത്തെ സൂചിപ്പിച്ചുകൊണ്ടു സ്വാമിതിരുവടികൾ പിൽക്കാലത്തൊരിക്കൽ ആരാധകനായ കവിദീപൻ ശ്രീ. ആറന്മുള നാരായണപിള്ളയോടു പറഞ്ഞു:

"ആ പൊന്നിൻകുടം വാതുറന്നാൽ മണൽത്തരികൾപോലും മധുരിച്ചുപോകും." വിവേകാനന്ദന്റെ സംഗീതം, സാംഗീതകോവിദനായ സ്വാമിതിരുവടികളെ അത്രമാത്രം ആകർഷിച്ചിരിക്കണം.

---

# അദ്ധ്യായം—൯

## വ്യക്തിത്വം



വിവേകാനന്ദൻ, എറണാകുളത്തുനിന്നും തിരുവനന്തപുരത്തെയ്ക്കു തിരിച്ചു. അവിടെനിന്നും അദ്ദേഹം കന്യാകുമാരിയിൽ എത്തി ഭാരതഭൂമിയുടെ അവസാനത്തെ ശിലാതല (കന്യാകുമാരി കടലിനുള്ളിൽ) ത്തിൽ ധ്യാനനിരതനായിരിക്കുകയും, ആ ധ്യാനാവസാനം ദർശിച്ച സ്വർഗ്ഗോദയത്തിൽ ആദ്ധ്യാത്മികജ്ഞാന പ്രചരണത്താലുണ്ടാകുന്ന വേലിയേററത്തിൽ ഭൂമുഖത്തെ നിമജ്ജനം ചെയ്യിച്ചു ലോകരാഷ്ട്രങ്ങളെ നൂതനമായ ഒരു വിശ്വസാഹോദര്യശൃംഖലയിൽ ഘടിപ്പിക്കുന്ന 'ശ്രീരാമകൃഷ്ണദൌത്യ'വുമായി അമേരിക്കയിലേക്കു പോകുവാൻ തീരുമാനിക്കുകയും ചെയ്തു വസ്തുതകൾ പ്രസിദ്ധങ്ങളാണല്ലൊ. എന്നാൽ ആ ത്യാഗിവര്യൻ കേരളത്തിൽ കണ്ട മഹാപുരുഷൻ, തലമുറകളായി അറിവിൻെറ അവകാശം പേറിയിരുന്നവരുടെ പാദാഘാതമേററു കിടക്കുന്ന ജനസമുദായത്തിൻെറ ഇടയിൽ അറിവിൻെറ ദീപശിഖയുമേന്തി സഞ്ചരിക്കുന്ന തൻെറ സന്ന്യാസശിഷ്യന്മാരായ ശ്രീനാരായണൻ, ശ്രീനീലകണ്ഠതീർത്ഥൻ എന്നിവരുടെ അജ്ഞാനനാശകങ്ങളായ പ്രവർത്തനങ്ങളെ സമീക്ഷിച്ചും അവക്കു നേതൃത്വം കൊടുത്തും, വിജ്ഞാനദീപ്തമായ പാഠങ്ങൾ തന്നത്താൻ ജനങ്ങൾക്കു നൽകിയും താൻ സ്വീകരിച്ച സഞ്ചാരജീവിതം തുടരുകയായിരുന്നു. പ്രത്യേകമായ

കർമ്മപരിപാടികഠം ഒന്നും അദ്ദേഹം സ്വീകരിച്ചില്ല. സഹ്യപർവ്വത നിരകളോടു സമീപിച്ച നാട്ടിൻപുറങ്ങഠം മുതൽ പശ്ചിമസമുദ്രം തൊട്ടുള്ള തീരപ്രദേശങ്ങഠംവരെ അദ്ദേഹം തൻെറ സഞ്ചാരപരിധിയിൽ പെടുത്തിയിരുന്നു. സഞ്ചാരമദ്ധ്യേ, അപൂർവ്വംചില ദിക്കുകളിൽ തുടർന്ന് ഏതാനും ദിവസം താമസിക്കുകയും, ചൂഴ്ന്നു കൂടുന്ന സാധാരണക്കാരുമായി സംഭാഷണം ചെയ്യുകയും അതിലൂടെ മനുഷ്യജീവിതത്തിന്റെ മഹത്വത്തെപ്പററിയും ഉച്ചനീചത്വങ്ങഠംക്കപ്പുറത്തുള്ള സമൂഹസാഹോദര്യത്തെപ്പററിയും ഉത്ബോധിപ്പിക്കുകയും ചെയ്തിരുന്നു. 'ഉപദേശം' ചോദിച്ചുകൊണ്ടു സമീപിക്കുന്ന സാധാരണക്കാരോടു നിങ്ങഠം ഇപ്പോഠം ഏതു മൂർത്തിയെ ആണ് ഉപാസിക്കുന്നതു്, എന്നു സ്വാമിജി ചോദിക്കുകയും 'ഞാൻ ശ്രീകൃഷ്ണനെ ഉപാസിക്കുന്നു' 'ഞാൻ സുബ്രഹ്മണ്യനെ ഉപാസിക്കുന്നു' എന്നിങ്ങനെയുള്ള മറുപടികഠം ലഭിക്കുമ്പോഠം 'അതേ; നിങ്ങഠം മുടങ്ങാതെ ആ ഉപാസനയെ തന്നെ നടത്തിക്കൊണ്ടാൽ മതി' എന്നു ഉപദേശം നൽകുകയും ചെയ്തിരുന്നു അജ്ഞാനികളും, കർമ്മസംഗികളുമായ ലൌകികരോടു് അദ്വൈതസിദ്ധാന്തങ്ങഠം ഒന്നും തന്നെ ചട്ടമ്പിസ്വാമി തിരുവടികഠം പറഞ്ഞിരുന്നില്ല. ഏതു മൂർത്തിയെ ഉപാസിച്ചാലും, ഉപാസനയ്ക്കു ഏതു മാർഗ്ഗം അവലംബിച്ചാലും, ഉപാസിക്കപ്പെടുന്നതു ബ്രഹ്മവും, മാർഗ്ഗം ബ്രഹ്മത്തിലേക്കുള്ളതാണെന്നും ഉള്ള ആർഷപ്രമാണത്തെ മുറുകെപ്പിടിച്ചുകൊണ്ടായിരുന്നു സ്വാമി തിരുവടികഠം സാധാരണക്കാരോടിടപെട്ടിരുന്നതു്. ഏ

ന്നാൽ, മനുഷ്യൻ ഉയരണമെന്നു്—ഈശ്വരനോളം ഉയരണമെന്നു്— ഈശ്വരനായിത്തീരണമെന്നു്—അതിലേയ്ക്കു ജീവകാരുണ്യം നിറഞ്ഞ സത്യവും ധർമ്മവും ഉപാധികൾ ആക്കിക്കൊള്ളണമെന്നു് — അദ്ദേഹം ആരാധകരോടു പറയാതിരുന്നിട്ടില്ല.

കൊല്ലവർഷം 1058—1069 ഈ കാലങ്ങളിൽ ചട്ടമ്പിസ്വാമി തിരുവടികൾ കൂടെക്കൂടെ വിശ്രമാർത്ഥം ആലുവായിൽ താമസിച്ചിരുന്നു. അപ്പോൾ അവിടെ അദ്ദേഹത്തിന്റെ ആതിഥ്യം അരുളുന്നവരിൽ പ്രധാനി തിരുവിതാംകൂർ സംസ്ഥാനത്തു പോലീസ്സ് സൂപ്രണ്ടായിരുന്ന കൊട്ടാരപ്പാട്ടു പപ്പുപിള്ളയായിരുന്നു. അദ്ദേഹത്തിന്റെ പുത്രനും പിന്നീട്ടു തിരുവനന്തപുരം മഹാരാജാസ്കാളേജിൽ പ്രശസ്തനുമായിരുന്ന നന്ത്യാർ വീട്ടിൽ പരമേശ്വരൻപിള്ള തർക്കശാസ്ത്രത്തിൽ വിഖ്യാതനായ ഒരു പണ്ഡിതനായിരുന്നല്ലോ. ചട്ടമ്പിസ്വാമി തിരുവടികളുമായുള്ള വേഴ്ചയിൽ നിന്നാണു് നന്ത്യാർവീട്ടിൽ പരമേശ്വരൻപിള്ള തർക്കശാസ്ത്രത്തിലും, മീമാംസയിലും ശ്രദ്ധേയമായ പാണ്ഡിത്യം നേടിയതെന്നു ചില ആരാധകന്മാർ പറയുന്നു.

1069-ൽ, സ്വാമിതിരുവടികൾ രോഗപീഡയാൽ അന്നത്തെ കൊച്ചീസംസ്ഥാനത്തു ചേന്ദമംഗലൂർ നാട്ടാശുപത്രിയിൽ കിടക്കുകയായിരുന്നു. ഉടയവരും ഉററവരുമില്ലാത്തവർക്കു് ഉടുത്ത വസ്ത്രവും ശരീരവുമല്ലാതെ മററൊന്നുമില്ലാത്തവർക്കു, രോഗം വന്നാലുള്ള അവസ്ഥ എന്താണു്? എന്നാൽ അങ്ങിനെയുള്ള സങ്കടങ്ങൾ മനു

എല്ലാവരിലും എല്ലാററിലും തന്നെക്കാണുന്ന സ്വാമി തിരുവടികൾക്കു് അനുഭവിക്കേണ്ടിവന്നില്ല. കൊച്ചീ ദിവാൻ സെക്രട്ടറി രാമയ്യരും, പോലീസ്സൂപ്രണ്ടു ചന്തുലാലായും ഭക്തിപ്രേമവാത്സല്യങ്ങളോടുകൂടി ആവശ്യമായിട്ടുള്ളവയെല്ലാം രോഗശയ്യയിൽ എത്തിച്ചു കൊടുക്കുകയും, ശുശ്രൂഷിക്കുകയും ചെയ്തിരുന്നു. 'തിയോസഫിസ്റ്റാ'യ പത്മനാഭാചാരിയും പരിചരിക്കാനായി അടുത്തു വന്നു ചേർന്നിരുന്നു. അദ്ദേഹത്തിൻെറ സരസമായ സംഭാഷണം രോഗശയ്യയിൽ എത്രയും ആശ്വാസകരമായി സ്വാമിജിക്കു് തോന്നി. കൊച്ചീവേലുപ്പിള്ള വക്കീൽ എന്ന ആരാധകൻ രോഗശയ്യയിൽ സ്വാമിജിയെ സഹോദരനിർവ്വിശേഷമായ സ്നേഹത്തോടുകൂടി പരിചരിച്ചു പോന്നതും വിസ്മരിക്കത്തക്കതല്ല.

രോഗം ഭേദമായി. പിന്നെയും കുറച്ചുകാലം സ്വാമിജി കൊച്ചിയിൽ തുടന്നു താമസിച്ചു. 'ക്രിസ്തുമതഛേദനം' എഴുതിയ കൈകൾ സർവ്വമതസാമരസ്യം എന്നൊരു സംസ്കൃത ഗ്രന്ഥം എഴുതുന്നതായി കാണപ്പെട്ടു. അതിനുമുൻപു "തക്കരഹസ്യരത്നം" എന്നൊരു ഗ്രന്ഥം, വിവരണ സഹിതം നിർമ്മിച്ചിരുന്നു. സകല ന്യായഗ്രന്ഥങ്ങളുടേയും സൂചിയായിരുന്നു ആ ഗ്രന്ഥം.

സ്തവരത്നാവലി, പരമശിവസ്തവം, അദ്വൈത പഞ്ജരം, ഇങ്ങനെ തുടർച്ചയായി പല ഗ്രന്ഥങ്ങളും ചട്ടമ്പിസ്വാമി തിരുവടികളുടെ തൂലികത്തുമ്പിൽനിന്നും രൂപം പൂണ്ടു.

ഈ കാലഘട്ടത്തിൽ ജീവിച്ചിരുന്ന 'മഹാപ്രഭു'വായ ചട്ടമ്പിസ്വാമി തിരുവടികളുടെ ജീവിതത്തെ ചിത്രീകരിക്കുന്ന 'സദ്ഗുരു സർവ്വസ്വം' എന്ന പേരിൽ ഒരു സംസ്കൃതകാവ്യം കവിതിലകൻ ശ്രീ. ആറന്മുള നാരായണപിള്ള വൈദ്യൻ കാശിയിൽനിന്നും പ്രസിദ്ധീകരിച്ചുണ്ട്. ശബ്ദഗുണത്താലും ചിത്രീകരണപടുതയാലും അതൊരു ഉത്കൃഷ്ടകാവ്യമാകുന്നു. അതിൽനിന്നും ഏതാനും പദ്യങ്ങൾ ഉദ്ധരിക്കുന്നു:

"അസ്ത്യത്ര വിദ്യാമൃതതൃപ്തിശാലീ
ബാലാഭിധാനോ ഭഗവാൻ മുനീന്ദ്രഃ
യത് സ്വാമിനാ ഭൂവലയപ്രസിദ്ധം
വിഭാതി ചട്ടമ്പ്യപരാഭിധാനം."

"തപോധനാനാമധുനാതനാനാം
സനാതനാനന്ദഘന[illegible]ഘാനാം
സുധീശ്വരാണാം പ്രഥമാഭിധേയോ
യഃ സാധുലോകസ്യ മനോ ധിനോതി"

"അച്ഛിന്നകാരുണ്യനിവാസഭൂമിം
സച്ചിത്സുഖാഖണ്ഡരസപ്രമോദം
വേദാന്തിനം യം ശരണം വ്രജന്തഃ
സംസാരവാർദ്ധിം പ്രതരന്തി സന്തഃ"

"അന്ന്യാദൃശോ ധന്യതമസ്യ വിദ്വത്
സന്ന്യാസിനോ വേദമയസ്വരൂപാ
വിഭാതി യസ്യാനനപദ്മവാസാ
വാഗീശ്വരീ വിസ്മയനീയവൃത്തിഃ"

സ്വാമിജിയെ കൺമുമ്പിൽ കാണുകയും അദ്ദേഹവുമായി സഹവാസം ചെയ്യുകയും ചെയ്തിട്ടുള്ളവരിൽ അധികംപേരും ആ മഹാത്മാവിന്റെ മൂല്യത്തെപ്പററി അറിഞ്ഞിരുന്നില്ല. അറിഞ്ഞവർക്കു തന്നെ ദൂരെ മലമുകളിൽ പൊങ്ങിയുയർന്നു വിലസുന്ന സൂര്യദേവനെപ്പോലെ, അദ്ദേഹം അകലെയായിരുന്നു. ഐഹികമായവയിലെ അസ്ഥിരതയിൽ നിന്നും മനസ്സു നിവൃത്തിപ്പിച്ചു, മാറി കൊണ്ടിരിക്കുന്ന എല്ലാററിൽനിന്നും അന്യമായി, സുസ്ഥിരമായി, മാറാതെ നിൽക്കുന്ന ഒന്നിനെ—സത്യത്തെ—കണ്ടെത്തി, അതിൽ അകമേ ആനന്ദിച്ചുകൊണ്ടിരിക്കുന്നവർ ഒന്നിനാലും ലോകത്തോടു ബന്ധിക്കുന്നേയില്ല. ഒന്നിനെപ്പററിയും അടുത്ത നിമിഷത്തിലോ, അവസാനമായോ ഒരു തീർച്ചയും ഇല്ലാത്തവരുടെ ജീവിതവ്യാമോഹങ്ങളുടെ ഉൽപ്പത്തിയും വളർച്ചയും നാശവും നടന്നു കൊണ്ടിരിക്കുന്ന ഒരു ദർപ്പണകുടീരമായിട്ടാണു് അവർ ലോകത്തെ ദർശിക്കുന്നതു്. കലാപമുഖരിതമായ ആ ലോകത്തുടെയുള്ള ജീവിതയാത്രയ്ക്കിടയിൽ സഹജാതരായ മാനവസഹോദരങ്ങളുടെ അഭ്യുന്നതിക്കായി ആവതു ചെയ്യുക എന്നതു മാത്രമേ ജീവിച്ചിരിക്കവേ തന്നെ മുക്താവസ്ഥയിൽ കഴിയുന്ന ജീവന്മുക്തന്മാരായ ഏതാദൃശമഹാത്മാക്കൾക്കു കരണീയമായിട്ടുള്ളൂ.

ജാതിവൈരമുള്ള ഹിംസ്രജന്തുക്കളെ സ്നേഹശക്ത്യാ മിത്രജന്തുക്കളാക്കി മാററുവാൻ സാധിച്ചിരുന്ന ചട്ടമ്പിസ്വാമി തിരുവടികൾക്കു മനുഷ്യർ നിർഭയന്മാരും, സ്നേഹസമ്പൂർണ്ണന്മാരും ആയിരിക്കണമെന്നു് ഒരൊററ ഉത്ബോ

ധനം മാത്രമേ സ്വജീവിതത്തിൽ നിന്നും നൽകുവാൻ ഉണ്ടായിരുന്നുള്ളു. നിലയ്ക്കാത്ത സ്നേഹത്തിന്റെ ഉറവയിൽനിന്നുയരുന്ന ആ ഉത്ബോധനം എത്ര സ്വാഭാവികമായിരിക്കുന്നു! വേദേതിഹാസപുരാണങ്ങളിലൂടെ സ്നേഹപ്രഭാഷിതരായ ദിവ്യമഹർഷിമാർ നൽകിയ "ലോകാഃ സമസ്താഃ സുഖിനോ ഭവന്തു" എന്ന അനുഗ്രഹാശിസ്സു തന്നെയാണു ആ ജീവിതവും നൽകുന്നതു്. രാഷ്ട്രീയമായും, സാമൂഹ്യമായും, സാംസ്കാരികമായും ജനസമുദായം വികലമായിത്തീർന്നിരുന്ന കാലഘട്ടത്തിൽ സ്വാമിജിയുടെ ജീവിതം കേരളത്തിനു് എത്രയും ആവശ്യമായിരുന്നു. ഇംഗ്ലീഷു വിദ്യാഭ്യാസത്തിനു ഭാഗ്യം ലഭിക്കാത്തവർ നാട്ടിൽ കൊള്ളരുതാത്തവരാണെന്നും അപരിഷ്കൃതരാണെന്നും ഉള്ള ഒരു മനോഗതി ആംഗലവിദ്യാമന്ദിരങ്ങളിൽ കയറി ഇറങ്ങിയിട്ടു വരുന്നവരുടെ മനസ്സിലും, ഭാവത്തിലും, പെരുമാററത്തിലും കുടികൊള്ളുമ്പോൾ, കേരളസാമൂഹ്യഘടനയേയും, കേരളചരിത്രത്തെയും കൂടി പിടിച്ചു കലുക്കുന്ന വെറും നാടൻ സംസ്കാരത്തിന്റെ ഉടയതായ ചട്ടമ്പിസ്വാമിതിരുവടികളുടെ വ്യക്തിത്വം ആംഗലപരിഷ്കാരഭ്രമത്തിൽ മദിച്ചുനടന്നവരെത്തന്നെ ഇരുത്തി ചിന്തിപ്പിച്ചിരുന്നു.

പ്രസിദ്ധ തിരുവിതാംകൂർ സാംസ്ഥാനിക ചരിത്രകാരനും, സാഹിത്യകാരനുമായ സമസ്യതിലകൻ ടി. കെ. വേലുപ്പിള്ള സ്വാമിജിയെ അദ്ദേഹത്തിന്റെ വ്യക്തിത്വം പ്രതിഫലിപ്പിക്കുന്നവിധം, ചിത്രീകരിക്കുന്നു:

"ചട്ടമ്പിസ്വാമികളെ ആദ്യം കാണുന്നകാലത്തു എനിക്കു പന്ത്രണ്ടു വയസ്സു പ്രായമുണ്ടായിരുന്നുള്ളു...

ണാണ്‌ അദ്ദേഹം ദിഗ്സഞ്ചാരിയായിരുന്നു. ദിഗ്സഞ്ചാരിയായ ഷൺമുഖദാസൻ എന്ന പേരുവച്ചു് ഒരു പുസ്തകം എഴുതി പ്രസിദ്ധീകരിച്ചിട്ടുമുണ്ടു്......അക്കാലത്തു കൂടെക്കൂടെ തമ്പുരാൻ നന്ത്യാരുവീട്ടിലും ശിഷ്യന്മാരോടുകൂടി വന്നു താമസിക്കാറുണ്ടായിരുന്നു.”

“നന്ത്യാരുവീടു് എന്റെ അമ്മാവന്റേതാകയാൽ പതിവായി അവിടെ പോയിരുന്നു വായിക്കാറുണ്ടായിരുന്നു. വായിക്കുന്നിടത്തു ചട്ടമ്പി വളരെ നേരം വന്നിരിക്കും. സഹപാഠികളെപ്പോലെ വർത്തമാനം പറയും. സമത്വമായി—പൂർണ്ണസമത്വത്തോടെ പെരുമാറും. ഉള്ളുകയറുന്ന നേരംപോക്കു പറയും. മൃദംഗം വായിച്ചു രസിക്കും. ഒന്നും ചെയ്യാത്തപ്പോൾ ഇരിക്കുന്നതിനെക്കാൾ കിടക്കുന്നതാണ്‌ അദ്ദേഹത്തിനു സന്തോഷം. പായും തലയണയും കൂടാതെ വെറും കട്ടിലിൽ മലർന്നു കിടന്നു തല അങ്ങോട്ടുമിങ്ങോട്ടുമുരുട്ടി വെറും കൈകൊണ്ടു താളം പിടിക്കുന്നതു പതിവായിരുന്നു.

കുടപിടിക്കുന്നതു ഞാൻ കണ്ടിട്ടില്ലെന്നു പറയാം. ഞങ്ങൾ എത്രയോ ദിവസം നന്ത്യാരു വീട്ടിൽവച്ചു് ഒരുമിച്ചിരുന്നു ഊണു കഴിച്ചിട്ടുണ്ടു.........തകര ഇലയും മുരിങ്ങ ഇലയും താളും ഇഷ്ടമായിരുന്നു......ഊണു കഴിക്കുമ്പോൾ കുട്ടികളെപ്പോലെ കളിക്കും. ഉപ്പേരിയും മറ്റും എച്ചിലാക്കുംമുമ്പ് അടുത്തിരിക്കുന്നവരുടെ ഇലയിൽ വാരി ഇടും.........

“ഏതാനും സംവത്സരങ്ങൾ കഴിഞ്ഞു ഒരിക്കൽ സ്വാമി പിന്നെയും തമ്പുരാൻ തന്നെ താമസിച്ചു കാല

ന്നു വിദ്യാർത്ഥികളായ ഞങ്ങൾ നടത്തിയ ഒരു സഭയിൽ അദ്ദേഹം വന്നു. ഇംഗ്ലീഷു പരിജ്ഞാനമുള്ള സദാവാസി കളുടെ ഇടയിൽ പരിഷ്കാരരഹിതനായ ഒരു വയോധികൻ താനേ വന്നു കയറി ഇരുന്നതു് ആധുനികാശയസമ്പന്നന്മാരായ പലൎക്കും അൽഭുതത്തിനു കാരണമാക്കി. പ്രസംഗവിഷയം കേരളചരിത്രം സംബന്ധിച്ചതായിരുന്നു. ഏതു ഭാഷയിൽ സംസാരിച്ചാലും വക്താവിന്റെ മുഖം കണ്ടു കാൎയ്യം മനസ്സിലാക്കുന്ന ഒരു സിദ്ധി സ്വാമിക്കു് അന്നും ഉണ്ടായിരുന്നു. അദ്ധ്യക്ഷന്റെ അനുവാദം വാങ്ങി ആ പണ്ഡിതവൎയ്യൻ പ്രസംഗിച്ചു. കേരളത്തിന്റെ യഥാൎത്ഥചരിത്രവിശേഷം അന്നാണു ഞങ്ങൾക്കു് മനസ്സിലായതു്. അല്പജ്ഞന്മാരായ പാശ്ചാത്യരും പ്രതികൂലബുദ്ധികളായ പാണ്ടികളും എഴുതിപിടിപ്പിച്ചിട്ടുള്ള അബദ്ധങ്ങൾ വെട്ടി നുറുക്കിക്കളയുന്നതിൽ ആ മഹാൻ പ്രദൎശിപ്പിച്ച സാമൎത്ഥ്യം സഭാവാസികളെ അൽഭുതപരവശരാക്കി.

"സമത്വവും സാഹോദൎയ്യവും ആ പണ്ഡിതസാൎവ്വഭൗമനിൽ മൂൎത്തീകരിച്ചിരുന്നു. ജഡ്ജിയോടും ദിവാൻജിയോടും വെള്ളത്തേടനോടും വഴി തൂപ്പുകാരനോടും ഒന്നുപോലെയാണു് അദ്ദേഹം പെരുമാറിയിരുന്നതു്.......... അദ്ദേഹം ഏകാകിയായിരിക്കുന്ന സന്ദൎഭങ്ങളിൽ കരുവിയും അണ്ണാനും വന്നു കൂട്ടം കൂടുന്നതു ഞാൻ കണ്ടിട്ടുണ്ടു്. "നിനക്കൊന്നും തിന്നാൻ കിട്ടിയില്ലേയോടാ" എന്നു് ചോദിക്കുന്നതും ഞാൻ കേട്ടിട്ടുണ്ടു്. ഒരു ദിവസം നട്ടുച്ചയ്ക്കു് സാധാരണ മനുഷ്യനായി വൎത്തിച്ചിരുന്ന യഥാൎത്ഥ

സ്വാമി പാളയത്തിൽക്കൂടി നടന്നുപോകുകയായിരുന്നു. വഴി മദ്ധ്യേ എന്റെ ഒരു സ്നേഹിതനെ കണ്ടു കൂടെ വിളിച്ചു. അദ്ദേഹം ബുദ്ധിമാനും അഹങ്കാരിയും സുപ്രസിദ്ധനായ ഒരു പത്രാധിപരുമായിരുന്നു. അഹങ്കാരി അനഹങ്കാരിയുടെ മുമ്പിൽ തല കുനിച്ചു കൂടെപ്പോയി. പോകുന്നവഴിക്കു കണ്ട പട്ടികളെ എല്ലാം ചട്ടമ്പി കൈനൊടിച്ചു വിളിച്ചു. നാലഞ്ചു നാഴിക നടന്നു കരകുളത്തെത്തിയപ്പോൾ കൂട്ടത്തിൽ പത്തു മുപ്പതു പട്ടികളായി. ചട്ടമ്പിയും പത്രാധിപരും ആ മഹൽസ്സന്നാഹത്തോടുകൂടി ഒരു വീട്ടിൽ ചെന്നു കയറി, ഞങ്ങൾക്കു ചോറു തരണമെന്നു പറഞ്ഞു. എലയിട്ടു വിളമ്പിയപ്പോൾ "ഈ ചങ്ങാതിമാക്കും (നായ്ക്കൾ) ചോറു കൊടുക്കണ"മെന്നായി. "ഇതിനെല്ലാം കൊടുക്കാൻ ചോറില്ലല്ലൊ" എന്നു വീട്ടുകാർ പറഞ്ഞു. "കൊടുത്തേ മതിയാകൂ" എന്നുള്ള നിർബ്ബന്ധം കേട്ടു ഗൃഹനായിക അടുക്കളയിൽ ചെന്ന സമയം വേണ്ടതെല്ലാം അവിടെ ഉണ്ടായി എന്നു.........പത്രാധിപർ ഉത്തമവിശ്വാസത്തോടെ എന്നോടു പറഞ്ഞു."

അണിമാദ്യഷ്ടസിദ്ധികളും ചട്ടമ്പിസ്വാമി തിരുവടികൾക്കു സ്വായത്തമായിരുന്നു. എന്നാൽ, അദ്ദേഹം സിദ്ധികൾ ഉപയോഗിക്കരുതെന്ന നിർബ്ബന്ധത്തോടുകൂടിയാണു ജീവിച്ചതു്. കൂടു വിട്ടു കൂടു മാറുക, കാററിൽ കൂടി പറന്നുപോവുക, ബന്ധിച്ചിരിക്കുന്ന മുറിയിൽനിന്നു കാണാതാകുക, വെള്ളത്തിന്റെ മീതേ നടക്കുക മുതലായി യോഗസാധനകൾ അനുഷ്ഠിക്കുന്ന കാലത്തു സാധിക്കുന്ന യോഗസിദ്ധികളെ നിസ്സാരങ്ങളായിട്ടാണു് അദ്ദേഹം

ഗണിച്ചിരുന്നതു്. അവയൊക്കെ ആളുകളെ വിഭ്രമിപ്പിക്കാനല്ലാതെ ആത്മജ്ഞാനത്തെ ബലപ്പിക്കുന്നതല്ലെന്നു് അദ്ദേഹം ഉപദേശിച്ചിരുന്നു. ആത്മാവു് അഖിലവ്യാപകമായിത്തീരുന്നു എന്ന ബോധം അനുഭവപ്പെട്ടപ്പോൾ പ്രപഞ്ചം മുഴുവനും വശഗമാവുന്നതാണെന്നാണു് ചട്ടമ്പിസ്വാമിയുടെ ജീവിതം പഠിപ്പിക്കുന്നതു്.

ഒരിക്കൽ, വയ്ക്കത്തുവച്ചു സ്വാമിജിയെ സ്വീകരിപ്പാൻചെന്ന ഒരു ജനക്കൂട്ടം ഉരിയാടാതെ നിൽക്കുന്നതു കണ്ടിട്ടു് "ഒന്നും ശബ്ദിക്കാനില്ലെങ്കിൽ ചിരിക്കുവിൻ" എന്നു സ്വാമിജി ആജ്ഞാപിച്ചു. പറഞ്ഞുതീരാത്ത താമസം, എല്ലാവരും ചിരി തുടങ്ങി. സ്വാമിജി "മതി; ചിരി നിറുത്തുവിൻ" എന്നു പറയുന്നതുവരെ ആ ജനക്കൂട്ടത്തിനു അവരുടെ ചിരി മതിയാക്കുവാൻ സാധിച്ചില്ല. ആരും ചിരിക്കണമെന്നു് ആഗ്രഹിച്ചു ചിരിക്കാൻ തുടങ്ങുകയോ അറിഞ്ഞുകൊണ്ടു് ചിരി നിറുത്തുകയോ അല്ലായിരുന്നു ചെയ്തതു്.

ഒരിക്കൽ തിരുവനന്തപുരത്തു പാൽക്കുളങ്ങര ഒരു ഭവനത്തിൽവച്ചു വിനോദാർത്ഥം, ഒരു ബാലന്റെ (പിൽക്കാലത്തു തിരുവിതാംകൂർ സർവീസ്സിൽ സബ്ബ്‌രജിസ്ത്രാരായിരുന്ന രാമൻപിള്ള) കൈയ്യിൽ, മനക്കയ്യോലയിൽ ചുററിപ്പടൎന്നുകിടന്നിരുന്ന ലതകളോടു്, ചുററുവാനായി സ്വാമിജി ആജ്ഞാപിച്ചു. ലതകൾ അല്പസമയത്തിനുള്ളിൽ ബാലന്റെ കൈയ്യു മാത്രമല്ല, ശരീരം മുഴുവൻ ചുററിപ്പൊതിഞ്ഞു കുറച്ചു സമയം കഴിഞ്ഞപ്പോൾ 'കയറിപ്പോവിൻ' എന്നു വീണ്ടും ഒരാജ്ഞ സ്വാമിജിയിൽനിന്നു

പുറപ്പെടുകയും ലതകൾ മുൻപിലത്തെപ്പോലെ കയ്യാല യിൽ കയറി പടരുകയും ചെയ്തിട്ടുണ്ട്. അങ്ങിനെ ലത കളെ ആജ്ഞാനുവത്തികളാക്കിയിട്ടുള്ള സംഭവങ്ങൾ ഒന്നിലധികമുണ്ട്.

കുസൃതിക്കുട്ടികൾ കല്ലെറിഞ്ഞു ഭയന്നോടുന്ന ചേര യെ കണ്ടിട്ട് "വാ മക്കളെ, ഭയപ്പെടേണ്ട വരിക" എന്നു പറഞ്ഞു വിളിച്ചു ഒരു കയ്യാലപ്പൊത്തിലേക്ക് കൊണ്ടു പോയി വിട്ടതും, ഉറുമ്പുകളെ ഇഷ്ടികാരൻ ഊതി കളയു ന്നതു കണ്ടു, ആദ്രചിത്തനായി കണ്ണുകൾ നിറഞ്ഞു് അവയ്ക്കു കൊടുപ്പാൻ ഉടനെ പൊടിയരി കൊണ്ടുവരു വാൻ സ്വാമിതിരുവടികൾ ആവശ്യപ്പെട്ടതും ഉറുമ്പു കൾ തിക്കി വന്നു് ആ ജീവകാരുണ്യനിധിയുടെ കാൽ മുട്ടോളം കയറിയിരുന്നതും അരി നിലത്തിട്ടു് അവയെ ഉതട്ടി അയച്ചതും കണ്ടു നിന്നവർ രേഖപ്പെടുത്തിയിട്ടുള്ള വസ്തുതകളാകുന്നു.

ഒരിക്കൽ ഉറുമ്പുകൾ വന്നു കാലിൽ പൊതിയുന്ന തുകണ്ടുനിന്നിരുന്ന ശ്രീ. ചിത്രമെഴുത്തു വർഗ്ഗീസ്സ് സ്വാ മിജിയോടു ചോദിച്ചു:

"സ്വാമീ! ഈ എറുമ്പുകൾ എങ്ങനെയാണ് നമ്മുടെ വിചാരം അറിയുന്നതു്?......"

സ്വാമിജി പറഞ്ഞു:

"അതൊരു നിസ്സാരസംഗതിയാണ്. നാം അവയെ സ്നേഹിക്കുന്നുണ്ടെന്നു ബോധ്യപ്പെട്ടാൽ അവയും നമ്മെ സ്നേഹപൂർവ്വം ആശ്ലേഷിക്കും. ആ ബോധം അതിനു

വരണം. അതു നാം വരുത്തണം. സ്നേഹത്തിന്റെ ശക്തി അത്യധികം വ്യാപകമാണ്."

എന്നിട്ടും, അതു ദസീമയിൽ നിന്നുകൊണ്ടു വീണ്ടും ചോദിച്ച ആ ജിജ്ഞാസുവിനോടു സ്വാമിജി ഇങ്ങിനെ ഉപസംഹരിച്ചുകൊണ്ടു പറഞ്ഞു:

"......അവ നമ്മിൽനിന്നു ഭിന്നമല്ല; പ്രപഞ്ചം ഒന്നാകെ ഒററ മനസ്സാണ്. മനസ്സിനും മനസ്സിനും ഇടയ്ക്കു് ശൂന്യമായ അന്തരീക്ഷമില്ല."

തിരുവിതാംകൂർ സർക്കാർ സർവ്വീസിൽ ഫിനാൻഷ്യൽസെക്രട്ടറിയായിരുന്ന ശ്രീ. കരിമ്പുവിളാകം ഗോവിന്ദപ്പിള്ള ഒരു സംഭവം വിവരിക്കുന്നു:

"ഞാൻ ഒരിക്കൽ സ്വാമികളൊന്നിച്ചു മലയാററൂർ പോയിരുന്നു. അവിടെ ആററുവക്കത്തു ഞങ്ങൾ നിൽക്കുകയായിരുന്നു. ഞങ്ങൾ നോക്കിയപ്പോൾ ഒരു വലിയ തവള വെള്ളത്തിലേക്കു ചാടിക്കളഞ്ഞു. അതിനെ പിന്തുടന്നു വന്ന ഒരു ക്രൂരസർപ്പം പത്തിയും വിടത്തി ക്രുദ്ധിച്ചുനിൽക്കുന്നു. ആ ഭയങ്കരമായ കാഴ്ചയാൽ ഞാൻ സംഭ്രാന്തനായി. അതുപോലെ ഭയം ഒരിക്കലും എന്നെ ബാധിച്ചിട്ടില്ല. സ്വാമികൾ സർപ്പത്തോടായി ഇങ്ങനെ പറഞ്ഞു: "ച്ഛീ അതിനെ തൊടരുത്—പോ." സ്വാമിയുടെ കാലടിയിൽനിന്നും മൂന്നു ചുവട്ടിലധികം അകലെയല്ലാതെ ഫണം വിടത്തിനിന്ന ആ ക്രൂരസർപ്പം, ഈ ആജ്ഞ കേൾക്കാത്ത താമസം, പത്തി ചുരുക്കി വന്നവഴി സാവധാനത്തിൽ ഇഴഞ്ഞുപോകയുണ്ടായി."

തിരുവനന്തപുരത്തു ഒരു സക്കാരുദ്യോഗസ്ഥൻെറ വസതിയിൽവച്ചു ചട്ടമ്പിസ്വാമി തിരുവടികൾ നൂറിലധികം തെരുവുനായ്ക്കളെ കൂട്ടിക്കൊണ്ടുവന്നു തനിക്കൊപ്പം ഇരുത്തി ആഹാരം നൽകിയതിനെപ്പററിയും, ആ ഘോഷയെ നോക്കിക്കൊണ്ടു് ആ നായ്ക്കളോടായി സ്വാമിജി ചെയ്ത വിരുന്നുപ്രസംഗത്തെപ്പററിയും മലയാളികളിൽ അധികം പേരും കേട്ടിരിക്കും.

അന്നു സ്വാമിജി ഇങ്ങനെ പ്രസംഗിച്ചു:

"1 ഈ രൂപങ്ങൾ ഇപ്പോൾ പട്ടികളായിട്ടാണല്ലൊ നിങ്ങൾക്കു തോന്നുന്നതു്. എന്നാൽ ഇവരുടെ പൂവ്വജന്മമോ? ഇവർ അത്രയും ഒരു കാലത്തു തിരുവിതാംകൂറിലെ ഉദ്യോഗസ്ഥന്മാരായിരുന്നു. ഇവരെല്ലാം ഉദ്യോഗകാലത്തു ചെയ്ത അഴിമതികളുടെയും അക്രമങ്ങളുടേയും ഫലമായി ഇതാ ഈ ജന്മത്തു തെണ്ടിപ്പട്ടികളായി ജനിച്ചിരിക്കുന്നു. ദൈവം എല്ലാം കാണുന്നുണ്ടു്. പക്ഷേ മനുഷ്യർ ഒന്നും കാണുന്നില്ല. അതിനാൽ അന്നു പ്രതാപശാലികളും ഇന്നു തെണ്ടിപ്പരിഷകളും ആയ ഇവരെ ഞാൻ ഇന്നു നിങ്ങളുടെ അതിഥികളാക്കിയിരിക്കുന്നു. പാശ്ചാത്യരീതിയിൽ രാജകീയ വിരുന്നും മററും നടത്തുമ്പോൾ അതിൻെറ അവശേഷമായി ചില പ്രസംഗങ്ങളും പതിവുണ്ടല്ലൊ. ഇന്നു നടന്ന പട്ടിസ്സദ്യയിൽ എൻെറ പ്രസംഗം ഇതാണു്. ഞാനും എൻെറ പരിവാരങ്ങളും ഇതാ നിങ്ങൾക്കു ഹാർദ്ദമായ വന്ദനം പറയുന്നു."

---

1 ശ്രീചട്ടമ്പിസ്വാമികൾ പുറം—148.

പിൽക്കാലത്തു മലയാററൂർ കോടനാട്ടു വനപ്രദേശങ്ങളിൽ ഒരു ആശ്രമം സ്ഥാപിക്കുന്നതിലേയ്ക്കായി തൊണ്ണൂറു് ഏക്കർ ഭൂമി ഒരു ഉദാരൻ സ്വാമിജിക്കു് ദാനം ചെയ്യുകയുണ്ടായി. യാതൊരു സ്ഥലത്തും സ്ഥിരമായി താമസിക്കാത്ത സ്വാമിജി, അവിടെ ഇടവിട്ടുള്ള കാലങ്ങളിൽ പോയി വിശ്രമിച്ചിരുന്നു. അവിടെവച്ചു കടുവാകളോടു വീട്ടുനായ്ക്കളോടെന്നപോലെ ആ മഹർഷിപുംഗവൻ പെരുമാറിയിരുന്നു. വനങ്ങളിൽ മേയാൻ പോകുന്ന പശുക്കളെ കാണാതെ വരുമ്പോൾ ആ ദിക്കുകളിലെ കർഷകന്മാർ, സ്വാമിജിയുടെ അടുത്തുവന്നു സങ്കടം പറയുന്നതു സാധാരണയായിരുന്നു.

ഒരിക്കൽ കോടനാട്ടു വനങ്ങളിൽവച്ചു പശുവിനെ നഷ്ടപ്പെട്ട ഒരു കർഷകനും, മറെറാന്നും പോരുമായി സ്വാമിജിയുടെ അടുക്കൽ വന്നപ്പോൾ അദ്ദേഹം പറഞ്ഞു:

"നിങ്ങളുടെ പശുവിനെ പിടിച്ച കടുവാ ഇന്നു കാലത്തു് എന്റെ അടുക്കൽ വന്നു ക്ഷമായാചനം ചെയ്തു പോയിട്ടുണ്ടു്. കേവലം ആഹാരോപചയത്തിൽ ഉള്ള അഭിലാഷം കൊണ്ടു് അവററകൾ പശുക്കളെ പിടിച്ചു തിന്നുന്നു. അല്ലാതെ അവയ്ക്കു് എന്തു മനഃപൂർവ്വമാണുള്ളതു്? മനുഷ്യരെ മനുഷ്യൻ ഹിംസിക്കുക എന്നതു് ഇപ്പോൾ ഒരു ലോകനീതിയായിത്തീർന്നിരിക്കുന്ന സ്ഥിതിക്കു വിശേഷബുദ്ധി ഇല്ലാത്ത ഇവററയുടെ പ്രവൃത്തികളെക്കുറിച്ചു നമുക്കു കോപം ഉണ്ടാകാൻ പാടില്ലാത്തതാണു്."

കൊല്ലവർഷം 1075-ൽ സ്വാമിജിക്ക് ഒരു സന്യാസശിഷ്യൻ കൂടി ലഭിച്ചു. നാരായണനാമധാരിയായ ആ യുവാവ് പറവൂർ വടക്കേക്കരമഠം എന്ന ഒരു പ്രശസ്ത നായർ കുടുംബത്തിൽ 1057—മാണ്ടു ജാതനായി. ബാല്യത്തിലേ ഒരു ഈശ്വരഭക്തൻ ആയിരുന്നു. സംസ്കൃതത്തിൽ അസാമാന്യമായ പാണ്ഡിത്യം, പതിനാറാമത്തെ വയസ്സു തികയുന്നതിനു മുമ്പു നേടിക്കഴിഞ്ഞതായിട്ടാണു പറയപ്പെടുന്നതു്. വൈദ്യശാസ്ത്രം, മന്ത്രവിധികൾ ഇവകളിൽ ഉത്തമവും, ജ്യോതിശ്ശാസ്ത്രത്തിൽ അനുപമവുമായ അറിവും അദ്ദേഹം നേടുകയുണ്ടായിട്ടുണ്ടു്.

സ്വാമി തിരുവടികളുടെ ആദ്ധ്യാത്മികജീവിതത്തിൽ ആകൃഷ്ടനായിത്തീരുന്നതിനുമുമ്പ് തനിക്കു ആത്മജ്ഞാനസമ്പത്തല്ലാതെ മറ്റൊരു സമ്പത്തും ആവശ്യമില്ലെന്ന ഒരു ഉഗ്രപ്രതിജ്ഞ അദ്ദേഹം ചെയ്തിരുന്നതായി അറിയുന്നു. കൌമാരവയസ്സിൽ ഒരു സന്യാസിയോടുകൂടി ദേശസഞ്ചാരത്തിനായി പോവുകയും ഉണ്ടായിട്ടുണ്ടു്.

ശ്രീനാരായണനും, ശ്രീനീലകണ്ഠതീർത്ഥനും ഉപദേശിച്ച മന്ത്രം ഉപദേശിച്ചുതന്നെയാണ്, ശ്രീതീർത്ഥപാദപരമഹംസൻ എന്ന പേരിൽ അറിയപ്പെടുവാൻ തുടങ്ങിയ ആ ശിഷ്യനേയും സ്വാമിതിരുവടികൾ തത്വദർശികളുടെ മാർഗ്ഗത്തിലേക്കാനയിച്ചതു്: യോഗവേദാന്തവിഷയങ്ങൾ ഗുരുമുഖത്തിൽനിന്നും അനുസ്യൂതം ശ്രവിക്കുന്നതിനുള്ള സൌകര്യം ആ ശിഷ്യനു സിദ്ധിച്ചിരുന്നു. യോഗസാധനകൾ, മലയാറ്റൂർ കോടനാട്ടു വനങ്ങളിൽ

സ്വാമിതിരുവടികൾ താമസിക്കുമ്പോൾ അവിടെവച്ചാരംഭിച്ചതായിട്ടാണറിവു്.

മനുഷ്യസേവനപരമായി തീർത്ഥപാദപരമഹംസൻ ഏറെറടുത്ത കൃത്യം, പ്രഭാഷണങ്ങളിലൂടെ ഹൈന്ദവജനതയെ ഉദ്ധരിക്കുന്നതായിരുന്നു. കേരളത്തിൽ ഇദം പ്രഥമമായി തീർത്ഥപാദീയന്മാൎക്കായി ഒരു ആശ്രമം സ്ഥാപിച്ചതു സ്വാമിതിരുവടികളുടെ ഈ മൂന്നാമത്തെ ശിഷ്യനാണു്. കോട്ടയം പട്ടണത്തെ കേന്ദ്രമാക്കിക്കൊണ്ടു് ഒരു ആദ്ധ്യാത്മികമിഷൻ സംസ്ഥാപിച്ചു പ്രവൎത്തിച്ചുപോന്നതും തീൎത്ഥപാദപരമഹംസന്റെ പരിശ്രമഫലമായിട്ടായിരുന്നു.

---

## അദ്ധ്യായം—൧൦

### ശക്തിദാനം

കൊല്ലവർഷം 1087 ആയപ്പോഴേയ്ക്കും ചട്ടമ്പി സ്വാമിതിരുവടികളുടെ കീൎത്തി കേരളത്തിന്റെ എല്ലാ ഭാഗത്തും നിറഞ്ഞുകഴിഞ്ഞിരുന്നു. വെൺചാമരവടിവിൽ നരച്ചദീക്ഷയുമായി രണ്ടു ശുഭ്രവസ്ത്രം (ഒരു ഉടുവസ്ത്രവും, മേൽമുണ്ടും) കൊണ്ടു വസ്ത്രധാരണം പൂർത്തിയാക്കി, കൈയ്യിൽ ഒരു കുടയുമേന്തി സഞ്ചരിച്ചുകൊണ്ടി

രുന്ന ആ യോഗയുക്തൻ സാമൂഹ്യവ്യവസ്ഥിതികളെ കീഴ്മേൽ മറിക്കുന്ന ഒരു പ്രചണ്ഡമാരുതനെപ്പോലെ കേരംവിപ്പെട്ടു. തന്റെ ശിഷ്യന്മാരെക്കൊണ്ട് അജ്ഞതയ്ക്കും അനാചാരങ്ങൾക്കും എതിരായി ആ മഹാപുരുഷൻ കേരളത്തിൽ ഒരു സമരാങ്കണംതന്നെ സൃഷ്ടിച്ചിരുന്നു. ആ കാലഘട്ടം പൊതുവിൽ ഇന്ത്യയുടെ നവോത്ഥാനത്തെ സുദൃഢമായി സൂചിപ്പിക്കുന്നതായിരുന്നു. ശ്രീരാമകൃഷ്ണപരമഹംസന്റെ അനുഗൃഹീതശിഷ്യനായ സ്വാമി വിവേകാനന്ദൻ ഉണ്ടാക്കിയ ആത്മീയവിപ്ലവം നൂററാണ്ടുകളായി ഹീനമായ ദുരാചാരങ്ങൾമൂലം പരസ്പരം അകററപ്പെട്ട ഹൈന്ദവജനവിഭാഗങ്ങളെ ഒന്നിക്കുന്നതിനും ഒരുമിപ്പിക്കുന്നതിനും ഉള്ള വിത്തുകൾ ഭാരതം നെടുനീളെ വിതറിക്കഴിഞ്ഞിരുന്നു. ഈ കാലഘട്ടത്തിലാണ്, ചട്ടമ്പിസ്വാമി തിരുവടികൾ അന്നത്തെ കേരളചരിത്രത്തേയും, ആ ചരിത്രം അനുസരിച്ച് ഏതു മണ്ഡലത്തിലും സംപൂജ്യസ്ഥാനം വഹിച്ചു പോന്നിരുന്ന ബ്രാഹ്മണരുടെ പദവിയേയും വാമനീകരിക്കുന്ന 'പ്രാചീനമലയാളം' എന്ന അതിവിശിഷ്ടമായ ചരിത്രഗ്രന്ഥം ബഹുജനസമക്ഷം അവതരിപ്പിച്ചത്. അനേകവർഷത്തെ ഗവേഷണഫലമായിരുന്നു ആ ഗ്രന്ഥം.

നായന്മാരുടെ പിൻബലത്താലാണ് കേരളത്തിലെ ബ്രാഹ്മണർ ആത്മീയമണ്ഡലത്തിൽ അധിനായകന്മാരായി കഴിയുന്നതെന്നും, സാമൂഹ്യമായ എല്ലാ ഉച്ചനീചത്വങ്ങളും വന്നുകൂടിയിട്ടുള്ളതു നായന്മാർ ബ്രാഹ്മണരോടു ചേർന്ന് അവരുടെ രക്ഷാപുരുഷന്മാരും മററു തരത്തിൽ

ഹിതാൻവത്തികളും അടിമപ്പണി ചെയ്യുന്നവരുമായി പ്പോയതു കൊണ്ടാണെന്നും അതിനാൽ നായന്മാർ അവരുടെ പൂർവ്വികത്തിൻെറ യാഥാത്ഥ്യത്തെപ്പററി അറിഞ്ഞു് അതിൽ അഭിമാനിച്ചു സ്വാതന്ത്ര്യരാവുമ്പോഠം ബ്രാഹ്മണരുടെ പ്രത്യേകപദവികഠം തകന്നു് അവർ മററുള്ളവക്കു തുല്യരാകുമെന്നും അങ്ങനെ സാംസ്കാരികമായി കേരളം ആധമർണ്യം കൂടാത്തതായിത്തീരുമെന്നും് പ്രാചീനമലയാള'ത്തിൻെറ കത്താവു വിശ്വസിച്ചു.

വിപ്ളവപരമായ ഒരു ചരിത്രവസ്തുതയായിരുന്നു പ്രാചീനമലയാളം മുഖേന ചട്ടമ്പിസ്വാമിതിരുവടികഠം ആവിഷ്കരിച്ചതു്. കേരളത്തിൻെറ അവകാശികഠം കേരളീയ ബ്രാഹ്മണരാണെന്നു ഘോഷിച്ചുപോന്നിരുന്ന സകല ചരിത്രങ്ങളേയും പ്രാചീനമലയാളം നിർജ്ജീവമാക്കി. അതിപ്രാചീനങ്ങളായ സംസ്കൃതകൃതികളിൽ നിന്നുതന്നെ സ്വാമിജി തെളിവുകഠം ശേഖരിച്ചു് ആയ്യഗോത്രക്കാരെന്നു പറയപ്പെട്ടിരുന്ന സാംസ്കൃതഭാഷയുടെ ഉടസ്ഥന്മാരായ ബ്രാഹ്മണരുടെ മുൻപിൽ നിരത്തിക്കൊടുത്തു. വട്ടെഴുത്തുരേഖകഠം, കോലെഴുത്തുരേഖകഠം ആദിയായി പ്രാചീനദ്രാവിഡലിപികളിൽ എഴുതപ്പെട്ടിട്ടുള്ള നിരവധി അപൂവ്വ തെളിവുകളും ചികഞ്ഞെടുത്തു കേരളത്തിലെ ബ്രാഹ്മണർ ചരിത്രദൃഷ്ട്യാ പിൽക്കാലത്തു വന്നു കയറിയവരാണെന്നു സ്ഥാപിക്കപ്പെടുന്ന ആ ചരിത്രസത്യം ഒരു ഭൂകമ്പപ്രതീതിയാണു് കേരളീയബ്രാഹ്മണരിൽ ഉളവാക്കിയതു്.

ജീവിക്കുവാൻ എടംതേടി തെക്കോട്ടുവന്ന ആൎയ്യാവൎത്തവാസികൾ, ബലി വാമന സംഘട്ടത്തെ മാതൃകയാക്കിക്കൊണ്ടു, കേരളഭൂമിക്കുടയവരായ 'നാകത്താന്മാരെ—നായന്മാരെ—ശൂദ്രമുദ്രകുത്തി അധോഗതിയിലാക്കിയിട്ടു് ആദ്ധ്യാത്മിക സാമൂഹ്യ സാംസ്കാരിക കാൎയ്യങ്ങളിൽ ആധിപത്യം വഹിക്കുവാൻ തുടങ്ങി എന്നതത്രെ ആൎയ്യദ്രാവിഡ സംസ്കാരങ്ങളുടെ ഉറവിടമായ മഹർഷി ചട്ടമ്പിസ്വാമി തിരുവടികൾ തന്റെ ചരിത്രംമുഖേന പ്രഖ്യാപിച്ചു.

ബ്രാഹ്മണാധിപത്യം സമ്മതിച്ചു് അടിപണിഞ്ഞു കിടന്നിരുന്ന നായർപരമ്പര സ്വബോധചേതന വിളംബിക്കുവാൻ അതിൽ കൂടുതൽ എന്തുവേണം? നായർ ബ്രാഹ്മണബന്ധം ശിഥിലിച്ചു ബഹുജനങ്ങൾ ഉണൎന്നു കഴിഞ്ഞാൽ സാമൂഹ്യമായി പല തട്ടുകളിലായി നിൎത്തി പലതരം അധമൎണ്യം കല്പിക്കപ്പെട്ടിരുന്ന വൎഗ്ഗങ്ങൾക്കുള്ള തൊട്ടുകൂടായ്മയും തീണ്ടിക്കൂടായ്കയും തകൎന്നടിഞ്ഞു കേരളത്തിൽ മനുഷ്യത്വം വീണ്ടെടുക്കപ്പെട്ടും. അതേ; ആ യോഗിവൎയ്യന്റെ ദീർഘവീക്ഷണംപോലെ തന്നെ ഒരു നൂതനയുഗത്തിന്റെ കവാടം തുറക്കുന്നതായിരുന്ന അമൂല്യഗ്രന്ഥത്തിന്റെ പ്രാചീനമലയാളം. ആ ഗ്രന്ഥം [1]പ്രസിദ്ധപ്പെട്ടത്തിയ കാലഘട്ടത്തെ, സൂക്ഷ്മം വീക്ഷി

1 പ്രാചീനമലയാളം നാലുഭാഗങ്ങളായി പ്രസിദ്ധപ്പെടുത്തുവാൻ തീരുമാനിക്കപ്പെട്ടിരുന്നുവെങ്കിലും ഒന്നാംഭാഗം മാത്രമേ സ്വൎയ്യപ്രകാശം കണ്ടിട്ടുള്ളു. അച്ചടിക്കു തയ്യാറായിരുന്ന രണ്ടാംഭാഗം ഇപ്പോൾ എവിടെ പോയി എന്നറിവില്ല.

ച്ചിട്ടുള്ള ശ്രീ. ചിത്രമെഴുത്തു വർഗ്ഗീസ്സ് പിൽക്കാലത്തു സജീവമായി ഇങ്ങനെ ചിത്രീകരിച്ചിരിക്കുന്നു:

"[1]കേരളത്തിലെ ജാതിവ്യത്യാസത്തെ അസ്തമിപ്പിച്ചു ഉച്ചനീചത്വമില്ലാത്തതായി ഏകമതീഭാവത്തോടുകൂടിയ ഒരു നവീന ഹിന്ദുമണ്ഡലം കെട്ടിപ്പടുക്കണമെന്നുള്ളതായിരുന്നു സ്വാമികളുടെ ലക്ഷ്യം. നൂററാണ്ടു നൂററാണ്ടുകളായി ജാത്യാചാരശൃംഖലകളുടെ കനം വർദ്ധിപ്പിച്ചു, മനുഷ്യത്വത്തിൽ നിന്നു ആട്ടിപ്പായിക്കുന്നതായ ഉച്ചനീചത്വബോധത്തിനു സദാ എണ്ണയിട്ടുകൊണ്ടു് ഉൽകൃഷ്ടനെന്നും അപകൃഷ്ടനെന്നും ഉത്തമനെന്നും ചണ്ഡാലനെന്നും സ്വതന്ത്രനെന്നും ദാസനെന്നും ശുദ്ധനെന്നും അശുദ്ധനെന്നും തൊട്ടുകൂടാത്തവനെന്നും തീണ്ടിക്കൂടാത്തവനെന്നുമുള്ള ചിന്താഗതികളെ അനുനിമിഷം പരിപോഷിപ്പിച്ചു് അവയെ സന്തതിപരമ്പരകളിലേക്കു് അടിച്ചു കയററി രാജദണ്ഡിന്റെയും...സാമുദായിക ശിക്ഷകളുടെയും സവർണ്ണാചാരദുർഗ്ഗങ്ങളെയും തട്ടിത്തകർക്കുവാനായി ചട്ടമ്പിസ്വാമികൾ ഏകനായി മുന്നിട്ടിറങ്ങി. അദ്ദേഹത്തിന്റെ ജനനത്തിനുമുൻപു് ഈ വക ശ്രുതിസ്മൃതികളുടെയും സവർണ്ണാചാരദുർഗ്ഗങ്ങളുടെയും, ചരിത്രപരവും അദ്ധ്യാത്മപരവും ദേശീയവുമായ അവകാശാധികാരങ്ങളുടെ നേരെ ശബ്ദം ഉയർത്തുവാൻ ഒരു മനുഷ്യജീവിയും......കേരളഭൂമിയിൽ ഉദയം ചെയ്തിരുന്നില്ല......എതിർക്കവയ്യാത്ത വൈദികമഹാപ്രഭുത്വത്തിന്റെ നേരെ—ആണത്തത്തോടും പാണ്ഡി

1 ശ്രീചട്ടമ്പിസ്വാമിശതാബ്ദസ്മാരകഗ്രന്ഥം.

ത്ര്യത്തോടുംകൂടി തലയുയർത്തി സമരകാഹളം മുഴക്കിയ ധീരസേനാനിയായിരുന്നു അദ്ദേഹം. ദ്രാവിഡരായ നാഗവംശജരെ, സവർണ്ണമതത്തിലെ ശൂദ്രരും ബ്രാഹ്മണരുടെ പാദദാസന്മാരുമായി അഷ്ടഗന്ധമിട്ടുറപ്പിച്ചു വച്ചിരുന്ന കള്ളപ്രമാണങ്ങളുടെ കാരാഗൃഹഭിത്തിയെ ആദ്യമായി ഇടിച്ചു നിരത്തുവാൻ, കരുത്തു നിറഞ്ഞ ഉരുക്കുമുഷ്ടികൾ ഒന്നാമതായി നീട്ടിയ ധീര......ൻ അദ്ദേഹം മാത്രമായിരുന്നു. നമ്പൂരിക്കും, ക്ഷത്രിയനും നായർ സ്ത്രീയിൽ ജനിച്ച സ്വന്തം സന്താനങ്ങളെ സ്പർശിക്കുന്നതു പോലും നിന്ദ്യവും അശുദ്ധവുമാണെന്നു വിളംബരം ചെയ്യുന്ന ശ്രുതിസ്മൃതികളെ തച്ചുടയ്ക്കാതെ ഈ കേരളഭൂമിയിൽ അധഃവർണ്ണങ്ങൾക്കും അവാന്തരവർണ്ണങ്ങൾക്കും രക്ഷ നേടുവാൻ സാദ്ധ്യമല്ലെന്ന് ആദ്യമായി ദീർഘദർശനം ചെയ്ത മർമ്മജ്ഞാനിയും അദ്ദേഹമായിരുന്നു.

ശ്രീ. വർഗ്ഗീസ്സ് തുടരുന്നു:

"നികൃഷ്ടങ്ങളും നാറിപ്പുഴുത്തതുമായ ആചാരപരമ്പരകളെ തകിടം മറിക്കുവാനായി ചട്ടമ്പിസ്വാമികൾ .........സമരരംഗത്തു പ്രവേശിച്ചതോടെ തിരുവിതാംകൂറിൽ അതു നമ്പൂതിരി—നായർ യുദ്ധമായി ഒച്ചപ്പെട്ടു. ഈ ഒച്ചപ്പാടിനിടയ്ക്കായിരുന്നു "പ്രാചീന മലയാള" കൃതിയുടെ ഒന്നാം വാല്യം പുറത്തിറങ്ങിയത്. നായന്മാർ പുലവാലായ്മ ലംഘിച്ച് അമ്പലങ്ങളിൽ കടന്നു ക്ഷേത്രം അശുദ്ധമാക്കുന്നു; പ്രതിഷ്ഠാവിഗ്രഹങ്ങളുടെ ചൈതന്യം നശിക്കുന്നു എന്നിങ്ങനെയുള്ള ആരോപണങ്ങൾ നമ്പൂ

തിരി മനകളിൽ നിന്നുമുയന്ന് കൊട്ടാരത്തിൽ പ്രതിദ്ധ്വനിച്ചു. നംപൂരിമനകളിൽ നായന്മാർ ദാസ്യവൃത്തിക്കു ചെല്ലാതായി. നായർസ്ത്രീകളെ കൂടാതെ അന്തർജ്ജനങ്ങൾക്കു വെളിക്കിറങ്ങി സഞ്ചരിക്കാൻ നിർബ്ബാധമില്ലെന്നായി. നായന്മാരുടെ ശ്രാദ്ധകർമ്മങ്ങളിൽ "വൈദികകർമ്മി"കളായിരുന്ന "ഇള"യതിനെ നായന്മാർ തിരസ്കരിക്കുകയായി......നായന്മാരുടെ രക്തം തിളയ്ക്കുകയായി...... ഇതന്യനകം ഏദന്നസ്കമായി കുതററിത്തെറിപ്പിക്കുവാൻ ചട്ടമ്പിസ്വാമി തിരുവടികളുടെ ആശയതല്ലജങ്ങളും ന്യായവാദവും കുഗ്രാമങ്ങളിലെ സാധാരണ "ശൂദ്ര"രുടെ സിരാചക്രത്തിൽ പോലും ആണത്തം അടിച്ചു കയററി. അമർത്തപ്പെട്ടതും നീറിക്കത്തുന്നതുമായ "നായ"ന്മാരുടെ ശീതസമരത്തെ എതിർക്കുവാൻ ധനപ്രബലന്മാരായ ഏതാനും ചില നംപൂരിമാരുടെ സഹായത്തോടുകൂടി "ദ്വിജരാജൻ" "പരശുരാമൻ" "ഭാഗ്യോദയം" "ജന്മി" എന്നിങ്ങനെ ചില പത്രങ്ങൾ രംഗപ്രവേശം ചെയ്തു...... പക്ഷെ നായന്മാർ ശ്രുതിസ്മൃതികളിലെ ശൂദ്രരോ, മാമൂൽ ആചാരങ്ങൾക്കു കീഴ്പ്പെട്ടിരിക്കാൻ ബാദ്ധ്യസ്ഥരോ അല്ലെന്നുള്ള സ്വാമിയുടെ ന്യായവാദങ്ങളെ സമീപിപ്പാൻ പോലും അവർക്കു കഴിഞ്ഞില്ല."

വർഷങ്ങൾ തന്നെ നീണ്ടുപോയ ഈ പ്രക്ഷുബ്ധാന്തരാളം മറെറാരു ഗ്രന്ഥനിർമ്മിതിയിലേക്കു സ്വാമിജിയെ നയിച്ചു. വേദം പഠിച്ചുകൂടായെന്നും, വേദോച്ചാരണം കേട്ടുകൂടായെന്നുമുള്ള വിധിക്കടിമപ്പെട്ടിട്ടുള്ള എല്ലാ വർഗ്ഗങ്ങളും വേദത്തിന് അവകാശികളാണെന്ന പ്രഖ്യാ-

പനം ചെയ്യുന്നതാണു പ്രാചീനമലയാളത്തിനുശേഷം അഞ്ചു കൊല്ലം കഴിഞ്ഞു പുറത്തുവന്ന രണ്ടാമത്തെ മഹത്ഗ്രന്ഥം. അതു കേരളചരിത്രത്തിലെ ഒരു സുപ്രധാന സംഭവമാണെന്നു വേണം പറയുവാൻ. വേദത്തിന്റെ അവകാശികഠം ഏററവും താണവനായി എണ്ണപ്പെടുന്ന പറയ (പതിതന്റെ) ൻ മുതൽ യാഗപുരോഹിതൻ വരെയുള്ള മനുഷ്യസമുദായം മുഴുവൻ ആണെന്നാണ് ആ മാനവവിമോചകൻ "വേദാധികാരനിരൂപണ"ത്തിലൂടെ ഉത്ഘോഷിച്ചതു്.

ബ്രഹ്മവിദ്യ സാധാരണക്കാരിൽനിന്നു—ശൂദ്രരിൽ നിന്നു—അഭ്യസിച്ചിട്ടുള്ള വൈദികബ്രാഹ്മണരെപ്പററിയും ക്ഷത്രിയരെപ്പററിയും വിവരിക്കുന്ന ഭാഗങ്ങഠം സ്വാമിതിരുവടികഠം ഒന്നിനുപുറകെ മറെറാന്നായി ഉദ്ധരിച്ചു. 'വേദം അപൗരുഷേയം' എന്ന സഹസ്രാബ്ദങ്ങളായുള്ള വിശ്വാസത്തെ സ്വാമിജി പാടേ നിഷേധിച്ചു. വേദാന്തസൂത്രകാരനായ ബാദരായണനേയും ഭാഷ്യകാരനായ ശ്രീശങ്കരനേയും ഖണ്ഡിച്ചതുള്ളുന്ന ചട്ടമ്പിസ്വാമിതിരുവടികളുടെ വേദജ്ഞാനപ്രൌഢി അറിയണമെങ്കിൽ വേദാധികാരനിരൂപണം വായിക്കുകതന്നെവേണം. അർണ്ണവതുല്യങ്ങളായ ശ്രുതിസ്മൃതികഠം, പുരാണങ്ങഠം ഇവകളിൽ ഇത്രയധികം പാണ്ഡിത്യം സ്വാമിജി എങ്ങിനെ നേടി എന്ന അൽഭുതത്തോടുകൂടിയല്ലാതെ ഒരാഠക്കു് ആ ഗ്രന്ഥം വായിക്കുവാൻ സാധിക്കുന്നതല്ല.

വേദാധികാരനിരൂപണത്തിന്റെ അവതാരികയിൽ ശ്രീ. ജീ. രാമൻ മേനോൻ എം. എ പ്രസ്താവിച്ചിരിക്കുന്നു:

"......വിശാലവീക്ഷണം, സമഭാവന, ജീവകാരുണ്യം, അഗാധപാണ്ഡിത്യം നിരൂപണസാമർത്ഥ്യം ഇവകളുടെ ഒരു പ്രദർശന ശാലയാണു് ഈ ഗ്രന്ഥം എന്നു പറഞ്ഞാൽ അതു് ഒട്ടും അധികമല്ല. സ്വാമി ഇരുപതു വർഷത്തിനുമുമ്പു് ഇപ്രകാരമൊരു ഗ്രന്ഥം എഴുതാൻ ഭാവിച്ചതായി എനിക്കറിയാം. എന്നാൽ ആ വലിയ പരിശ്രമഫലം എവിടെയോ കിടന്നു ചിതൽപിടിച്ചു പോയി. സ്വാമിയുടെ ശിഷ്യഗണങ്ങളുടെ അനസ്യൂതമായ നിർബന്ധമില്ലായിരുന്നെങ്കിൽ ഇതുപോലും ഉണ്ടാകുമായിരുന്നില്ല. വേദത്തിൻെറ ഉൽപ്പത്തിയെക്കുറിച്ചു് ഇതിൽ വളരെ വിശദമാക്കിയിട്ടുണ്ടു്. എന്നുതന്നെയല്ല, അതു പഠിക്കുവാൻ ഏതു മനുഷ്യനും അധികാരവും അവകാശവുമുണ്ടെന്നു വേദപ്രമാണങ്ങളിൽനിന്നും സാധിക്കുന്നുമുണ്ടു്. വേദം പഠിക്കുന്നതുകൊണ്ടും പഠിപ്പിക്കുന്നതുകൊണ്ടും ആക്കും ഒരു തരത്തിലുള്ള പാപവും വരുവാനില്ല. വിവേകാനന്ദസ്വാമികൾക്കും ഇതേ അഭിപ്രായം തന്നെയായിരുന്നു. ഈ രണ്ടു മഹാസന്യാസിമാരിൽ ഞാൻ ധാരാളം സമാനധർമ്മങ്ങൾ കാണുന്നുണ്ടു്. മനുഷ്യൻെറ എല്ലാ പരിശ്രമങ്ങൾക്കും ചിന്തകൾക്കും ഒരു നല്ല കാര്യകാരണബന്ധമുണ്ടായിരിക്കണമെന്നു രണ്ടുപേരും ഐകകണ്ഠ്യമായി അഭിപ്രായപ്പെടുന്നു. വെറും പ്രമാണം മതകാര്യത്തിൽ ഇവർ രണ്ടുപേരും കയ്ക്കൊണ്ടില്ല. അധഃകൃതന്മാക്കും, അപരിഷ്കൃതന്മാക്കും അജ്ഞന്മാക്കും വേദാന്തം ഏററവും നല്ലനിദർശനവും അവലംബവുമാണെന്നു രണ്ടുപേരും ഒരുപോലെ സമ്മതിക്കുന്നു.

ചട്ടമ്പിസ്വാമികൾ വിവേകാനന്ദന്റെ സംശയനിവൃത്തി വരുത്തിയതായി പറയപ്പെടുന്നുണ്ടു്. അതു് ഇക്കാലത്തു രണ്ടുപേരുടേയും ഒരേരീതിയിലുള്ള അഭിപ്രായഗതി കൊണ്ടു സാധൂകരിക്കപ്പെട്ടിരിക്കുന്നു. മതങ്ങളുടെ സാരാംശവേദ്യ് എല്ലാം ഒന്നായിരിക്കുമെന്നുള്ള രാമകൃഷ്ണപരമഹംസന്റെ തത്വം ഇവർ രണ്ടുപേരും ശരിയായി വ്യാഖ്യാനിച്ചിരിക്കുന്നു......മലയാളരാജ്യത്തിനു ധാർമ്മികമായ പ്രബുദ്ധത ഉണ്ടാകുവാൻ ഈ ഗ്രന്ഥം ഉപകരിക്കുമെന്നു വിശ്വസിക്കുന്നു."

ഒരിക്കൽ, സ്വാമിവിവേകാനന്ദന്റെ ആഗോളവ്യാപകമായ പ്രവൃത്തിയുടെ ഒരു ഭാഗമാണു കേരളത്തിൽ ചട്ടമ്പിസ്വാമിതിരുവടികൾ ചെയ്യുന്നതെന്നു് ഒരു ആരാധകൻ പ്രസ്താവിച്ചുകേട്ടപ്പോൾ ചരിത്രപുരുഷൻ പറഞ്ഞു:

"വിവേകാനന്ദസ്വാമിയും ഞാനും തമ്മിൽ ഗരുഡനും കൊതുകും തമ്മിലുള്ള ഭേദംപോലെ മാത്രമേ ഭേദം ഉള്ളൂ എന്നു ഞാൻ സംശയിക്കുന്നു..."

പ്രാചീനമലയാളം പ്രസിദ്ധീകൃതമായപ്പോൾ, ചരിത്രപുരുഷനെ ഒരു നായർ മുനിയായി അഭിഷേകം ചെയ്യാൽ കൊള്ളാമെന്നു സാമുദായികപ്രവർത്തകരായ ചില നായർ പ്രമാണികൾ ആഗ്രഹിച്ചു. എന്നാൽ അതിനെ തുടർന്നുവന്ന വേദാധികാര നിരൂപണം, ആ പ്രമാണികളെ തെല്ലൊന്നു് ഇച്ഛാഭംഗപ്പെടുത്തി. എന്തെന്നാൽ, ആ ഗ്രന്ഥം മുഖേന സ്വാമിജിയെ കേരളക്കര ദർശിച്ചതു് അജ്ഞരും അടിമകളുമായ എല്ലാ വർഗ്ഗങ്ങ

ളുടെയും ഉയിർത്തെഴുന്നേൽപ്പിനു ശക്തി ദാനം ചെയ്യുന്ന ഒരു മഹാപുരുഷനായിട്ടായിരുന്നു. ലോകസംഗ്രഹാർത്ഥം പ്രവർത്തിക്കുന്ന ഒരു സമദർശി എന്ന നിലയിൽ കവിഞ്ഞു 'താൻ എന്നും തന്റേതു് എന്നും' ഉള്ള വിചാരത്തിന്റെ വിദൂരഭാവംപോലും നിസ്സംഗനായ ചട്ടമ്പിസ്വാമി തിരുവടികളുടെ ഒരു കൃത്യത്തിലും ആർക്കും ദർശിക്കുവാൻ സാധിച്ചില്ല. അജ്ഞനായ പാമരൻ, വിജ്ഞനായ ബ്രാഹ്മണനു തുല്യം ഉയർന്നു, സാഹോദര്യത്തിന്റേയും സൗഹൃദത്തിന്റെയും സുവർണ്ണ ശൃംഖലകളാൽ പരസ്പരം ബന്ധിതരായി അവർ മനുഷ്യത്വത്തെ മാനിച്ചു ജീവിക്കണമെന്ന ആഗ്രഹമായിരുന്നു സ്വാമിതിരുവടികളുടെ ചെയ്തികളുടെ എല്ലാം അടിസ്ഥാനം. അതിന്നാവശ്യമായ ശക്തിദാനമായിരുന്നു ജീവിതംകൊണ്ടും ഗ്രന്ഥങ്ങൾകൊണ്ടും ആ മഹാത്മാവു ചെയ്തുകൊണ്ടിരുന്നതു്.

സ്വാമി വിവേകാനന്ദൻ പറയുന്നു:

"[1]ലോകത്തിന്റെ അസുഖത്തിനു് ഔഷധം ശക്തിയാകുന്നു; സമ്പന്നന്മാരിൽനിന്നുള്ള പീഡനങ്ങൾ അനുഭവിക്കുന്ന പാവപ്പെട്ടവർക്കു് അവശ്യം ഉണ്ടായിരിക്കേണ്ടതായ ഔഷധം ശക്തിയാകുന്നു; അജ്ഞതയിലാണ്ടുപോയവർ അറിവുള്ളവരാൽ മർദ്ദിക്കപ്പെടുമ്പോൾ അവർക്കു് അവശ്യം വേണ്ടതായിട്ടുള്ള ഔഷധം ശക്തിയാ

1 'Freedom of the soul'-speech delivered in London 5th November 1896. Complete works of Swami Vivekananda 6th Edition p 201.

കുന്നു; പാപികൾ, പാപഭരിതരാൽ പീഡിപ്പിക്കപ്പെ
ടുമ്പോൾ അവൎക്കു് അവശ്യം വേണ്ടിയുള്ളതായ ഔഷധ
വും ശക്തിയാകുന്നു. അപ്രകാരമുള്ള ശക്തി ഈ അ
ദ്വൈതാശയത്തെപ്പോലെ മറ്റൊന്നിനും നൽകുവാൻ
സാധിക്കുന്നതല്ല."

---

## അദ്ധ്യായം—൧൧

### ആൎഷപ്രഭാവം

വേദാധികാരനിരൂപണത്തിന്റെ രചനയിൽ വ്യാ
പൃതനായിരിക്കുമ്പോഴായിരുന്നു സ്വാമി തിരുവടികളുടെ
ഷഷ്ട്യബ്ദപൂൎത്തി ആഘോഷിക്കപ്പെട്ടതു്. അതു് കൊല്ല
വർഷം 1089-ൽ ആയിരുന്നു. ആ സുദിനത്തെ അനു
സ്മരിക്കുന്നതാണു തിരുവിതാംകൂറിന്റെ മദ്ധ്യഭാഗത്തു
തിരുവല്ലാത്താലൂക്കിൽ എഴുമാറ്റൂർ എന്ന സ്ഥലത്തു
സംസ്ഥാപിതമായിട്ടുള്ള തീൎത്ഥപാദാശ്രമം. തീർത്ഥപാ
ദന്മാൎക്കായുണ്ടാക്കിയ ആ സന്ന്യാസാശ്രമത്തിൽ, തീൎത്ഥ
പാദന്മാരുടെ കുലപതിയായ സ്വാമിജി അന്നു സമാഗത
നായി. സഹജാതരുടെ അജ്ഞാന നാശത്തിനായി
'കേരളവിജ്ഞാനസൂൎയ്യ'നായ സ്വാമിതിരുവടികൾ ആ
യുരാരോഗ്യത്തോടുകൂടി ചിരകാലം വാണരുളണമേ എന്ന
പ്രാൎത്ഥനയോടുകൂടി ഗ്രാമീണരായ അനേകായിരം ഭക്ത
ജനങ്ങൾ അന്നു് സ്വാമിജിയെ ദർശിപ്പാനായി അവിടെ

കൂടിയതു ശ്രദ്ധേയമായ ഒരു സംഭവമാകുന്നു. ശിഷ്യന്മാരായ നീലകണ്ഠതീർത്ഥരും, തീർത്ഥപാദപരമഹംസരും 'സദ്ഗുരു'വിന് അറുപതു വയസ്സു പൂർത്തിയാകുന്ന ആ ദിവസത്തെ ധന്യമാക്കുവാൻ അക്ഷീണം യത്നിച്ചിരുന്നു. അന്ന് ആ ശിഷ്യന്മാർ ചേർന്നു നടത്തിയ ഗുരുപൂജ ഇപ്പോഴും കീർത്തിക്കപ്പെടുന്ന ഒന്നാണ്. നിർഭാഗ്യവശാലുണ്ടായ ശരീരാസ്വാസ്ഥ്യംമൂലം ശ്രീനാരായണന് അതിൽ ഭാഗഭാക്കാകുവാൻ സാധിച്ചില്ല. ശിഷ്യന്മാരുടേയും, ആരാധകന്മാരുടേയും ഉത്സാഹത്തിൽ 'ഷഷ്ടിപൂർത്തിപ്രശസ്തി' എന്നൊരു ഉപഹാരഗ്രന്ഥം അന്നു പ്രസിദ്ധീകരിച്ചു.

ഷഷ്ട്യബ്ദപൂർത്തിക്കുശേഷം, ഗ്രന്ഥരചനയ്ക്കുവേണ്ടിയായിരുന്നു ചരിത്രപുരുഷൻ തന്റെ സമയം അധികവും വിനിയോഗിക്കുകയുണ്ടായത്. ധ്യാനത്തിലും, സമാധിയിലും ലയിച്ച് അങ്ങിനെ പരംജ്യോതിസ്സിന്റെ കല്യാണപ്രകാശത്തിൽ മുങ്ങിക്കഴിഞ്ഞുപോകുന്ന ദിവസങ്ങളിൽ ഗ്രന്ഥരചനയെപ്പററി സ്മരിക്കുകയേ ഉണ്ടാവില്ല. പരിപൂർണ്ണമായി പരമാത്മബോധത്തിൽ വിലയിക്കുന്ന ദിവസങ്ങളിൽ, സന്തതസഹചാരിയായ പത്മനാഭപ്പണിക്കർ എന്ന പരിചാരകൻ വളരെ പ്രയാസപ്പെട്ടു ഭക്ഷണം കഴിപ്പിച്ചിരുന്നു.

ലീലാമാത്രമായിട്ടല്ലാതെ ഗ്രന്ഥരചനയേയും ചട്ടമ്പിസ്വാമി തിരുവടികൾ വീക്ഷിച്ചിരുന്നില്ല. എന്തിനേയും, ബ്രഹ്മത്തിനോടു ഘടിപ്പിച്ചല്ലാതെ അദ്ദേഹം ചിന്തിക്കുകയോ, സംസാരിക്കുകയോ ചെയ്യുമായിരുന്നില്ല

അതു് ആ ജീവിതത്തിന്റെ ഈശ്വരാഭിമുഖമായ വളൎച്ച്യെ ഉൽഘോഷണം ചെയ്യുന്നതായിരുന്നു.

ഒരിക്കൽ, എറണാകുളത്തു്, സാഹിത്യകുശലൻ ടി. കെ കൃഷ്ണമേനോന്റെ അതിഥിയായി താമസിക്കുമ്പോൾ സാഹിത്യസഖി ടി. സി. കല്യാണിയമ്മ (ടി. കെ. കൃഷ്ണമേനോന്റെ പത്നി) യുടെ അപേക്ഷപ്രകാരം എറണാകുളം സ്ത്രീസമാജത്തിൽ സ്വാമിതിരുവടികൾ അത്യന്തം ശ്രദ്ധേയമായ ഒരു പ്രഭാഷണം ചെയ്യുകയുണ്ടായി. "പ്രപഞ്ചത്തിൽ സ്ത്രീപുരുഷന്മാൎക്കുള്ള സ്ഥാനം" എന്ന കേവലം ലൗകികമായ ഒരു വിഷയത്തെപ്പററിയായിരുന്നു പ്രഭാഷണം. എന്നാൽ, ചരിത്രപുരുഷൻ കാണുന്നതും, കേൾക്കുന്നതും ചിന്തിക്കുന്നതുമെല്ലാം ബ്രഹ്മത്തെ സ്പർശിക്കുന്നു എന്നും, എല്ലാററിനും അടിസ്ഥാനം ബ്രഹ്മമാണെന്നും വിളംബരം ചെയ്യുന്നതായിരുന്നു ആ പ്രഭാഷണം. യോഗത്തിൽ സ്വാമിജി സംസാരിക്കുന്നു എന്നുകേട്ടു പുരുഷന്മാരും സംബന്ധിച്ചിരുന്നു.

മുഖവുരയായി സ്വാമിജി പ്രഖ്യാപിച്ചു:

"മൂലപ്രകൃതിയും ബ്രഹ്മചൈതന്യവുമത്രേ സകലചരാചരങ്ങളുടെയും മാതാപിതാക്കന്മാരായിരിക്കുന്നതു്." അദ്ദേഹം തുടൎന്നു:

"ബ്രഹ്മസാന്നിദ്ധ്യംകൊണ്ടു മൂലപ്രകൃതി ചേഷ്ടിച്ചു നിത്യപരമാണുക്കൾ തമ്മിൽ സംയോഗവിശ്ലേഷങ്ങൾ ഉണ്ടായി സൃഷ്ടിസ്ഥിതിസംഹാരങ്ങൾ സകലതും നിറവേറിപ്പോരുന്നു. പ്രപഞ്ചനിർമ്മാണം ബ്രഹ്മപ്രകൃതികളുടെ സംയോഗംനിമിത്തമാണെന്നുള്ള 'അ'കാരരൂപ

ണ്ണംകൊണ്ടു നമുക്കു മനസ്സിലാക്കാം. ശിവശക്തികളുടെ സംയോഗംകൊണ്ടുണ്ടായ ശബ്ദമായിട്ടാണു അകാരത്തെ കല്പിച്ചിരിക്കുന്നതു്: എന്തുകൊണ്ടെന്നാൽ പിന്നീടു വ്യവഹാരോചിതമായി ഉണ്ടായിട്ടുള്ള സകല ശബ്ദപ്രപഞ്ചവും; വാക്പ്രപഞ്ചവും, ഭാഷാപ്രപഞ്ചവും ആ ആദ്യ അകാരത്തിൽ നിന്നുതന്നെ ഉണ്ടായിട്ടുള്ളതാണു്. മിക്ക ഭാഷകളിലും ഈ അകാരം എഴുതുന്നതിൽ ഈ തത്വം അടക്കീട്ടുണ്ടു്. ഈ അക്ഷരം എഴുതുന്ന ചിഹ്നം ആകെ ഒന്നായിരുന്നാലും, അതിൽ മേൽപങ്കു, കീഴ്പങ്കു എന്നു രണ്ടു ഭാഗങ്ങൾ ഉണ്ടു്. മേൽപങ്കു്, അതായതു പുല്ലിംഗത്തെക്കുറിക്കുന്നതും, കീഴ്പങ്കു; മൂലപ്രകൃതിയെ അതായതു സ്ത്രീലിംഗത്തെ കുറിക്കുന്നതുമാകുന്നു. ഈ രണ്ടുപങ്കും വെവ്വേറെ ഇരിക്കുന്ന അവസരത്തിൽ അവയ്ക്കു ഈ ലിംഗവ്യത്യാസമോ വാക്യപ്രപഞ്ചം സൃഷ്ടിക്കുവാനുള്ള ശക്തിയോ ഇല്ല. അവയുടെ സംയോഗത്തിൽ മാത്രമേ ഒരു പൂർണ്ണശബ്ദമായിത്തീർന്നു മററു ശബ്ദങ്ങളെ ജനിപ്പിച്ചും അവയോടുചേർന്നും ഭാഷാപ്രപഞ്ചം ഉണ്ടാകുന്നുള്ളു. കാലക്രമത്തിൽ ഈ ആദ്യ അകാരത്തിൽ അടങ്ങിയിരിക്കുന്ന തത്വം മറച്ചുവച്ചു. അതിനുള്ള കാരണമെന്തെന്നാൽ ഓരോ ഭാഷയും പ്രൌഢാവസ്ഥയിൽ എത്തിയതിനുശേഷം അതിന്റെ യഥാർത്ഥമർമ്മസ്ഥാനം മറച്ചുവയ്ക്കേണ്ടതായും അതറിഞ്ഞിട്ടു കേവലം കാര്യങ്ങളിൽ പ്രയോജനം ഇല്ലാത്തതായും വന്നുചേർന്നുവെന്നുള്ള സംഗതിയാണു്.

"സകല ഭാഷാപ്രപഞ്ചങ്ങൾക്കും ശിവശക്തിസൂചകമായ ആദ്യ അക്ഷരത്തിന്റെ മേൽ പങ്കും കീഴ്പങ്കും

ആണും പെണ്ണുമായിരിക്കുന്നതുപോലെ എല്ലാ ജീവജാലങ്ങളുടേയും സൃഷ്ടിസ്ഥിതിസംഹാരകർത്താക്കന്മാരായ മാതാപിതാക്കൾ ആണും പെണ്ണുമാണ്. ഇവരുടെ സംയോഗത്തിൽ ജീവജാലങ്ങൾ വർദ്ധിക്കുകയും ഐക്യമത്യത്തിൽ നിലനിൽക്കുകയും വിദ്വേഷത്തിൽ പ്രജാവർദ്ധന ഇല്ലാതിരിക്കുകയും ഭിന്നമതിയിൽ സമുദായനാശം നേരിടുകയും ചെയ്യുന്നു. ബ്രഹ്മസാന്നിദ്ധ്യം കൂടാതെ ബ്രഹ്മപ്രകൃതിക്കു ചേഷ്ടിക്കുവാൻ ശക്തിയില്ല എന്നോർക്കുമ്പോൾ സർവ്വപ്രാധാന്യം ബ്രഹ്മത്തിനുതന്നെ നൽകണം. എങ്കിലും, ബ്രഹ്മസാന്നിദ്ധ്യപ്രകടനത്തിനു ഇടം അനുവദിച്ചു, സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തുന്നതു മൂലപ്രകൃതിയുടെ ചേഷ്ടാവിലാസം കൊണ്ടാകയാൽ ലോകദൃഷ്ട്യാ പ്രകൃതിക്കു പ്രാധാന്യം നൽകേണ്ടിയിരിക്കുന്നു.

"......സകലവും പ്രകൃതിക്കും അവളുടെ സന്താനങ്ങൾക്കും അനുഭവത്തിനുള്ളതാണ്......പുരുഷന്റെ... പ്രയത്നവും തൽഫലവും ഒന്നും തനിക്കുള്ളതല്ല. എല്ലാം സ്ത്രീക്കും അവളുടെ സന്താനങ്ങൾക്കും ഉള്ളതാണ്. പരമാർത്ഥത്തിൽ പുരുഷനും സ്ത്രീയും അന്യോന്യം ആശ്രയിക്കാതെ കഴിവില്ലെങ്കിലും പുരുഷന്റേതു സ്ത്രീയെ അപേക്ഷിച്ചു നോക്കുകയാണെങ്കിൽ ഒരു ഉദാസീനന്റെ നിലമാത്രമാണ്. ബ്രഹ്മസാന്നിദ്ധ്യം മാത്രംകൊണ്ടു സർവ്വപ്രപഞ്ചരചനയ്ക്കു ആ മൂലശക്തിയെ ശക്തമാക്കിത്തീർക്കുന്നതുപോലെ പുരുഷൻ സ്ത്രീയ്ക്കു വശംവദനായിനിന്ന് ഓരോ പ്രപഞ്ചത്തെ സൃഷ്ടിച്ചു സംസാരചക്രം പ്രവർത്തിപ്പിക്കുകമാത്രമാണു ചെയ്യുന്നതു്."

ആ പ്രഭാഷണം ശ്രവിച്ചുകൊണ്ടിരുന്ന സാഹിത്യ കുശലൻ ടി. കെ. കൃഷ്ണമേനോൻ 'അ'കാരത്തെക്കുറിച്ചു കൂടുതൽ സ്വാമിജിയിൽ നിന്നും കേൾക്കുന്നതിനായി പിന്നീടു് അദ്ദേഹത്തെ സമീപിച്ചു. സ്വാമിതിരുവടികൾ പറഞ്ഞു:

"അകാരം ചില്ലറയായ ഒന്നല്ല; അതിനു നാശമില്ല. അതിനു് അക്ഷരമെന്നു പേരിട്ടതു്, പ്രണവത്തിലെ ആദ്യക്ഷരമതല്ലേ, ഒന്നും കാണാതെയാണോ ഭഗവാൻ "അക്ഷരാണാമകാരോസ്മി" എന്നു ഗീതയിൽ പറഞ്ഞിട്ടുള്ളതു്."

ഈ വിശദീകരണത്തിനുശേഷം, "സംസ്കൃതം, ദ്രാവിഡഭാഷകൾ നാലു, ഗ്രീക്കു, ഇംഗ്ലീഷു്, അറബി, ഹീബ്രു എന്നിവയിലെ അകാരങ്ങൾ എഴുതി ചിലതെല്ലാം പറഞ്ഞു തരികയുണ്ടായി." എന്നിപ്രകാരം ശ്രീ. കൃഷ്ണമേനോൻ രേഖപ്പെടുത്തിയിരിക്കുന്നു.

1096–ൽ ഇരിങ്ങാലക്കുട തച്ചുടയക്കയ്മളുടെ സഹായത്തോടുകൂടി 'സദ്ഗുരു' എന്നപേരിൽ തീർത്ഥപാദന്മാർ ഒരു മാസികയുടെ പ്രസിദ്ധീകരണം സമാരംഭിച്ചു. ജനസമുദായത്തിൻെറ ഇടയിൽ നിരന്തരം വിജ്ഞാന വിതരണം ചെയ്യുകയായിരുന്നു അതിന്റെ ലക്ഷ്യം. സ്വാമിതിരുവടികളും അതിപ്രൗഢവിഷയങ്ങളെ സംബന്ധിച്ചു് അതിലളിതമായി ആ മാസികാസംപുടങ്ങളിൽ എഴുതിക്കൊണ്ടിരുന്നു. പലപ്പോഴും തൂലികാനാമമാണു സ്വാമിജി സ്വീകരിച്ചിരുന്നതു്. എന്നാൽ, മാസിക

ഉടങ്ങി നാലുമാസം ചെന്നപ്പോൾ (1096 കർക്കടകം 23-ാംനു) അതിനുവേണ്ടി മുൻകൈ എടുത്ത ശ്രീനീലക ണ്ഠതീർത്ഥപാദർ നിർവ്വാണം അടഞ്ഞു.

നീലകണ്ഠതീർത്ഥർ, ഐഹികബന്ധവിമുക്തനാ യതു കരുനാഗപ്പള്ളിയിൽവച്ചായിരുന്നു. ആ വാർത്ത അറിഞ്ഞു് അവിടെ എത്തി, പത്മാസനസ്ഥനായിരുന്ന ജീവനെ ഉപേക്ഷിച്ച ശിഷ്യനെ നോക്കിക്കൊണ്ടു സ്വാ മിജിപറഞ്ഞു:

"ബ്രഹ്മാവു സൃഷ്ടിച്ചുവച്ച ഒരു മഹാലോകം ഇതാ തകന്നിരിക്കുന്നു."

വീണ്ടും ഇങ്ങിനെപറഞ്ഞു:

"തീർത്ഥൻ എന്റെ മുമ്പിൽ നിൽക്കുന്നതാണു ഞാൻ കണ്ടിട്ടുള്ളതു്. ഇന്നു ഞാൻ തീർത്ഥന്റെ മുമ്പിൽ നിൽക്കുന്നു."

* * * *

ശ്രീനീലകണ്ഠതീർത്ഥപാദർ നിർവ്വാണം പ്രാപി ച്ചസ്ഥലത്തു ചട്ടമ്പിസ്വാമിതിരുവടികൾതന്നെ ഒരു ക്ഷേത്രം പ്രതിഷ്ഠിച്ചിട്ടുണ്ടു്. ചരിത്രപുരുഷൻ നേരിട്ടു പ്രതിഷ്ഠിച്ചിട്ടുള്ള ഏക ക്ഷേത്രം അതൊന്നു മാത്രമാണെ ന്നാണറിവു്. സ്വാമിജിയുടെ അതിരറ്റ ശിഷ്യവാത്സ ല്യം!

ഏതാണ്ടു് ഇതിനോടടുത്ത കാലങ്ങളിൽ, സ്വാമിജിയുടെ പ്രഥമ ശിഷ്യനായ ശ്രീനാരായണ ഗുരുവിന്റെ ഗുരുസ്ഥാനത്തെപ്പററി ഒരു വാദകോ ലാഹലം പത്രപംക്തികളിൽ സ്ഥലം പിടിക്കുകയുണ്ടാ

യി. അതായത്തു ചട്ടമ്പിസ്വാമികൾ ശ്രീനാരായണന്റെ ഗുരു അല്ലെന്നും ആണെന്നുമായിരുന്നു ആ വാദത്തിന്റെ ഗതി. എന്നാൽ ലോകസ്വഭാവം നല്ലവണ്ണം ഗ്രഹിച്ചവരായ ആ ഗുരുശിഷ്യന്മാർ (ചട്ടമ്പിസ്വാമി തിരുവടികളും ശ്രീനാരായണനും) ആ വാദപ്രതിവാദത്തിനു മറുപടി പറയുവാൻ പോയതേ ഇല്ല. ആത്മവിദ്യോപദേഷ്ടാവായ സദ്ഗുരുവാരാണെന്നു് ഉപദേശം നൽകിയ ഗുരുവും, ഉപദേശം സ്വീകരിച്ച ശിഷ്യനും ജീവിച്ചിരിക്കവേ അതിനെ ലൌകികരായ വിവാദപടുക്കൾ തർക്കവിഷയമാക്കുന്നതിൽ മൌനം ഭജിക്കുകയല്ലാതെ മഹാത്മാക്കൾ എന്തു മറുപടി പറയാനാണു്? ഗുരുവും ശിഷ്യനും അവശ്യസന്ദർഭങ്ങളിൽ പരസ്പരമുള്ള ബന്ധത്തെപ്പററി രേഖപ്പെടുത്തീട്ടുള്ളതിനേപ്പോലും അവഗണിച്ചിട്ടു പുതിയ ഒരു വാദംകൊണ്ടു വരുമ്പോൾ സത്യം മൂതിയടയുകയും, അസത്യം, സത്യമായി വേഷംമാറുകയും ചെയ്യുമെന്നു ആ വാദപ്രതിവാദക്കാർ കരുതിയിരിക്കണം! ആത്മവിദ്യാദാനം അന്യരെ സാക്ഷിപ്പെടുത്തി ചെയ്യുന്നതല്ല. അതിനാൽ, അതിൽ അന്യാഭിപ്രായത്തിനു സ്ഥാനമേ ഇല്ല. ആ മര്യാദകളെ എല്ലാം വിസ്മരിച്ചു് അതിനെപ്പററി കടന്നു കയറി ഒരഭിപ്രായം പുറപ്പെടുവിക്കുകയാണെങ്കിൽ അതു് ദുരുദ്ദേശ്യപരമായ ഒരു അസത്യപ്രലപനമെന്നല്ലാതെ നിഷ്പക്ഷമതികൾക്കു മറെറാന്നും പറവാനില്ല.

പത്രപംക്തികളിൽ പ്രത്യക്ഷപ്പെട്ട ഗുരുശിഷ്യവാദത്തെപ്പററി കേട്ടിട്ടു, വൃദ്ധതാപസനായ ചട്ടമ്പിസ്വാമി തിരുവടികൾ പറഞ്ഞു:

"[1] എനിക്കു് ആരുടേയും ഗുരുവാകേണ്ട! എല്ലാവരുടേയും ശിഷ്യനായാൽ മതി."

ഉപകൃതലോകത്തിന്റെ കൃതഘ്നതയെപ്പററി ചരിത്ര പുരുഷൻ ഒരക്ഷരം ഉരിയാടില്ല.

അടിമകളുടെ കാൽവിലങ്ങുകൾ പൊട്ടിച്ചെറിഞ്ഞു് അവരെ സ്വതന്ത്രരാക്കാനായി യത്നം ചെയ്ത സദ്ഗുരുവായ ആ വൃദ്ധ താപസനെ ശ്രീനാരായണൻ 'സർവ്വജ്ഞൻ' 'മഹാപ്രഭു' 'പരിപൂർണ്ണകലാനിധി' എന്നിങ്ങനെ ഈശ്വരപര്യായങ്ങൾ തന്നെ ഉച്ചരിച്ചു് ഉപാസിക്കുന്നതായി കാണപ്പെട്ടപിൽക്കാലത്തുകൂടിയും, ഇടയിൽ ഉണ്ടായി വന്ന ആ ഗുരുശിഷ്യസന്ദേഹം ചിലർ നിലനിർത്തിപ്പോന്നിരുന്നതിൽ ആശ്ചര്യപ്പെടാതെ തരമില്ല.

*　　　*　　　*　　　*

വയസ്സ് അറുപത്താറു കഴിഞ്ഞു, ജീവിതസായാഹ്നത്തിലേക്കു കടന്നിരിക്കുന്ന ചട്ടമ്പിസ്വാമി തിരുവടികളിൽ ആർഷപ്രഭാവം അതിന്റെ പാരമ്യക്കോടിയിൽ പ്രകാശിച്ചു. ഭക്തിപാരഗാനങ്ങൾ പാടി, പരിസരങ്ങൾകൂടി സംഗീതത്തിലാറാടിക്കൊണ്ടിരിക്കുന്ന ഒരു [2] സന്ദർഭത്തിൽ സ്വാമിജിയെ ആദ്യമായി നേരിൽ കാണുവാനിടയായ ശ്രീ. ചിത്രമെഴുത്തു വർഗ്ഗീസ്സ്, ആ മാനവജ്യോതിസ്സിനെ പിൽക്കാലത്തു് ഏറെക്കുറെ വാഗ്മയ

---

1 ശ്രീചട്ടമ്പിസ്വാമികൾ.

2 തിരുവിതാംകൂർ സംസ്ഥാനസേവനത്തിലിരുന്ന ശ്രീ ആണ്ടിപ്പിള്ള മാവേലിക്കര മജിസ്ട്രേട്ടായിരുന്നപ്പോൾ അദ്ദേഹത്തിന്റെ വസതിയിൽ ചട്ടമ്പിസ്വാമി തിരുവടികൾ താമസിച്ചിരുന്നു.

മായ ഒരു ചിത്രമായി ആവിഷ്കരിക്കുകയുണ്ടായിട്ടുണ്ട്. ശ്രീ. വർഗ്ഗീസ്സ് ചിത്രീകരിക്കുന്നു:

“......വരാന്തയിൽ പ്രവേശിച്ചപ്പോൾ അകത്തു അനന്യസാധാരണമായ മധുരസ്വരത്തിൽ നാരായണീയമൂലത്തിലെ ചില ശ്ലോകങ്ങൾ ആരോ ആലാപിക്കുന്നതായി കേട്ടു. ഗാംഭീര്യമാണെങ്കിൽ അതു മാത്രമല്ല, മാധുര്യമാണെങ്കിൽ അതു മാത്രമല്ല. അവരോഹണത്തിന്റെ അഗാധതലത്തിൽനിന്നും വീണ്ടുനികരുന്ന മധുരിമയോടുകൂടി അതിമൃദുവായി അലയടിച്ച് ആരോഹണത്തിന്റെ മഹാമേരുവിലേക്കുയർന്നു പോകുന്ന സാക്ഷാൽ കോകിലകണ്ഠാമൃതനിർഝരധ്വനിയാണ് എനിക്ക് അനുഭവപ്പെട്ടതു്. ആലാപനം തന്നെയും വിവിധരാഗകല്യകളിലൂടെ അങ്ങനെ മധുരമധുരമായി പ്രവഹിച്ചുകൊണ്ടേയിരുന്നു. അകത്തു നിലവിളക്കിൽ കത്തിയിരുന്ന ദീപശിഖകൾപോലും നിശ്ചലമായിരുന്നു. വരാന്തയിലെ കാൽപെരുമാറ്റം കേട്ടു ശ്രീ. ആണ്ടിപ്പിള്ള എന്നെയാണു കണ്ടതു്. അദ്ദേഹത്തിന്റെ കണ്ണുകളിൽനിന്നു ഭക്തിപ്രകർഷത്താൽ ആനന്ദാശ്രുക്കൾ താനേ ഒഴുകുന്നതു് എനിക്കു കാണാമായിരുന്നു. വസ്ത്രാഞ്ചലം കൊണ്ടു കണ്ണു തുടച്ചിട്ട് എന്നോടായി ഇങ്ങനെ ചോദിച്ചു: “ചട്ടമ്പിസ്വാമി തിരുവടി അകത്തുണ്ട്; കേട്ടിട്ടുണ്ടോ?”

“കേട്ടിട്ടുണ്ട്; മാത്രമല്ല പ്രാചീനമലയാളത്തിന്റെ കർത്താവായ ആ ചരിത്രപണ്ഡിതൻ എഴുതീട്ടുള്ള പലതും ഞാൻ വായിച്ചിട്ടുണ്ട്. അദ്ദേഹത്തെ ഒരു നോക്കു കാണ

ണമെന്നു ഞാൻ പലപ്രാവശ്യം ആഗ്രഹിച്ചിട്ടുള്ളതാണു് അദ്ദേഹം ആയിരിക്കുമോ അകത്തു ആലാപിക്കുന്നതു്?"

"അതേ; പുറത്തേയ്ക്കു ഇപ്പോൾ വരും"

"അല്പം കഴിഞ്ഞു പട്ടമ്പിസ്വാമികൾ മുന്നിലും ശ്രീ. ആണ്ടിപ്പിള്ളയും കൃഷ്ണപിള്ളശാസ്ത്രിയും പിന്നിലുമായി വരാന്തയിലേക്കു പ്രവേശിച്ചു. ദൈവത്വവും മനുഷ്യത്വവും കേവലം അരഞ്ഞു മാത്രം വ്യത്യാസപ്പെട്ടതാണു വാസ്തവമെങ്കിൽ മനുഷ്യത്വം ഏതാണ്ടു് അതിന്റെ പരിപൂർണ്ണതയിലേക്കെത്തിച്ചേർന്ന ഒരു ആർഷപ്രഭാവമാണു് എന്റെ കൺമുമ്പിൽ പ്രാദുർഭവിച്ചതു്. ആറടി ഉയരത്തിൽ ആകാശം മുട്ടെ തെളിഞ്ഞു നെട്ടായംകൊണ്ട ഒരു ദീർഘകായൻ······മുഖത്താവട്ടെ, ശരീരത്തിലാവട്ടെ ജരയുടെ ഒരു ഛായപോലും കാണ്മാനുണ്ടായിരുന്നില്ല. നിറം നല്ല വെണ്മ കലർന്ന ഇളംചുവപ്പു്. വിസ്തൃതമായ മൂർദ്ധാവിൽ അല്പമൊരു കഷണ്ടിമാത്രം തെളിയിച്ചുകൊണ്ടു് ഉന്നതവിശാലമായ നെററിയുടെ ഇരുപാർശ്വങ്ങളിലേക്കും അലസമായി ചുരുണ്ടു നുരുണ്ടു പാൽപ്പതപോലെ വെള്ളവെളുത്തു തോളുകവിഞ്ഞു ചിതറിക്കിടക്കുന്ന ധവളസുന്ദരമായ വെൺചാമരമുടിയും; അധരപുടത്തെ അഗാധത്തിൽ ആഴ്ത്തിമറയ്ക്കുമാറു മീതെ പൊതിഞ്ഞുരുണ്ടു, പൊന്തിനരച്ചു വിരിഞ്ഞു, വിജൃംഭിച്ചു കണ്ഠത്തെയല്ല മാറിടത്തെയല്ല, നാഭിദേശത്തെത്തന്നെയും അതിലംഘിച്ചു ഇടതൂർന്നു കുഴഞ്ഞൊഴുകിയിരിക്കുന്ന രജതപരിശുഭ്രമായ നീളമേറിയ താടിമീശയും··· നെററിയിലേക്കു കുതിച്ചുകയറി കൊഴുത്തു തെഴുത്തു ഇടനരച്ചുനില്ക്കുന്ന പുരികക്കൊടികളും;······ഒക്കപ്പാടെ

......അവാച്യമായ മഹത്തായ നിഗൂഢശക്തികൾ സംഭരിച്ചിട്ടുള്ള ഒരു ചൈതന്യ ഭണ്ഡാഗാരമാണ് ആ അസാധാരണ പുരുഷൻ......അദ്ദേഹത്തിന്റെ സാത്വിക തേജസ്സ് പരിസരങ്ങളിലെങ്ങും അനിർവ്വചനീയമായ ഒരു വികാരപ്രവാഹത്തെ അലതല്ലിച്ചിരുന്നു. ചരാചരങ്ങളൊന്നാകെ അദ്ദേഹത്തിന്റെ എന്തു് ആജ്ഞകളേയും ശിരസാ വഹിപ്പാൻ സന്നദ്ധമായിരിക്കുന്നുവെന്നു തോന്നുമാറു രാജയോഗസംസിദ്ധമായ ഒരു ചിൽപ്രകാശം—ഒരു ചിന്മഹിമാവു്—ആ അവധൂതന്റെ മുഖമണ്ഡലത്തിൽ പ്രഭാപ്രസരം ചെയ്യുന്നതായി എനിക്കുതോന്നി".

ആർഷപ്രഭാവത്തിന്റെ ഉന്നതാകാശത്തിൽ ഉയർന്നു നിൽക്കുന്ന ഒരു അഭൌമതേജസ്സായി അഭിജ്ഞന്മാർ ദർശിക്കുന്ന ചട്ടമ്പിസ്വാമി തിരുവടികൾ പിന്നെയും ജനസമുദായ മദ്ധ്യത്തിലുള്ള ജീവിതം തന്നെ തുടർന്നു.

---

## അദ്ധ്യായം—൧൨

### അഹിംസാമൂർത്തി



അറിവിന്റെ അഗാധതയിൽ പ്രായത്തിന്റെ പക്വതകൂടി അലിഞ്ഞു ചേർന്നപ്പോൾ ചട്ടമ്പിസ്വാമിതിരുവടികളുടെ പ്രതിഭ സാധാരണ മനുഷ്യബുദ്ധിക്ക് എത്തും പിടിയും കിട്ടാത്ത വിഷയങ്ങളിൽ പ്രവർത്തിക്കു

ന്നതായി കാണപ്പെട്ടു. ഭാഷകളുടെ ഉത്പ്പത്തിയെക്കുറിച്ച് അദ്ദേഹം ചില നിഗമനങ്ങളിൽ എത്തിച്ചേന്നതു് അപ്പോഴായിരുന്നു. ആദിഭാഷ, തായ്മൊഴിയായ തമിഴ്ഭാഷയാണെന്നും മനുഷ്യൻ ആദ്യം ജനിച്ചതു് ഇന്ത്യാഭൂവിഭാഗത്തിന്റെ തെക്കു കന്യാകുമാരിയെ തൊട്ടു സമുദ്രത്തിനടിയിലായിപ്പോയ തമിഴ്ഗ്രന്ഥങ്ങൾ വിവരിക്കുന്ന 'കുമരിക്കണ്ടം' എന്ന ഭൂപ്രദേശത്തായിരുന്നുവെന്നും 'സ്വാമിതിരുവടികൾ അഭ്യൂഹിച്ചു. ആര്യപരിഷ്കാരം വരുന്നതിനു മുമ്പ് ഇന്ത്യയുടേതായ പരിഷ്കാരം ദ്രാവിഡരുടേതായിരുന്നുവെന്നു് അദ്ദേഹം വിശ്വസിച്ചു ദ്രാവിഡപരിഷ്കാരം ആധുനിക പരിഷ്കാരത്തെ ജയിക്കുന്നതായിരുന്നു എന്നു വിശ്വസിപ്പാൻ തെളിവുകൾ ഉണ്ടെന്നും സ്വാമിതിരുവടികളുടെ ദീർഘകാലത്തെ പുരാതന രേഖാഗവേഷണം സഹായകമായി. അന്നു്, ഇന്ത്യയുടെ ആദ്യപരിഷ്കാരത്തെ വിളംബരം ചെയ്യുന്ന സിന്ധുനദീതീരങ്ങളിലെ 'മോഹൻ ജദാരോ' 'ഹരപ്പാ' എന്നിവിടങ്ങളിൽ കണ്ടെത്തിയ ഭൂഗർഭാവശിഷ്ടങ്ങൾ കണ്ടുപിടിക്കപ്പെട്ടിട്ടില്ലായിരുന്നു. സിന്ധുതീരപരിഷ്കാരത്തെപ്പററി സർ ജാൺമാർഷൽ എന്ന പാശ്ചാത്യഗവേഷകന്റെ സിദ്ധാന്തങ്ങൾ അതിൽ പിന്നീടാണു കരുപ്പിടിച്ചിട്ടുള്ളതെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ:

ഭാഷയുടെ ആഗമവും വളർച്ചയും വ്യാകരണവും, മാനവപരിഷ്കാരത്തിന്റെ ഉത്പത്തിയും വികാസവും ഒക്കെ സ്വാമിജിയുടെ കൂലങ്കഷമായ അന്വേഷണത്തിനു തുടർച്ചയായി വിഷയമായിരുന്നു. ആ വിഷയങ്ങളിൽ സുദീർഘകാലം നടത്തിയ അന്വേഷണങ്ങളെ അടി

സ്ഥാനപ്പെടുത്തി ഒരു ബൃഹൽഗ്രന്ഥം അവിടുന്നു എഴുതുകയുണ്ടായിട്ടുണ്ട്. എന്നാൽ, അതു് ഇപ്പോൾ കാണാതായിരിക്കുന്നു എന്നാണ് അറിവു്. സ്വാമികൾ എത്ര ഗ്രന്ഥങ്ങൾ എഴുതിയെന്നോ, അതു് എവിടെയൊക്കെ നിക്ഷേപിച്ചുവെന്നോ ആരൊക്കെ അവയെ കൊണ്ടുപോയെന്നോ ആൎക്കും ഒരറിവും ഇല്ല. കേരളവിജ്ഞാനസൂൎയ്യൻ എന്നു കീൎത്തിക്കപ്പെടുന്ന സ്വാമിജിയിൽ അഭിമാനിക്കുന്നവർ യഥാൎത്ഥത്തിൽ ചെയ്യേണ്ടിയിരുന്നതു് ഓരോ അവസരങ്ങളിലായി ഓരോ കാൎയ്യത്തെ സംബന്ധിച്ചു് അദ്ദേഹത്തിന്റെ മുഖത്തു നിന്നു ഉതിൎന്നിട്ടുള്ള മൊഴികളെ രേഖപ്പെടുത്തി വയ്ക്കുകയും. അദ്ദേഹം കുത്തിക്കുറിച്ചു തള്ളാറുള്ള വിശിഷ്ടഗ്രന്ഥങ്ങളെ താല്പൎയ്യപൂൎവ്വം സംരക്ഷിച്ചു പ്രസിദ്ധപ്പെടുത്തുകയും ആയിരുന്നു. അവ ഭാവിതലമുറകൾക്കു അനൎഘമായ സമ്പത്താണെന്നു് ആരും ആരും കരുതിയതായി പറയാനില്ല മാത്രമല്ല, സ്വാമിജിയുടെ നിലയോ, മഹത്വമോ ശരിയായി കണ്ടെത്തുവാൻ തക്ക കഴിവുള്ളവർ ആരാധകന്മാരിൽ ആരാണുണ്ടായിരുന്നതെന്നും പറവാൻ പ്രയാസമായിരിക്കുന്നു.

തമിഴ്ഭാഷയിൽ ചട്ടമ്പിസ്വാമി തിരുവടികൾക്കുണ്ടായിരുന്ന പാണ്ഡിത്യം അദ്വിതീയമായിരുന്നല്ലോ. “1 ആദിഭാഷ”യെപ്പററി തമിഴിൽ സ്വാമിതിരുവടികൾ ഒരു പ്രബന്ധം രചിച്ചിരുന്നു. അതിനെ, ‘തീൎത്ഥപാദാന്തേവാസി’യായ പന്നിശ്ശേരി നാണുപിള്ള എന്ന മഹാപണ്ഡിതൻ മലയാളത്തിലേക്കു പരിഭാഷ (അറ

1 ആദിഭാഷ’യുടെ കൈയ്യെഴുത്തു പ്രതി സാഹിത്യകുശ ടി. കെ. കൃഷ്ണമേനോന്റെ കൈവശമായിരുന്നു എന്നാണറിവു്.

കാശിതം) പ്പെടുത്തിയിരുന്നു. ആ ഗ്രന്ഥം ഭാഷപ്പെടുത്തിയ കാലത്തെ അനുസ്മരിച്ചുകൊണ്ടു ശ്രീ. നാണുപിള്ള അവർകൾ ഇങ്ങിനെ രേഖപ്പെടുത്തിയിരിക്കുന്നു:

"അഗസ്ത്യർ തൊലന്തൽമുതലായ പഴയ കിട്ടാനെളുപ്പമില്ലാത്ത തമിഴേടുകളിൽ നിന്നും പല ഭാഗങ്ങൾ എടുത്തു കാണിച്ചു് ആദ്യ ജന്തൂൽപ്പത്തി ലങ്കയ്ക്കു തെക്കുവശം കിടന്നിരുന്ന ഭൂഖണ്ഡത്തിൽ ആയിരുന്നുവെന്നും അവിടെ ഉണ്ടായവരുടെ ഭാഷയായ മൂലദ്രാവിഡമായിരുന്നു ആദിഭാഷയെന്നും ഇതിൽ സമർത്ഥിച്ചിട്ടുണ്ടു്. പോകുന്ന പോക്കിൽ തിലകരുടെ Artic Homes തുടങ്ങിയ വിപക്ഷ പ്രബന്ധങ്ങളെ ക്രൂലംകഷമായി ചർച്ച ചെയ്തിട്ടുണ്ടു്.

"സ്വാമിജിക്കു തമിഴിലും സംസ്കൃതത്തിലും ഒരിക്കൽ ശോഭിച്ചിരുന്നു കാലവിപര്യയത്തിൽ ലുപ്തപ്രചാരമായി നഷ്ടപ്പെട്ടുപോയ അനേകം പഴയ വിശിഷ്ടഗ്രന്ഥങ്ങൾ കണ്ഠസ്ഥമായിരുന്നു. മേൽപ്പറഞ്ഞ ഭൂമിശാസ്ത്രാദി തമിഴിലും, "ഖേചരിപടലം" തുടങ്ങി പലതു സംസ്കൃതത്തിലും ആ കൂട്ടത്തിൽ ഉൾപ്പെടും......"

വേദാന്തവും, ദർശനങ്ങളും ശ്രീ നാണുപിള്ള അവർകൾ അഭ്യസിച്ചതു സ്വാമിതിരുവടികളിൽ നിന്നുമായിരുന്നു. ആ അദ്ധ്യയനകാലത്തെ ഓർത്തുകൊണ്ടു് അദ്ദേഹം പറയുന്നു:

"പുനർജ്ജന്മം, സൃഷ്ടിതത്വം, മുക്തി മുതലായി തത്വശാസ്ത്രസംബന്ധമായ മിക്കവിഷയങ്ങളും അക്കൂട്ടത്തിൽ ശ്രവണം ചെയ്യു ഉണ്ടായി. അദ്ദേഹത്തിന്റെ

യുക്തിവാദങ്ങൾ നവീനവും അപ്രതിഷേധ്യവുമായിരുന്നു. അദ്വൈതസിദ്ധി, ബ്രഹ്മാനന്ദീയം തുടങ്ങിയ ഉജ്ജ്വലങ്ങളായ ന്യായപ്രസ്ഥാനങ്ങളിലെ ചില വാദമുഖങ്ങൾക്കുപോലും പൊള്ളയുണ്ടെന്ന് അദ്ദേഹം പലപ്പോഴും കാണിച്ചുതന്നിട്ടുണ്ട്. ഒരിക്കൽ വിശിഷ്ടാദ്വൈതഗുരു അനന്താചാര്യരുമായി യദൃച്ഛയാ ഒരു വാദമുഖത്തിൽ ഏർപ്പെട്ടിരിക്കുമ്പോളായിരുന്നു, സ്വാമിജിയുടെ യുക്ത്യായുധങ്ങൾ ഏതു മഹാരഥന്നും അതിരോധ്യങ്ങൾ തന്നെയെന്ന് എനിക്കു തികച്ചും അനുഭവപ്പെട്ടതു്."

"സ്വാമിജിയുടെ സഞ്ചാരവേളയിൽ കുറേനാൾ വിശ്രമിക്കാൻ ഇടയായ സ്ഥലങ്ങളിലെല്ലാം അദ്ദേഹത്തിന്റെ സർപ്പം, തവള, പാററ മുതലായ ചില കൂട്ടുകാരെ കിട്ടി കണ്ടിട്ടുണ്ട്. അവ ആ കൃപാമൂർത്തിയുടെ നെഞ്ചിലും കൈയ്യിലും എല്ലാമായി പാററി പതുങ്ങിയിരിക്കുന്നതും അദ്ദേഹം പുറത്തു പുതപ്പിൽ തലോടുന്നതും മററും കണ്ടാൽ ഏതു ഘാതകനും ജന്തുസ്നേഹപരതന്ത്രനായിപ്പോകും. സ്വാമിജിയുടെ [1]ജീവകാരുണ്യനിരൂപണത്തിലെ ഒരു വരിയെങ്കിലും കണ്ടിട്ടുള്ളവർ ഈ ചരജന്തുക്കൾ നിർഭയം അദ്ദേഹത്തെ സമീപിക്കുന്നതിനെക്കുറിച്ചു കാരണാന്വേഷണം ചെയ്തു കഷ്ടപ്പെടുകയില്ല......"

അഹിംസകൊണ്ട് അദ്ദേഹം ജീവരാശിയെ കീഴ്പ്പെടുത്തിയിട്ടുള്ളതുപോലെ, സത്യംകൊണ്ടു വാക്കുകളുടെ ക്രിയാഫലാശ്രയത്വവും സ്വാഭാവികമാക്കിയിരുന്നു. മഹാരോഗങ്ങൾകൊണ്ടു കഷ്ടപ്പെടുന്നവരുടെ രോഗശാന്തിക്കു

1 ജീവകാരുണ്യനിരൂപണം—ശ്രീമത് ചട്ടമ്പിസ്വാമി തിരുവടികൾ രചിച്ചിട്ടുള്ള ഒരു ഗദ്യപ്രബന്ധം.

സ്വാമിജിയിൽനിന്നും ഒരു വാക്ക പുറപ്പെട്ടാൽ മതിയാ യിരുന്നു.

ഒരിക്കൽ പ്രസിദ്ധ പുസ്തക പ്രസാധകനായ (ബി. വി. ബുക്കഡിപ്പോ സ്ഥാപകൻ) കളക്കന്നത്തു രാമൻമേനോന്റെ മൂത്തസഹോദരി ചിരകാലമായുള്ള അപസ്മാരരോഗബാധയാൽ അനുഭവിക്കുന്ന സങ്കടങ്ങ ളെപ്പററി ശ്രീ. മേനോനിൽനിന്നു കേട്ടിട്ടു സ്വാമിജി പറഞ്ഞു:

"ഹാ, ഇനി ആ രോഗംവരാതെ ഇരുന്നാൽ പോരെ. ഇല്ല; ഇനി അതു വരികയില്ല."

സ്വാമിജിയിൽനിന്നും ആ വാക്കുകൾ പുറപ്പെട്ട തിനുശേഷം അപസ്മാരരോഗത്താൽ ആ മഹിള ഒരി ക്കലും പീഡിപ്പിക്കപ്പെട്ടിട്ടില്ല.

കൈയ്യിൽ കിട്ടുന്ന പച്ചില ഏതും സ്വാമിജി ഔഷധമാണെന്നു പറഞ്ഞു കൊടുത്താൽ അതു സത്വര ഫലമുളവാക്കുന്ന ഔഷധമായി അനുഭവപ്പെടുകയുണ്ടാ യിട്ടുണ്ട്. വാക്ക പുറത്തു വരാത്ത താമസം, ഫലം ഉട നേ അനുഭവപ്പെടും. "സത്യപ്രതിഷ്ഠായാം ക്രിയാഫലാ ശ്രയത്വം" എന്ന യോഗസൂത്രപ്രമാണം അതിനെ സാധൂ കരിക്കുന്നുണ്ട്.

ജീവിതസായാഹ്നത്തിലേക്ക കടന്നിട്ടും സംവാദ ത്തിനായി വരുന്ന പണ്ഡിതന്മാരുമായിടപെടുമ്പോൾ മദ്ധ്യവയസ്സിലെ പ്രൌഢിതന്നെ സ്വാമിജിയിൽ കണ്ടി രുന്നു. ഭാരതത്തിലെ പല വൈയ്യാകരണ പണ്ഡിതന്മാ രേയും വാദത്തിൽ തോൽപ്പിച്ചു പ്രശസ്തി നേടിയ ഒരു

പരദേശശാസ്ത്രികൾ പാണ്ഡിത്യപ്രകടനത്തിൽ സ്വാമിജിയുമായി,(ഇരിങ്ങാലക്കുട തച്ചുടയകൈയ്മളുടെ അതിഥിയായി താമസിക്കുമ്പോൾ) ഏററുമുട്ടി ഒടുവിൽ ശാസ്ത്രികൾ ക്ഷമാപണം ചെയ്തു മടങ്ങിയതായി രേഖപ്പെടുത്തിയിരിക്കുന്നു. അന്നാണു പാണിനീയവ്യാകരണത്തിനപ്പുറത്തെയ്ക്കു പോയി ശബ്ദങ്ങൾ ഉത്ഭവിക്കുന്ന ക്രമത്തെപ്പററി സ്വാമിജി പ്രസ്താവിക്കുകയുണ്ടായതു്.

അക്കാലത്തു ആലത്തൂർ ബ്രഹ്മാനന്ദൻ എന്നു പേരായ ഒരു യോഗി, 'മോക്ഷപ്രദീപം' എന്ന പേരിൽ ഒരു ഗ്രന്ഥം എഴുതി പ്രസിദ്ധീകരിച്ചു. അതിൽ, വിഗ്രഹാരാധനയെ അതികഠിനമായി കുററപ്പെടുത്തിയിരുന്നു. സ്വാമി തിരുവടികൾ മഹർഷിപാദത്തിൽ എത്തിയിട്ടും ക്ഷേത്രദർശനം വേണ്ടാത്തതാണെന്നു പറഞ്ഞിട്ടില്ല. മാത്രമല്ല സർവ്വവ്യാപകമായ ഈശ്വരചൈതന്യം മന്ത്രതന്ത്രങ്ങളാൽ ഉപാസിക്കപ്പെടുന്ന ക്ഷേത്രപ്രതിഷ്ഠയിൽ ഇല്ലെന്നു പറയുന്നതിലെ യുക്തി എന്താണെന്നു് അദ്ദേഹം ചോദിക്കുകയും ചെയ്തിരുന്നു. 'മോക്ഷപ്രദീപം' കണ്ടിട്ടു് 'മോക്ഷപ്രദീപഖണ്ഡനം' എന്നൊരു ഗ്രന്ഥം എഴുതാതിരിക്കുവാൻ സ്വാമിജിക്കു സാധിച്ചില്ല. അതും ക്രിസ്തുമതഃച്ഛേദനംപോലെ ദാർശനിക രീതിയിലുള്ള ഒരു ഗ്രന്ഥമായിരുന്നു. (അതു് അച്ചടിപ്പിച്ചിട്ടുള്ളതായി കാണുന്നില്ല.)

സ്വാമിജിയുടെ തൂലികക്കുരുപ്പുകളിൽ പ്രകാശം കണ്ടിട്ടുള്ളവയിൽവച്ചു് അതിവിശിഷ്ടമായ ഒരു പ്രബന്ധമാണു 'ജീവകാരുണ്യനിരൂപണം'. ജീവകാരുണ്യനിരൂ

പണത്തിലെ മുഖ്യപ്രതിപാദ്യം മാനവലോകത്തിനു അഹിംസ എത്രത്തോളം ആവശ്യമാണെന്നാണു്. പൂർണ്ണമായ അഹിംസ, അസാദ്ധ്യമായിട്ടാണു് അദ്ദേഹം വീക്ഷിക്കുന്നതു്. എങ്കിലും, ലക്ഷ്യം അതായിരിപ്പാൻതന്നെ നോക്കണമെന്നു് ആ മഹർഷിവര്യൻ ലോകത്തോടു അഭ്യർത്ഥിക്കുന്നു.

സ്വാമിജി പറയുന്നു:

"ഹിംസ പാടില്ലെന്നു പറയുവാൻ ഒരു വിധത്തിലും ഹിംസ ഇല്ലാത്തവൻ വേണമല്ലോ. അങ്ങനെയുള്ളവർ ഇല്ലതാനും......അതിനാൽ ഹിംസ പാടില്ലെന്നു പറവാൻ ലോകത്തൊരുവനുമില്ല. ഹിംസിക്കാമെന്നു ആർക്കും പറയുകയും ചെയ്യാം."

ഹിംസയുടേയും, അഹിംസയുടേയും ഒരു ഘോഷയാത്രയെ വിഭാവനം ചെയ്തുകൊണ്ടു സ്വാമിജി എഴുതി:

"ഇവിടെ ഹിംസയെ പാട്ടുള്ളൂ, അഹിംസ പാടില്ല എന്നു യുക്തിപൂർവ്വം വ്യവസ്ഥാപിച്ചു ഹിംസാവാദി ഹിംസയെ ഒരു ദേശസഞ്ചാരം ചെയ്തു വരുവാനായി ആജ്ഞാപിച്ചയച്ചു എന്നിരിക്കട്ടെ. ഇന്നമാസം ഇത്രാം തീയതി മുതൽ ഇന്ന ഇന്ന ദിക്കിൽ ഇത്ര ഇത്ര താമസിച്ചു ചുററിസഞ്ചരിക്കാനായിട്ടു ഹിംസാമൂർത്തി പുറപ്പെട്ടിരിക്കുന്നുവെന്നറിഞ്ഞു്, അതാതു ദിഗ്വാസികളായ ആബാലവൃദ്ധം ജനങ്ങൾ ഹിംസ ആ ദിക്കിൽ കടക്കുന്നതിനുമുമ്പുതന്നെ പ്രാണഭയത്തോടുകൂടി പിടച്ചുടിച്ചു നിലവിളിച്ചുകൊണ്ടു് അന്യദിക്കിലേക്കു് ഓടിഒളിച്ചുതുടങ്ങി. കാണപ്പെട്ടവരെല്ലാം വേദനയനുഭവിച്ചു മരിക്കുകയും

ചെയ്തു. ഒരിടത്തും ഇല്ല; അതിനെ ദർശിക്കാനോ സൽക്കരിക്കാനോ ഒരു ജന്തുവിനെപ്പോലും കാണാതെ, ചെല്ലുന്ന ദിക്കെല്ലാം ശൂന്യമടഞ്ഞിരിക്കുന്നതിനെക്കണ്ടു ഭഗ്നോത്സാഹവാനായി നിരാശപ്പെട്ടുകൊണ്ടു് "എന്നെ എല്ലാ ജീവികളും വെറുത്തോടിച്ചതല്ലാതെ ഒരെണ്ണംപോലും നേരെ നിന്നില്ല: എൻ്റെ വശം പറയുന്നതിനു ലോകത്തിൽ നീ ഒരാളേ ഉള്ളൂ. ഇതാ എന്നെ സ്വീകരിച്ചുകൊള്ളുക" എന്നു് പ്രത്യക്ഷത്തിൽ അവൻ്റെ നേരെ പാഞ്ഞു ചെന്നപ്പോൾ "അയ്യയ്യോ എൻ്റെ നേരെ അടുത്തുവരരുതേ! എന്നെ വിട്ടേക്കണേ" എന്നു നിലവിളിച്ചുകൊണ്ടു ഹിംസാവാദി ഹിംസയെ ഉച്ചാടനം ചെയ്വാനുള്ള മാർഗ്ഗം തേടി ഓടി.

"അവൻ ഹിംസയെ അനുവദിച്ചു് അന്യന്മാരോടു പറഞ്ഞിട്ടുള്ള ന്യായങ്ങളും അതിലധികവും ആ ഹിംസ തന്നെ പറഞ്ഞു സ്ഥാപിച്ചിട്ടും അവയെ കേട്ടിട്ടുംകൂടി ആ അഹിംസാവാദി തിരിഞ്ഞുനിന്നില്ല. അവൻ ഓടിയതു് അഹിംസയെ അന്വേഷിച്ചാണു്. ഹിംസ ആകാമെന്നു പറയുവാൻ ഹിംസയെ ഏറ്റവും സമ്മതിക്കുന്ന ഒരു വ്യക്തിയോ ഒരു ജന്തുവെങ്കിലുമോ ലോകത്തിലില്ല. അതിനാൽ ഹിംസ ആകാമെന്നു പറവാൻ ഒരുത്തനും അധികാരമില്ല. പാടില്ലെന്നു പറവാൻ സകല ജീവികൾക്കും അധികാരമുണ്ടു്.

"അപ്രകാരംതന്നെ അഹിംസാവാദിയുടെ ആജ്ഞപ്രകാരം അഹിംസ പുറപ്പെട്ടു. ഇതറിഞ്ഞു ജനങ്ങൾ, ഭവനങ്ങൾ, തെരുവുകൾ, എന്നു വേണ്ട നാടെങ്ങും തോര

ണം മംഗളദീപം, നിറമാല, കുലവാഴ, നിറപറ മുതലായവകൊണ്ടു് അലംകരിച്ചിട്ടു് എല്ലാവരും കുളിച്ചൊരുങ്ങി, അഷ്ടമംഗല്യം, പുഷ്പവൃഷ്ടി, മംഗളവാദ്യം, വായ്ക്കുരവ, ആർപ്പുവിളി "അഹിംസാദേവി ജയിക്കട്ടെ, ജയിക്കട്ടെ" എന്ന ഘോഷം ഇവസഹിതം എതിരേററു സൽക്കരിച്ചിരുത്തി പൂജിച്ചു. വിട്ടയയ്ക്കുന്നതിനു് ഒരു ജന്തുവിനും മനസ്സില്ല. ഇങ്ങനെ ചെന്നു് അഹിംസാവാദികണ്ടപ്പോൾ ആനന്ദാശ്രുപൂർണ്ണനേത്രനായിട്ടു് ഓടിച്ചെന്നാശ്ലേഷിച്ചു സകലപേരും എല്ലാ ജന്തുക്കളും അഹിംസയെ അന്വേഷിച്ചു ധ്യാനിച്ചു കഴിച്ചുകൂട്ടുന്നതിനാൽ സകലരും അഹിംസവേണമെന്നു പറയുന്നവരാണെന്നു സിദ്ധമാകുന്നു."

---

## അദ്ധ്യായം—൧൩

### ബ്രഹ്മനിർവ്വാണം

സഹജാതരുടെ ഉന്നമനത്തെ ലക്ഷ്യമാക്കി ഒഴുകിയിരുന്ന ചട്ടമ്പിസ്വാമിതിരുവടികളുടെ സ്നേഹസമ്പൂർണ്ണമായ ജീവിതപ്രവാഹം അനന്തതയിൽ വിലയിക്കുന്നതിനുള്ള ഗതിയെ പ്രാപിച്ചു. ശാന്തഗംഭീരമായമുഖം, അലയടങ്ങിയ കടലുപോലെ കേവലം ശാന്തവും, സഹതാപമയവുമായി. നവനവോന്മേഷദായകങ്ങളും സുഗന്ധപരിപൂരിതങ്ങളും ആയ പുഷ്പങ്ങളെപ്പോലെ ആകർഷക

ങ്ങളായ വാക്കുകൾ എത്രയും മധുരിക്കുന്നവയായി. ആദ്ധ്യാത്മികവും അഹിംസാത്മകവുമായ ദീർഘജീവിതത്തിന്റെ പരിശുദ്ധി പഞ്ചമിചന്ദ്രകിരണങ്ങൾക്കുള്ള അഭിരാമതയെ മുഖശ്രീയിൽ ദ്യോതിപ്പിച്ചു. ആന്തരാത്മാവിലുറച്ച നേത്രങ്ങൾ, സർവ്വവും താനാണെന്ന ചിരകാലാവബോധത്തെ അനവരതം പ്രകാശമാനമാക്കി.

ഭയം ലവലേശമില്ലാതെ അണ്ണാൻ തുടങ്ങിയ ദുർബ്ബലജന്തുക്കൾ ശരീരത്തിൽവന്നു കയറുന്നതും, നാശത്തിന്റെ നേരിയ ചിന്തപോലുമില്ലാതെ ഉറുമ്പുകൾ കാലിൽ കയറി സസുഖം കൂടിയിരിക്കുന്നതും, ജാതിവൈരം വെടിഞ്ഞു ചേരയും തവളയും സർപ്പവും മുമ്പിൽ വന്നിരിക്കുന്നതും, തെരുവുനായ്ക്കൾ ഐകമത്യത്തോടുകൂടി പുറകെക്കൂട്ടമായിപ്പോകുന്നതും, ഹിംസ്രമൃഗങ്ങൾ വളർത്തുമൃഗങ്ങളെപ്പോലെ ആജ്ഞയനുസരിക്കുന്നതും. അതെ, സ്നേഹത്തിന്റെ അപ്രമേയപ്രഭാവത്താൽ ജീവരാശികളെ കളിത്തോഴരായി മാററിയ മഹർഷി ചട്ടമ്പിസ്വാമിതിരുവടികൾ ലോകത്തെ പഠിപ്പിച്ചതെന്താവാം? സൃഷ്ടിയുടെ അടിസ്ഥാനതത്വം [1]സ്നേഹം എന്ന് ഒന്നുമാത്രം. ആ ഒററ പാഠമാണ് എല്ലാററിലുമുപരിയായി

---

1 സ്നേഹവും അഹിംസയും ഒരു നാണയത്തിന്റെ രണ്ടുവശങ്ങളാകുന്നു. സ്നേഹിക്കുന്നവർക്ക് ദ്രോഹിക്കുവാൻ തോന്നുകയില്ല. അതുതന്നെയാണ് അഹിംസയുടെ അടിസ്ഥാനപ്രമാണം. എത്ര വ്യാപ്തിയിൽ നിങ്ങൾ സ്നേഹിക്കുമോ അത്ര വ്യാപ്തിയിൽ നിങ്ങൾ അഹിംസ പാലിക്കും. നിങ്ങളുടെ സ്നേഹപരിധി ജീവജാലങ്ങളെ മുഴുവൻ ഉൾക്കൊള്ളുമെങ്കിൽ നിങ്ങൾ ഒരു ജീവിയെയും വേദനിപ്പിക്കുകയില്ല, ഹിംസിക്കുകയില്ല. അങ്ങിനെ വിസ്തൃതമായ നിങ്ങളുടെ [illegible]

തന്റെ സഹജാതർ പഠിക്കണമെന്നു സ്നേഹമൂർത്തിയായ ചട്ടമ്പിസ്വാമി തിരുവടികൾ ആഗ്രഹിച്ചതു്.

എന്നാൽ, ജാതിയും കുലവും അനുസരിച്ചു പലതായി ശിഥിലിച്ചു പലതായി കാണപ്പെട്ടിരുന്ന സ്വവർഗ്ഗീയർതന്നെ അവരുടെ വിഭാഗീയ വീക്ഷണത്തെ പ്രതിനിധീകരിക്കുന്നതിനായി ആ ലോകാതീതനെ വലിച്ചു താഴ്ത്തുവാനുള്ള ശ്രമത്തിൽ കാലം കളയുകയാണു ചെയ്തതു്. സ്വാമിജിയെ നായർ സമുദായത്തിന്റെ പ്രത്യേകമായ ആദ്ധ്യാത്മിക ഗുരുവാക്കാനായി നടന്നു പോന്നിരുന്ന ആ ശ്രമം അദ്ദേഹം ജീവിതാന്ത്യത്തിലേക്കു കടന്നപ്പോൾ പൂർവ്വാധികം ശക്തിയെ പ്രാപിച്ചു. "ചട്ടമ്പിസ്വാമി" എന്ന അവധൂതനാമം ഒരു ജാതിക്കാരുടെ—നായന്മാരുടെ—പ്രത്യേകമായ അവകാശത്തിൻ കീഴിലാക്കുകയായിരുന്നു അവരുടെ ഉദ്ദേശ്യം. ശ്രീനാരായണൻ തുടങ്ങിയ ജ്ഞാനികൾ, ഈശ്വരപര്യായങ്ങൾ (സർവ്വജ്ഞൻ, മഹാപ്രഭു ഇത്യാദി) തന്നെ ഉച്ചരിച്ചു മനസാ ഉപാസിച്ചുപോരുന്ന ആ മഹാത്മാവിന്റെ നിലയെന്തെന്നു് അവർ അറിഞ്ഞിരുന്നില്ല! സാമുദായികപ്രവർത്തകർ സമുദായത്തിന്റെ പേരിൽ നൽകുവാൻ പോകുന്ന "ഗുരു"സ്ഥാനത്തെപ്പറ്റി കേട്ടിട്ടു് അവസാനമായി സ്വാമിജി പറഞ്ഞു:

---

…സീമ സുസ്ഥിരമാവുമ്പോൾ അഹിംസാസിദ്ധികൾ ഒന്നൊന്നായി അങ്ങൾക്കനുഭവപ്പെടും. സമദർശി എന്ന വാക്കിന്റെ യഥാർത്ഥ …പൊരുൾ നിങ്ങൾക്കു സാക്ഷാത്കരിക്കുവാൻ സാധിക്കും.

"[1]ഗുരുവിന്റെ കാര്യത്തിൽ ഈ വയസ്സനെ ഇട്ടു കുത്തരുതേ. അതിനൊക്കെ പററിയവർ വേറെ ഉണ്ട്."

അധഃപതിച്ചുപോയ മനുഷ്യവർഗ്ഗത്തിന്റെ ഉയിർത്തെഴുന്നേല്പിനപ്പുറത്തു ചെന്നു നിൽക്കുന്ന പ്രവർത്തനമെല്ലാം സമദർശിയായ ചട്ടമ്പിസ്വാമിതിരുവടികളുടെ ദൃഷ്ടിയിൽ ഹിംസയായിരുന്നു.

വാർദ്ധക്യമായപ്പോൾ എന്തു വിഷയത്തെക്കുറിച്ചും ആഗ്രഹിക്കുന്നവർക്കു പറഞ്ഞുകൊടുക്കുവാൻ സ്വാമിജി കൂടുതൽ കൌതുകം കാണിക്കുന്നതായി കാണപ്പെട്ടു. അപ്പോഴും, സമയം നിശ്ചയിച്ചു കാണാൻ വരുവാൻ അനുമതി വാങ്ങിയിട്ടുള്ളവർ, നിശ്ചിത സമയത്തു വന്നില്ലെങ്കിൽ, പിന്നീട് അവർ തങ്ങളുടെ നിശ്ചിത കൃത്യങ്ങളിൽ നിഷ്ഠ പാലിക്കുവാൻ പഠിക്കത്തക്കവണ്ണം പശ്ചാത്താപപ്പെടുംവരെ അവരെ അദ്ദേഹം സ്വീകരിക്കുകയില്ലായിരുന്നു. ഏതു ഭവനത്തിൽ ചെന്നാലും "ആ കുടുംബത്തിലുള്ളവരുടെ ആത്മജ്ഞാനാഭിവൃദ്ധിക്കുവേണ്ട ഉപദേശങ്ങൾ" കൊടുക്കുക പതിവായിരുന്നു. പ്രിയജനങ്ങൾക്കു വരാൻ പോകുന്ന ആപത്തുകളെ അദ്ദേഹം മുൻകൂട്ടി കണ്ടുകൊണ്ട് അതിനെ പുറത്തുപറയാതെ ആപന്നിവാരണാർത്ഥം അവർ അനുഷ്ഠിക്കേണ്ട കൃത്യങ്ങളെക്കുറിച്ച് അവരോടു പറഞ്ഞിരുന്നു. "എന്ത് ആഗ്രഹിച്ചുകൊണ്ട് അദ്ദേഹത്തെ സമീപിച്ചാലും ആ ആഗ്രഹം നിറവേറിത്തീരും" എന്നാണ് ചട്ടമ്പിസ്വാമി തിരുവടികളെ

---

1 ശ്രീചട്ടമ്പിസ്വാമി ശതാബ്ദസ്മാരകഗ്രന്ഥം പുറം 236.

സമാശ്രയിച്ച് ഉദ്ദിഷ്ടം നിറവേറിയിട്ടുള്ള അദ്ദേഹത്തിൻെറ ഒരു ആരാധകൻ പറയുകയുണ്ടായത്. അത് അദ്ദേഹത്തിൻെറ ആത്മീയപ്രഭാവാതിരേകം കൊണ്ടാണെന്നും ചൂണ്ടിക്കാട്ടുന്നുണ്ട്.

മനസ്സിൻെറ ദിവ്യവും, താദാത്മ്യഭാവം പൂണ്ടതുമായ ഒരു സംഭവമാണ് ചുവടെ വരുന്നത്:

ഒരിക്കൽ, സ്വാമി തിരുവടികൾ കൊല്ലം പട്ടണത്തിൽക്കൂടി പോവുകയായിരുന്നു. അവിടെ തെരുവീഥിയിലുള്ള ഒരു ഓടയരുകിൽ എത്രയും മലിനനും മിണ്ടാപ്രാണിയുമായ ഒരു മനുഷ്യൻ ഇരുന്നിരുന്നു. പലപ്പോഴും ആവഴി പോകുമ്പോൾ ആ മനുഷ്യനെ മററു മാലോകർക്ക് ഒപ്പം സ്വാമിജിയും കണ്ടിട്ടുണ്ടായിരുന്നു. അപ്പോഴൊന്നും അദ്ദേഹം അവിടെ തിരിഞ്ഞു നിൽക്കുകയുണ്ടായിട്ടില്ല. എന്നാൽ ആ ദിവസം സ്വാമിജി പ്രസ്തുത വീഥിയിലൂടെ വരുമ്പോൾ ആ പ്രാകൃത മലിന മനുഷ്യൻ തനിക്ക് എന്തോ പറയാനുള്ളതു പറയാമെന്നുള്ള ഭാവത്തിൽ അവിടെ കാത്തിരിക്കുകയായിരുന്നു. പ്രതീക്ഷാകുലനായ പ്രാകൃതമനുഷ്യനെ കണ്ടിട്ട സ്വാമി തിരുവടികൾ അടുത്തുചെന്നു. അശ്രുക്കൾ വാർത്തു കൊണ്ടു പ്രാകൃതമനുഷ്യൻ സ്വാമിജിയോടു സംസാരിച്ചു. സ്വാമിജിയും അശ്രുവദനനായി കാണപ്പെട്ടു. രണ്ടു പേരും അശ്രുവദനന്മാരായി ആലിംഗനം ചെയ്തു പിരിഞ്ഞു, അത്രമാത്രം.

ആ സംഭവം കാഴ്ചക്കാരിൽ അത്ഭുതം ഉളവാക്കി. അപ്പോൾ സ്വാമിജിയുടെ കൂടെ ഉണ്ടായിരുന്ന

ഒരു ആരാധകൻ അതു് എന്താണെന്നറിവാൻ നിർബ്ബന്ധം പിടിച്ചു. അതു് അന്യരറിയേണ്ട കാര്യമല്ലെന്നു സ്വാമിജി പറഞ്ഞു. പക്ഷേ ആരാധകൻ അതുകേട്ടു തൃപ്തനാകാതെ വീണ്ടും വീണ്ടും സ്വാമിജിയോടു അപേക്ഷാരൂപത്തിൽ ചോദിച്ചു.

സ്വാമിജി പറഞ്ഞു:

"അതൊരു അവധൂതനാണു്. അദ്ദേഹം നാളെ അദ്ദേഹത്തിന്റെ ജഡം ഉപേക്ഷിച്ചു നിർവ്വാണമടയുവാൻ പോവുകയാണു്. ആ ആനന്ദവാർത്ത പറഞ്ഞു ഞങ്ങൾ ആമോദിക്കുകയായിരുന്നു. ഇതുപോലെ രണ്ടു മൂന്നു അവധൂതന്മാർ ഇനിയും കേരളത്തിലുണ്ടു്."

കൊല്ലവർഷം 1091-ാം മാണ്ടത്തെ വർഷകാലം. കാറും കോളും നിറഞ്ഞ ഒരു രാത്രി. സ്വാമിജിയും കൂടെ മൂന്നാളുകളും കയറിയിട്ടുള്ള ഒരു കൊച്ചു വഞ്ചി കൊടുങ്ങല്ലൂർ കായലിൽക്കൂടി സഞ്ചരിക്കുകയായിരുന്നു. ഓളങ്ങളുടെ തള്ളൽ മുറിച്ചു പോകുവാനുള്ള യത്നത്തിൽ കൈമെയ്യു കഴഞ്ഞ അമരക്കാരൻ ക്ഷീണിച്ചു ബോധരഹിതനായി. യാനപാത്രത്തിന്റെ ഗതി നേരെ അഴിമുഖം ലക്ഷ്യമായിത്തിരിയുന്നതുകണ്ടു മരണഭയംപൂണ്ട സ്വാമിജിയുടെ സഹയാത്രക്കാർ നിലവിളി തുടങ്ങി. മരണം ആസന്നമാണെന്നു തീർച്ചയായി. നിലവിളി ഉച്ചത്തിലായി. ആരു കേൾക്കാൻ, ആരു രക്ഷിക്കാൻ! സ്വാമിജി മാത്രം യാതൊരു ഭയാശങ്കയും കൂടാതെ ചിന്തയിൽ മുങ്ങി ഇരിക്കുന്നതായി കാണപ്പെട്ടു. "മരണം അടുത്തല്ലോ" എന്നു ഒരു അനുചരൻ ദയനീയമായി പറയു

ന്നതു കേട്ടിട്ട് "അതിനു കാലമായില്ല" എന്നിപ്രകാരം സ്വാമിജി പ്രതിവചിച്ചു. വീണ്ടും മൌനമായിരുന്നു.

"സ്വയമേ ഒഴുക്കിനും എറാക്കവെലിവിനും വിപരീതമായി അഴിക്കോട്ടുനിന്നു മൂത്തകുന്നം ക്ഷേത്രംവരെ...... രണ്ടു നാഴികദൂരം......യാതൊരാളും തുഴയാതെ" ആ അപകടവഞ്ചി സഞ്ചരിച്ച് അവർ രക്ഷപ്രാപിച്ചതായി വ്യുല്പന്നമതിയായ ഒരു സഹഗാമി രേഖപ്പെടുത്തിയിരിക്കുന്നു. "ആപത്തടുക്കാറായില്ല" എന്ന ത്രികാലജ്ഞാനിയായ സ്വാമിജിയുടെ ബോധമാണ് അഴിമുഖത്തുക ദ്രുതഗമനം ചെയ്ത ആ വഞ്ചിയെ എങ്ങനെയോ കരയ്ക്കടുപ്പിച്ചതെന്നു വിശ്വസിക്കപ്പെടുന്നു.

വയസ്സ് എഴുപതിനോടടുത്തകാലങ്ങളിലും സ്വാമിതിരുവടികൾ ഒരിടത്തു സ്ഥിരമായി താമസിക്കാൻ ഇഷ്ടപ്പെട്ടിരുന്നില്ല. 1097-ൽ സ്വാമിജി സഞ്ചാരമദ്ധ്യേ ചേർത്തല പോവുകയുണ്ടായി. അവിടെ ഒരു ഭവനത്തിൽ രാത്രിയിൽ വിശ്രമിക്കുമ്പോഴുണ്ടായ ഒരു സംഭവത്തെപ്പറ്റി വിദ്വാൻ എം. പി. പണിക്കർ ഇങ്ങിനെ രേഖപ്പെടുത്തിയിരിക്കുന്നു:

"[1]ആ കെട്ടിടത്തിൽ വക്കീൽ മിസ്റ്റർ കെ. നാരായണപിള്ള (തുറവൂർ) ആണു താമസിച്ചിരുന്നതു്. പല ഭക്തന്മാരും അദ്ദേഹത്തെ വന്നുകണ്ടു് ഓരോ സംശയങ്ങൾ ചോദിക്കയും എല്ലാത്തിനും തൃപ്തികരമായ മറു

1 ശ്രീ ചട്ടമ്പിസ്വാമികൾ.

പടി ലഭിച്ചു സന്തുഷ്ടരാവുകയും ചെയ്തു. അന്നു രാത്രി യിൽ അവിടെ ഒരു നേരമ്പോക്കുണ്ടായി. രാത്രി ഏതാണ്ടു പതിനൊന്നുമണിയായിരിക്കും. എല്ലാവരും കിടന്നുറങ്ങിക്കൊൾവാൻ സ്വാമികൾ ആജ്ഞാപിച്ചു. ഗൃഹനായകനും വേറെ രണ്ടുമൂന്നുപേരും ഇതെഴുതുന്ന ആളും മാത്രമേ ഉറങ്ങാതെ സ്വാമികളെ ശുശ്രൂഷിച്ചുകൊണ്ടിരുന്നുള്ളു. ഒന്നുരണ്ടാഴ്ചയ്ക്കു മുമ്പു ജനാലകൾ തുറന്നിട്ടുകൊണ്ടു ഗൃഹനായകൻ കിടന്നുറങ്ങി. നേരം വെളുത്തപ്പോൾ വിലപിടിച്ച ഒരു ടൈംപീസും, കോട്ടിൽ ഇട്ടിരുന്ന ഒരു ഫൗണ്ടൻപേനയും കാണാനില്ലാതായി അന്വേഷണം നടത്തിയിട്ട് ഒരു വിവരവും കിട്ടിയിട്ടില്ല. അന്നുമുതൽ ജനാൽ തുറന്നിട്ടു കിടക്കാറില്ല. സ്വാമികളെ ഈ വിവരം ധരിപ്പിച്ചപ്പോൾ "ഏയ്; അതു സാരമില്ല, എനിക്കു വാതിലുകളും ജനലുകളുമെല്ലാം നല്ലവണ്ണം തുറന്നെങ്കിലേ ഉറങ്ങാൻ സാധ്യമാവുകയുള്ളൂ. ഞാൻ ഇവിടെ കിടക്കുമ്പോൾ ആരും ഇതിനകത്തു കടക്കുകയില്ല. അഥവാ കടന്നു കയറിയാലും ഇവിടെയുള്ള ഒരു സാധനവും തൊടുകപോലുമില്ല" എന്നുപറഞ്ഞു. ഇതൊന്നു പരീക്ഷിക്കണമെന്നു വക്കീലും മററും ആന്തരമായി നിശ്ചയിച്ചു. മണി ഒന്നരയായി. ആദ്യമായി വക്കീൽ മുറിക്കകത്തു കടന്നു. സ്വാമികൾ കൂർക്കംവലിച്ചു കിടന്നുറങ്ങുന്നു. മേശപ്പുറത്തു വച്ചിരുന്ന മഷിക്കുപ്പിയിൽ കൈ വച്ചു. ആ കൈ അവിടെത്തന്നെ ഇരുന്നു. വക്കീലിനു പരിഭ്രമമായി, തിരിഞ്ഞുനോക്കി മററെകൈകൊണ്ടു ആംഗ്യം കാണിച്ചു വിളിച്ചു. ആ ആളും വന്നു വക്കീലി

നെ തൊട്ടു. അയാളും അങ്ങനെതന്നെ നില്പായി. മൂന്നാമതു ഇതെഴുതുന്ന ഞാനും രണ്ടാമന്റെ അടുക്കൽ ചെന്നു. എന്തുപറ്റി എന്നുചോദിച്ചുകൊണ്ട് അയാളുടെ കൈയിൽ തൊട്ടു. ഉടൻ ഒരു വൈദ്യുതപ്രവാഹം ഏററതുപോലെ ഞാൻ സ്തബ്ധനായി നിന്നുപോയി. ഉടനെ സ്വാമികൾ ഉണർന്നെഴുന്നേററ് "ആഹാ! പരീക്ഷയിൽ ജയിച്ചോ തോറേറാ" എന്നു ചിരിച്ചുകൊണ്ട് ചോദിച്ചു. ഉടൻ ഞങ്ങൾ "മുക്തരായി" ഞങ്ങളുടെ ബന്ധങ്ങളും നീങ്ങി."

1099 പൊന്നിൻചിങ്ങമാസത്തിൽ ചട്ടമ്പിസ്വാമി തിരുവടികൾക്ക് എഴുപതുവയസ്സു പൂർത്തിയായി. അതിന്റെ തലവർഷത്തെ ജന്മദിനത്തിൽ തന്റെ ചിരകാലാശ്രിതനായ പത്മനാഭപ്പേണിക്കരോട് എഴുപതാമത്തെ വയസ്സു തികഞ്ഞു് ഏതാനുംമാസം ചെല്ലുമ്പോൾ തന്റെ ഐഹികജീവിതം പൊലിഞ്ഞുപോകുന്നതാണെന്നു പറഞ്ഞിരുന്നതായി അറിവുണ്ട്. അങ്ങിനെ തന്റെ ദേഹവിയോഗം ആസന്നമാണെന്നു മുൻകൂട്ടി ധരിച്ചുവച്ചിട്ടും ശാരീരികമായ അസ്വാസ്ഥ്യങ്ങൾ ആരംഭിക്കുവോളം അദ്ദേഹം സഞ്ചാരത്തിൽനിന്നും പിന്തിരിഞ്ഞതില്ല. വിശ്രമസ്ഥാനങ്ങളിൽ നാട്ടിന്റെ നാനാഭാഗങ്ങളിൽനിന്നും ദർശനത്തിനായി ആളുകൾ ചെന്നുകൊണ്ടിരിക്കും. അതുപ്പററി, ചരിത്രപുരുഷന്റെ അവസാന കാലങ്ങളിൽ അദ്ദേഹത്തെ പരിചരിക്കുവാൻ ഭാഗ്യംലഭിച്ച സ്വാമിജിയുടെ ആരാധകനും തിരുവിതാംകൂറിലെ സ്റ്റേറ്റുകാൺഗ്രസ്സ് സമരകാലത്തെ ഒരു

വീര നേതാവുമായ ശ്രീ. കമ്പളത്തു ശങ്കുപ്പിള്ള എഴുതി യിരിക്കുന്നു:

"പണ്ഡിതന്മാർ, വൈദ്യന്മാർ, ജോത്സ്യന്മാർ, കവികൾ, സാഹിത്യകാരന്മാർ എന്നിങ്ങനെയുള്ളവർ മാത്രമല്ല രോഗികളും, സ്ത്രീകളും കുഞ്ഞുങ്ങളും അക്കൂട്ടത്തിലുണ്ടായിരുന്നു. ഓരോരുത്തരുടേയും അതാതു നില യിൽത്തന്നെ സ്വാമികൾ പെരുമാറിവന്നു. വൈദ്യനോ ട് വൈദ്യത്തെക്കുറിച്ചും, സാഹിത്യകാരനോട് ആ നില യിലും സംസാരിക്കുന്നതും, കൂലിവേലക്കാരോടും കുഞ്ഞു ങ്ങളോടും അവരെപ്പോലെ പെരുമാറുന്നതും കണ്ടാൽ സ്വാമിതന്നെ അവരവരായി മാറിപ്പോയോ എന്നു തോന്നും."

ശ്രീ. കമ്പളത്തു ശങ്കുപ്പിള്ള ഒരു വിശ്രമസ്ഥാനത്തു വച്ചു സ്വാമി തിരുവടികളെ സന്ദർശിച്ചു. വർഷങ്ങൾ ചിലതു കഴിഞ്ഞു. പിന്നെയും സ്വാമിജിയെ മറ്റൊരു വിശ്രമസ്ഥാനത്തുവച്ചു സന്ദർശിച്ചു. തന്റെ അതിഥി യായി തന്റെ കുടുംബത്തിൽ വന്നു സ്വാമിജി വിശ്രമി ക്കണം എന്ന ഒരു അഭിലാഷം ആ മഹാത്മാവിനെ ദർ ശിച്ചതുമുതൽ ശ്രീ. കമ്പളത്തിൽ അങ്കുരിച്ചു. ആ അഭി ലാഷത്തെ ആരാധകനായ ശ്രീ. കമ്പളം സ്വാമിജിയെ അറിയിക്കുകയും ചെയ്തിരുന്നു. എന്നാൽ അന്ത്യകാലം സമീപിച്ചപ്പോഴാണു സ്വാമിജി ശ്രീ. കമ്പളത്തിന്റെ അപേക്ഷയനുസരിച്ച് വിശ്രമാർത്ഥം പന്മനയ്ക്കു പോ വുകയുണ്ടായതു്.